# വിജയഭാനു.

(ഒരു ഡിടക്റ്റീവ് നോവൽ)

ഗ്രന്ഥകർത്താ:

പാണ്ടിയാട്ട് ശങ്കരമേനോൻ.



തൃശ്ശിവപേരൂർ

ശ്രീമനോരമമുദ്രാലയം ത്രിപ്പത്തിൽ അച്ചടിച്ചത്.

1104

- ·ലട·]

[വില 10 ണ.

# വിജയഭാനു.

(ഒരു ഡിടക്ടീവ് നോവൽ)



ഗ്രന്ഥകർത്താ:

പാണ്ടിയാട്ട് ശങ്കരമേനോൻ.



തൃശ്ശിവപേരൂർ

[illegible] മുദ്രാലയം [illegible] അച്ചടിച്ചത്.

൧൧൦൧

- [illegible] ]

[വില 10 ണ.

# AUTHOR'S NOTE.

---

In placing this book before the Public, I admit without reserve my inability to write a Novel. I am neither a scholar nor one experienced in the art, and so, I had no idea of getting the book published. When I completed the manuscript some of my friends and well-wishers happened to see it and they insisted on my giving it to the press. I accordingly handed over the fair copy to the Managing Director of the Ramanuja Printing House Ltd., Trichur, who kindly undertook to publish the book. The book therefore owes its existence to him.

My sincere thanks are therefore due to him and Mr. Kuttipurath Kesavan Nair, who patiently went through the manuscript and made it fit for being published.

Vadakkanchery
25—6—[illegible]

Author.

# അവതാരിക.

---

വിജയഭാനു ഒരു സാമുദായിക കഥയാണെന്നു പറവാൻ പാടില്ല. കുററാന്വേഷണം സർവ്വപ്രധാനമായ ഒരു തരം കഥകളുടെ വകയിൽ ഒന്നായിട്ടാണ് വിജയഭാനുവിനെ ഗണിക്കേണ്ടതു്.

കഥാനായകനും, ഒരു സി. ഐ. ഡി. ഉദ്യോഗസ്ഥനുമായ വിജയഭാനു തന്റെ പിതാവിന്റെ പേരിൽ, ശത്രുക്കൾ വ്യാജമായി ചുമത്തിയ കലാപാതകക്കുററത്തിൽനിന്ന് അദ്ദേഹത്തെ രക്ഷിക്കുന്നതും, തന്റെ സംബന്ധം കൊള്ളാനാഗ്രഹിക്കുന്ന പിതൃഭാഗിനേയിയെ ഗൂഢമായി അപഹരിച്ചു കൊണ്ടുപോയവരെ തിരഞ്ഞു പിടിച്ച് അവളെ വീണ്ടെടുക്കുന്നതുമാണ് ഇതിലെ കഥാവിഷയം. വായനക്കാരന്റെ ഉൽക്കണ്ഠ ഒരേടത്തും ശമിച്ചുപോകാതെ ഉടനീളം നിലനിൽക്കുവാൻ തക്കവണ്ണം, ഗ്രന്ഥകാരൻ, കഥാബന്ധനത്തിൽ പ്രത്യേകം മനസ്സുവെച്ചിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല.

നായകനായ വിജയഭാനു, ശരിയായ വിദ്യാഭ്യാസംകൊണ്ടുണ്ടാകാവുന്ന മനസ്സംസ്കാരത്തിനും, ഉത്സാഹം, പൌരുഷം മുതലായ മററു ഗുണങ്ങൾക്കും ഒരു ഒന്നാന്തരം ആദർശമായിരിക്കുന്നു. എന്നാൽ പ്രതിനായകനായ ബാരിസ്റ്റർ നേരെമറിച്ചാണ്. അയാളുടെ ഉത്തരവാദിത്വബോധമില്ലാത്ത തൊഴിലിലും, സ്വഭാവത്തിലും അനിയന്ത്രിതമായ അഹങ്കാരത്തിന്റെയും, വിദ്യാഭ്യാസവൈകല്യത്തിന്റെയും അനിഷ്ടഫലങ്ങൾ പ്രത്യക്ഷമായി കാണുന്നുണ്ട്. ശാരദയെ ഒരു പരിഷ്കൃതനായികക്കു വേണ്ടുന്ന എല്ലാ ഗുണങ്ങളുടെയും സങ്കേതമായിട്ടുതന്നെ ഗ്രന്ഥകാരൻ വിവരിച്ചി

രിക്കുന്നു. അവയിൽ സഹിഷ്ണുതയും എന്ന ഗുണമാണു മുന്തിട്ടു നിൽക്കുന്നതു്. മററു ഗുണങ്ങൾ കഥാസന്ദർഭങ്ങൾ കൊണ്ടു് അത്രതന്നെ വെളിവായിട്ടില്ല. പ്രതിനായികയായ മാധവിക്കുട്ടിയുടെ സ്വഭാവത്തിനു ശോഭയുണ്ടെന്നേ ക്കാറം വ്യക്തിയുണ്ടെന്നു പറയണം. മാധവിക്കുട്ടി, സമുദായത്തിന്റെ അനാരോഗ്യസൂചകമായ ദുസ്സ്വാതന്ത്ര്യത്തിന്റെയും ദുർമ്മാർഗ്ഗങ്ങളുടേയും ഫലമായി പരിഷ്കൃതമാന്യകളായി കാണപ്പെടുന്ന ഒരു തരം പ്രമദകളുടെ പ്രതിനിധിയാണു്. വിജയരാഘവന്റെ പിതാവായ ഗോപാലപ്പണിക്കരുടെ സ്വഭാവചിത്രമാണു കഥയിൽ ഏററവും പ്രശംസനീയവും അനുകരണയോഗ്യവും ആയിട്ടുള്ളതു്. ഗ്രാമീണജനസാധാരണമായ പഴമയും ഒരു ഒന്നാന്തരം നാഗരികന്റെ പുതുമയും ഒന്നിച്ചു ചേർന്നു് എത്രയും സാമഞ്ജസ്യവും സരസതയും ഏററവും ആകർഷകവുമായ രൂപത്തിൽ പ്രസ്തുത പാത്രത്തെ ഗ്രന്ഥകാരൻ അവതരിപ്പിച്ചിരിക്കുന്നു.

ശ്രീമാൻ പാണ്ടിയാട്ടു ശങ്കരമേനോനവർകളുടെ സാഹിത്യപരമായ പരിശ്രമത്തിന്റെ പ്രഥമഫലമായ ഈ കഥയിൽ പരിചയക്കുറവു നിമിത്തം മററുള്ള പാകപ്പിഴകൾ കണ്ടാലും, ഇതിലെ പ്രസന്നവും മധുരവും സുകുമാരവുമായ ഭാഷാരീതിയിൽ കുററം കാണുവാൻ ഏതൊരു പരോഗാമിക്കും സാദ്ധ്യമല്ല. ഇത്രയും ഗുണങ്ങളുള്ളതായ വിജയരാഘവനു മേൽക്കുമേൽ ശ്രേയസ്സും സമാദരണീയവും ഉണ്ടാകുവാൻ ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു.

എറണാകുളം
28 — [illegible] — 101

കാറ്റുപുറത്തു കേശവൻനായർ.

# വിജയഭാനു

## ഒന്നാമദ്ധ്യായം

---

### പ്രസ്താവന.

പശ്ചിമഘട്ടങ്ങൾക്കും അറബിക്കടലിന്നും മദ്ധ്യേ തെക്ക് കന്യാകുമാരി മുതൽ വടക്ക് ഗോകർണ്ണംവരെ നീണ്ടുകിടക്കുന്നതും പരശുരാമനാൽ "കേരളം" എന്ന് പേർ നൽകപ്പെട്ടതുമായ ഭൂഭാഗം മലയാളികളുടെ ജന്മഭൂമിയാണല്ലൊ. നായന്മാർ പണ്ടു കേരളം ഭരിച്ചിരുന്ന പെരുമാക്കന്മാരുടെ കാലത്തും അതിന്നുശേഷം ഏകദേശം 150 സംവത്സരങ്ങൾക്കു മുമ്പുവരെയും യോദ്ധാക്കളായിരുന്നു. പെരുമാക്കന്മാരുടെ കാലശേഷം കേരളം അനവധി ചെറുരാജ്യങ്ങളായി ഭിന്നിച്ച് ഓരോന്ന് ഓരോ നാടുവാഴികളുടെ കൈവശത്തിലായി. ഈ നാടുവാഴികൾ തമ്മിലുണ്ടായ അസൂയയുടെയും തൊഴുത്തിൽ കുത്തിന്റെയും ഫലമായി സദാപി നാട്ടിലെല്ലാടവും കലഹവും സമാധാനക്കേടും ഉണ്ടായിക്കൊണ്ടിരുന്നു. പ്രജകൾക്ക് നാട്ടിൽ പൊറുക്കുവാൻ നിവൃത്തിയില്ലാതായി. കച്ചവടാവശ്യത്തിന്നു മാത്രം നമ്മുടെ രാജ്യത്തുവന്നു താമസിച്ചിരുന്ന പൂർവ്വേന്ത്യാസംഘക്കാർ രാജ്യപരിപാലനാർത്ഥം കലഹശീലന്മാരായ നാടുവാഴികൾ എല്ലാവരെയും കീഴടക്കി കേരളത്തെ മിക്കവാറും കൈവശപ്പെടുത്തി കേരളീയരെ നിരായുധരാക്കിയതിന്നുശേഷം നായന്മാരുടെ ഉപജീവനമാർഗ്ഗം നഷ്ടമായിപ്പോയതിന്നു പുറമെ അവരുടെ പരമ്പരയായ അഭ്യാസബലവും ശൌര്യപരാക്രമാദിയോഗ്യതകളും ക്രമേണ നശിച്ച് അവ

സ്ഥാനം അവർ ചാതുൎവ്വൎണ്യത്തിലുൾപ്പെട്ട ശൂദ്രന്മാർ ചെയ്യേണ്ടതായി ഇതരവൎണ്ണങ്ങൾ തീൎച്ചപ്പെടുത്തി നിൎബ്ബന്ധിച്ചു ചെയ്യിച്ചിരുന്ന വിടുവേലകൾ ചെയ്കയല്ലാതെ ഉദരപൂരണത്തിന്നു ഗത്യന്തരമില്ലെന്നുകണ്ടു നിൎമ്മത്സരബുദ്ധികളായി അപ്രകാരം ചെയ്യുന്നതിന്നും സ്വല്പം ചിലർ നാട്ടിലെ പ്രബലന്മാരും ഭൂമി ഉടമസ്ഥന്മാരുമായ ജന്മികളുടെ ഭൂമികൾ അല്പാല്പം പാട്ടത്തിന്നു വാങ്ങി നെൽകൃഷിചെയ്തുപജീവനം കഴിപ്പാനും തുടങ്ങി. കൃഷിപ്രവൃത്തിയിൽ പ്രവേശിച്ചവർ സ്ഥിരോത്സാഹികളും അദ്ധ്വാനശീലന്മാരുമായിരുന്നതിനാലും കാലോചിതമായി പ്രവൃത്തിചെയ്തിരുന്നതിനാലും അവരുടെ പ്രയത്നം മിക്കവാറും ഫലപ്രാപ്തമായിത്തന്നെ കലാശിച്ചു. കുന്നുകൾ കിളച്ചു മറിച്ചും കുണ്ടുകൾ തൂൎത്തും കാടുകൾ വെട്ടിത്തെളിയിച്ചു നിരത്തിയും നെൽകൃഷിക്കുപയുക്തങ്ങളായ കണ്ടങ്ങളാക്കി കൃഷിക്കാവശ്യമായ ജലാശയങ്ങളും സുഖവാസത്തിന്നുതകുന്ന പുരയിടങ്ങളും പണിചെയ്യിച്ചും ഫലമൂലാദികൾ നിറഞ്ഞ തോട്ടങ്ങൾ വെച്ചുണ്ടാക്കിയും പണ്ടു കാടുപിടിച്ചു വിജനമായി കിടന്നിരുന്ന ദുൎഭൂമികളെല്ലാം ഫലവത്താക്കിത്തീൎത്തു. ഇതു കണ്ടപ്പോൾ ഭൂമിയുടമസ്ഥന്മാരിൽ ചിലൎക്ക് അസൂയ വൎദ്ധിച്ചു പ്രയത്നശാലികളായ നായന്മാരെ തോല്പിച്ചു ഭൂമി കൈവശപ്പെടുത്തുവാനുദ്ദേശിച്ചു നിസ്സാരമായ കാരണങ്ങളെ അടിസ്ഥാനപ്പെടുത്തി ഭൂമി ഒഴിപ്പിച്ചെടുത്തും സഹിപ്പാൻ വയ്യാത്ത പിഴകെട്ടിച്ചും, ശിക്ഷ കല്പിച്ചും, ഇതിന്നെല്ലാം പുറമെ സൌജന്യമായും തിരുമുൽകാഴ്ചയായും അനവധി പണം തട്ടിഎടുത്തും നായന്മാരെ തലപൊന്തിക്കുവാൻ സമ്മതിക്കാതെ കഷ്ടപ്പെടുത്തിക്കൊണ്ടിരുന്നു. അതിന്റെ ചില അവശിഷ്ടങ്ങൾ നമുക്കിന്നും ദൃഷ്ടാന്തമാണല്ലോ. ഈ വക കഷ്ടപ്പാടുകളെല്ലാം അനുഭവിച്ചും തങ്ങളുടെ പ്രയത്നത്തിന്റെ ഫലം മിക്കവാറും യജമാനന്മാൎക്കു ദാനംചെയ്തും അവരെ

ദുഷിപ്പിക്കാതെയും അവരോടു കലഹിക്കാതെയും കച്ചേരി കേറി, അദ്ധ്വാനിച്ചു സമ്പാദിച്ച പണം ദുർവ്യയം ചെയ്യാതെയും ജാതിമതവ്യത്യാസം കൂടാതെ സാധുക്കളെ നിർവ്യാജം സഹായിച്ചും സദാപി ഈശ്വരവിചാരത്തോടുകൂടിയും വർത്തിച്ചിരുന്ന മാന്യപുരുഷന്മാരിൽ ഒരാളായിരുന്നു കേളമംഗലത്തു ഗോപാലപണിക്കർ. ഇദ്ദേഹത്തിന്റെ ഭവനം പട്ടാമ്പി തീവണ്ടിസ്റ്റേഷനിൽനിന്ന് ഏകദേശം മൂന്നു നാഴിക വടക്കോട്ടു മാറി "ആര്യമംഗല"മെന്ന പേരായ ഒരു ഉൾനാട്ടിലായിരുന്നു. തറവാട്ടുഭരണത്തിൽ ഇദ്ദേഹം പ്രത്യേകം മനസ്സിരുത്തിയിരുന്നു. മക്കളേയും മരുമക്കളേയും വ്യത്യാസം കൂടാതെ ഒന്നുപോലെ കരുതി അവർ തമ്മിൽ യാതൊരു സ്വല്പവിരോധവും ഉണ്ടാകാതെ ഏകശാസനയിൽ വർത്തിക്കത്തക്കവണ്ണം ധർമ്മശീലത്തോടുകൂടിയും സ്വാതന്ത്ര്യപ്രതിഘാതമില്ലാതെയും കാലം കഴിച്ചുവന്നു. ഇദ്ദേഹത്തെപ്പോലെ നിർമ്മത്സരബുദ്ധികളും ഉദാരശീലന്മാരുമായി എല്ലാവരേയും ഒന്നുപോലെ കരുതുന്ന ഏകതന്ത്രബുദ്ധിയുള്ള കാരണവന്മാർ ധാരാളം ഉണ്ടായിരുന്നുവെങ്കിൽ നായർസമുദായത്തിന്റെ പൂർവ്വികമായ ഉൽകൃഷ്ടസ്ഥിതിക്ക് ഇത്ര വലിയ മാററമുണ്ടാകുന്നതല്ലായിരുന്നു. ദുശ്ശാഠ്യക്കാരും ദുർവൃത്തശീലന്മാരും സ്വേച്ഛാനുസാരികളുമായ കാരണവന്മാരുടെ തറവാട്ടുഭരണത്താൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന കലാപങ്ങളും കഷ്ടപ്പാടുകളും ഇന്നിന്നവയെന്നു ലോകചരിത്രം ഗ്രഹിച്ചിട്ടുള്ളവർ അറിഞ്ഞിരിപ്പാനവകാശമുള്ളതിനാൽ അതിനെ കുറിച്ച് ഇവിടെ അധികം വിസ്തരിക്കുന്നില്ല. പൂർവ്വികന്മാർ പണിപ്പെട്ടു സമ്പാദിച്ചുവച്ചിട്ടുള്ള പണം ഇവർ ദുർവ്യവഹാരങ്ങളിലും മററു വിരോധിക്കപ്പെട്ടിട്ടുള്ള പദ്ധതികളിലും പുല്ലുപോലെ ചിലവഴിക്കുന്നു. ഈക്കൂട്ടർ നിമിത്തം എത്ര കുഡുംബങ്ങൾ ഒരു കാശിനുകൂടി വകയില്ലാതെ ദാരിദ്ര്യം പി

ടിച്ചു നശിച്ചിട്ടുണ്ടു്. നാട്ടിന്റെ അഭിവൃദ്ധികർത്താക്കളാകത്തക്ക ബുദ്ധിയും സാമൎത്ഥ്യവുമുള്ള എത്ര ചെറുപ്പക്കാർ കാരണവന്മാരുടെ ഉദാസീനതനിമിത്തം നിരക്ഷരകുക്ഷികളായി ദുർമ്മാർഗ്ഗങ്ങളിൽ പ്രവേശിച്ചു് അവസാനത്തിൽ കാരാഗൃഹവാസികളായിത്തന്നെ തീരുന്നു. ഉദരപൂരണത്തിന്നുവകയില്ലാഞ്ഞു സന്മാർഗ്ഗത്തെ വെടിഞ്ഞു ഹീനകൃത്യങ്ങളിൽ മനസ്സിനെ പ്രവേശിപ്പിച്ചു നാട്ടിന്റെയും വീട്ടിന്റെയും മാഹാത്മ്യത്തെ കേവലം നഷ്ടപ്രായമാക്കി തീർക്കുവാൻ തക്ക ഹൃദയകാഠിന്യം ഈവക കാരണവന്മാർ നായർസമുദായത്തിലുള്ള എത്ര ബാലികമാൎക്കുണ്ടാക്കി തീർത്തിട്ടുണ്ടെന്നു് അല്പം ആലോചിച്ചു നോക്കുക. ചെറുപ്പക്കാരായ സ്ത്രീപുരുഷന്മാർ ദുർമ്മാർഗ്ഗങ്ങളിൽകൂടി ചരിക്കുന്നതു കണ്ടു കണ്ണടച്ചു മൌനം ദീക്ഷിക്കുന്ന ഈ കാരണവന്മാർ കോർട്ടുഫീസ്സ്, വക്കീൽഫീസ്സു മുതലായി വർഷംതോറും ചിലവാക്കുന്ന സംഖ്യയിൽ ഒരു ഓഹരി തങ്ങളുടെ കുഡുംബരക്ഷക്കു വേണ്ടി ചിലവു ചെയ്യാൻ തീർച്ചപ്പെടുത്തുന്നതായാൽ ഇന്നു നായന്മാർ കേരളത്തിലെ സമുദായങ്ങളിൽ ഒരു പ്രധാന വൎഗ്ഗമായി നിലനില്ക്കുമായിരുന്നു. എന്നാൽ ഗോപാലപണിക്കർ ഈ തരത്തിലുള്ള കാരണകൎത്താക്കന്മാരുടെ കൂട്ടത്തിൽ ഗണിക്കപ്പെടേണ്ടാളല്ല. എല്ലാംകൊണ്ടും തന്നോടൊപ്പം ഇലോം യോഗ്യരായ സഹോദരന്മാരും മരുമക്കളും ആദ്ദേഹത്തിന്നുണ്ടായിരുന്നു. അതു് ഈശ്വരാനുഗ്രഹമെന്നദ്ദേഹത്തിന്നു തോന്നിയതല്ലാതെ അവരുടെ യോഗ്യതകളും കാൎയ്യനിൎവ്വഹണശക്തിയും ബുദ്ധിവൈഭവവും അദ്ദേഹത്തിന്റെ മനസ്സിൽ ഭീതിയേയൊ അസൂയയേയൊ വളൎത്തിയിരുന്നില്ല. കാരണവനും മരുമക്കളും തമ്മിലുള്ള ഐകമത്യവും സ്നേഹവും യാതൊരു തടസ്ഥവും കൂടാതെ ക്രമേണ വൎദ്ധനയെ പ്രാപിച്ചു. പണിക്കൎക്കു വിരോധികളായി ആരുംതന്നെ ഉണ്ടായിരുന്നില്ല. തന്റെ നാട്ടുകാൎക്കു് എന്നല്ല

അന്യനാട്ടുകാൎക്കുകൂടി തന്നാൽ കഴിയുന്നവിധം പല സഹായങ്ങളും ചെയ്തുവന്നു. ധനവാന്മാരെയും പ്രഭുക്കന്മാരെയും അദ്ദേഹത്തിന്റെ ബന്ധുക്കളായി ഒരു കാലത്തും അദ്ദേഹം സ്വീകരിച്ചിരുന്നില്ല. ദരിദ്രന്മാരും നിസ്സഹായികളുമായിരുന്നു അദ്ദേഹത്തിന്റെ മിത്രങ്ങൾ. തന്നിമിത്തം അദ്ദേഹം അവരുടെ കണ്ണിലുണ്ണിയായിത്തീൎന്നു. ജന്മനാ അടിമത്തം സ്വീകരിച്ചിട്ടുള്ള പുലയർ പറയർ തുടങ്ങിയുള്ള അധഃകൃതവൎഗ്ഗക്കാരോട് അദ്ദേഹം പ്രത്യേകം ദയകാണിച്ചിരുന്നു. തന്റെ കളപ്പാട്ടുകളിൽ ജോലിചെയ്തിരുന്ന പുലയസന്താനങ്ങളെ തന്റെ സ്വന്തകുഡുംബാംഗങ്ങളെപ്പോലെ അദ്ദേഹം കരുതിവന്നു. കൊല്ലംതോറും കൃഷിയിൽനിന്നു തനിക്കു ലഭിക്കുന്ന ആദായത്തിൽ ഒരോഹരി അദ്ദേഹം അവരുടെ ഉന്നതിക്കായി വിനിയോഗിച്ചു. അവൎക്കു പാൎപ്പാൻ നല്ല ചെറിയ പുരകളും വേലക്കുതക്ക കൂലിയും ധരിപ്പാൻ നല്ലതരം വസ്ത്രങ്ങളും തേക്കുവാൻ എണ്ണയും കൊടുത്തുവന്നതിനുപുറമെ അവരുടെ സന്താനങ്ങൾക്ക് അക്ഷരജ്ഞാനമുണ്ടാകുന്നതിന്നായി ഒരു പാഠശാല ഏൎപ്പെടുത്തിക്കൊടുക്കുകയും ചെയ്തു. ഇങ്ങിനെ രണ്ടുമൂന്നു കൊല്ലം കഴിഞ്ഞപ്പൊഴെക്കും പണിക്കരുടെ വയലുകളിൽ പ്രവൃത്തി എടുത്തിരുന്ന പുലയക്കുട്ടികൾക്കെല്ലാം നല്ലപോലെ വായിപ്പാനും എഴുതുവാനും കണക്കുകൂട്ടുവാനും പഠിച്ചു. ഇതുകണ്ടു മറ്റു പുലയകുഡുംബങ്ങളും അദ്ദേഹത്തെ അഭയംപ്രാപിച്ചു. അവർ സ്വാമിഭക്തിയോടും സന്തോഷത്തോടുംകൂടി ജോലിചെയ്തതിനാൽ പണിക്കൎക്കു വൎഷംപ്രതി കൂടുതൽ സമ്പാദ്യമുണ്ടാവുകയും ചുരുങ്ങിയകാലത്തിന്നുള്ളിൽ അദ്ദേഹം കേരളത്തിലെ ധനവാന്മാരിൽ ഒരാളായിത്തീരുകയുംചെയ്തു.

പണിക്കരുടെ പ്രവൃത്തി ഏറ്റവും അഭിനന്ദനീയവും ആശാസ്യവുമാണ്. വിദ്യാഭ്യാസത്താൽ പുലയർ മുതലയ അധഃകൃതവൎഗ്ഗക്കാൎക്ക് ഔന്നത്യമുണ്ടാവുകയില്ലെന്നോ

ഉണ്ടായാൽ അവർ തങ്ങളുടെ സമന്മാരാകുമെന്നോ വിചാരിച്ച് അഗതികളായ ഈ കൂട്ടരെ അടിമകളാക്കി വിദ്യാഭ്യാസം ചെയ്യിക്കാതെ മൃഗപ്രായരാക്കിത്തീർക്കുന്ന ഈ നാട്ടിലെ പ്രമാണികൾ താഴെ ചേർക്കുന്ന സുഭാഷിതരത്നം അവശ്യം അറിഞ്ഞിരിക്കേണ്ടതാണ്.

സന്തപ്തായസി സംസ്ഥിതസ്യ പയസോ നാമാപി ന ശ്രൂയതേ
മുക്താകാരതയാ തദേവ നളിനീപത്രസ്ഥിതം ദൃശ്യതേ
അന്തസ്സാഗരശുക്തിമദ്ധ്യപതിതം തന്മൗക്തികം ജായതേ
പ്രായേണാധമമദ്ധ്യമോത്തമജുഷാമേവംവിധാ വൃത്തയഃ.

ഇതിന്റെ സാരം യഥാർത്ഥത്തെ എത്രത്തോളം വെളിപ്പെടുത്തുന്നുണ്ടെന്നു നോക്കുക. തപ്തമായ ഇരുമ്പിന്മേൽ വീഴുന്ന വെള്ളത്തുള്ളി ഉടനെ നശിക്കുകയും അതേതുള്ളി ഒരു താമരയിതളിന്മേൽ വീണാൽ മുത്തുപോലെ കാണപ്പെടുകയും അതുതന്നെ മുത്തുച്ചിപ്പിയിൽ പതിച്ചാൽ യഥാർത്ഥമുത്തായി തീരുകയും ചെയ്യുന്നു. അധമന്മാരെ ആശ്രയിക്കുന്നവർ അധഃപതിച്ചും ഉത്തമന്മാരെ ആശ്രയിക്കുന്നവർ ഔന്നത്യം പ്രാപിച്ചും കാണപ്പെടുന്നു.

പണിക്കർ സംസ്കൃതത്തിലും തമിഴിലും നല്ല പാണ്ഡിത്യമുണ്ടായിരുന്നു. ഒഴിവുള്ള സമയങ്ങളിലെല്ലാം തന്റെ ഭവനത്തിലുള്ള ചെറുകുട്ടികളെ അടുക്കെ വിളിച്ചിരുത്തി ശ്രീരാമോദന്തം, ബാലപ്രബോധം മുതലായ ചെറുഗ്രന്ഥങ്ങൾ വായിച്ചുകൊണ്ടിരിക്കും. അദ്ദേഹത്തിന് ഇംഗ്ലീഷു ഭാഷയിലും സാമാന്യം വ്യുൽപ്പത്തിയുണ്ടായിരുന്നു.

മേൽപറയപ്പെട്ട ഗുണങ്ങളെല്ലാം അദ്ദേഹത്തിൽ പ്രതിബിംബിച്ചിരുന്നു എങ്കിലും തീരെ ദോഷരഹിതനെന്നു പറഞ്ഞുകൂടാ. മുൻകോപമെന്ന ലഘുവായ ഒരു ദോഷം വേണമെങ്കിൽ അദ്ദേഹത്തെ ബാധിച്ചിട്ടുണ്ടെന്നു പറയാം. എന്നാൽ അതു് അദ്ദേഹത്തിന്റെ കീർത്തിക്കോ യോഗ്യതയ്ക്കോ ഹാനികരമായി പരിണമിച്ചിരുന്നില്ല.

അനന്തരത്നപ്രഭവസ്യയസ്യ
ഹിമന്നസൌഭാഗ്യവിലോപിജാതം
ഏകോഹിദോഷോഗുണസന്നിപാതേ
നിമജ്ജതീന്ദോഃകിരണേഷ്വിവാങ്കഃ.

എന്നതുപോലെ ദോഷത്തെ ഗുണാധിക്യം അപ്രത്യക്ഷമാക്കിയതേയുള്ളു.

മകരമാസത്തിൽ കേരളത്തിൽ തണുപ്പിന്റെ ശൈത്യം അതികലശലായിരിക്കുമല്ലോ. ആ കാലത്തുകൂടിയും പണിക്കർ ഒരു ദിവസമെങ്കിലും പ്രാതഃസ്നാനം മുടക്കാറുണ്ടായിരുന്നില്ല. ഒരു ദിവസം കുളിയും ദേവീപൂജയും കഴിഞ്ഞു നെററിയിൽ കുങ്കുമവും ധരിച്ചു പതിവുപ്രകാരം കഞ്ഞികുടിപ്പാനായി പത്തായപ്പുരയിൽനിന്നു നാലുകെട്ടിലേക്കു ചെന്നു. അന്നേ ദിവസം അദ്ദേഹത്തിന്റെ ഭാര്യ ഭവാനി അമ്മയും മകൻ വിജയഭാനുവും തമ്മിൽ അവൻ പഠിക്കുന്നതു് സാധാരണ പോകുന്നതിനെ കുറിച്ചു കുറെ വാക്കുതർക്കമുണ്ടായി നേരം പോയതറിഞ്ഞില്ല. പണിക്കർ നാലുകെട്ടിലേക്കു ചെന്നസമയത്തു രാവിലത്തെ കഞ്ഞിയുടെ വട്ടമൊന്നും കണ്ടില്ല. പതിവുതെററിക്കാണുവാനുള്ള കാരണമെന്തെന്നറിയാതെ അദ്ദേഹം ഭാര്യയെ വിളിച്ചു.

ഗോപാലപണിക്കർ— ഭവാനീ! ഇന്നു് എന്താണിത്ര അമാന്തം. കഞ്ഞികൊണ്ടുവരൂ. അനേകം ജോലിതിരക്കുണ്ടു്. കഞ്ഞി കുടിച്ചിട്ടുവേണം പുറത്തേക്കു പോകുവാൻ.

ഭവാനിഅമ്മ—ഇതാ തയ്യാറായി. ഇത്ര ധൃതികൂട്ടി പോകുന്നതു് എവിടേക്കാണു്. അപ്പുവിന്റെ കാര്യത്തിൽ കുറച്ചു നാളായി അവിടുന്നു യാതൊരന്വേഷണവും ചെയ്യുന്നില്ല. ഇങ്ങിനെയായാൽ അവൻ അവസാനത്തിൽ താന്തോന്നിയായിത്തീരും.

പണിക്കർ—ഭവാനി ആ പ്രകാരമൊന്നും ശങ്കിക്കേണ്ട.

അവൻ ഒരു ചെറിയ കുട്ടിയല്ല. ബി. എ. ക്ലാസ്സിൽ പഠിക്കുന്ന ഒരു യുവാവാണ്. അവൻ ദുർമ്മാൎഗ്ഗങ്ങളിൽ ഒരു കാലത്തും പ്രവേശിക്കുന്നതല്ല. ഇതുവരെ ഭഗിനിയല്ലാതെ അവനെ കുറിച്ചു ഇങ്ങിനെ ഒരഭിപ്രായം മററാരും പറഞ്ഞു കേട്ടിട്ടില്ല. അവനെ കുറിച്ച് ഈവിധം തോന്നുവാനുള്ള കാരണമെന്താണ്. എന്തെങ്കിലുമാവട്ടെ. അതെല്ലാം വിസ്തരിപ്പാൻ ഇപ്പോൾ ഏടയില്ല.

ഭഗിനി— ശരി. മകനെ അടുക്കെ നിർത്തികൊണ്ടു ഇങ്ങിനെ പറഞ്ഞാൽ അതു "കയറിപ്പോകുന്ന കുരങ്ങിന്ന് ഏണിവച്ചു കൊടുക്കുന്നതുപോലെ" യായിത്തീരുകയില്ലെ. മക്കളുടെ പേരിൽ തെററു കണ്ടാൽ അവരോട് ഈ വിധമാണോ ഉപദേശിക്കേണ്ടതു്. ഇതു കൊള്ളില്ല. അടക്ക എടുത്തു മടിയിൽവെക്കാം. മുളച്ചുവളൎന്ന മരമായാൽ പിന്നെ അപ്രകാരം ചെയ്വാൻ തരമുണ്ടോ. അവന്റെ പോക്ക നേർവഴിക്കല്ല. അവിടുന്ന് ഇതു കേട്ടുംകണ്ടും മൌനം ദീക്ഷിക്കുന്നതായാൽ അവിടുത്തെ കാലശേഷം ഞാൻ കഷ്ടപ്പെടും. നിശ്ചയം.

പണിക്കർ— ഇതു വലിയ പൊറുതികേടായി തീൎന്നുവല്ലോ. ആക്ഷേപം പറയുവാനുള്ള സമയം ഇതാണോ. ഭക്ഷണം കഴിപ്പാൻ വരുമ്പോളല്ല ആവലാധി പറയേണ്ടതു്. ആട്ടെ ചോദിക്കാം. കഞ്ഞിവെളമ്പു.

ഭഗിനി— കഞ്ഞികുടികഴിഞ്ഞാൽ അവിടുന്ന് ഉടനെ പുറത്തേക്കുപോകും. പിന്നെ ഞാൻ പറഞ്ഞതെല്ലാം മറക്കും. കുട്ടികളുടെ ദുശ്ശീലം മുളയിൽതന്നെ നുള്ളിക്കളയേണമെന്ന് അവിടുക്കറിയാമല്ലോ. ഒരു കുട്ടിയുടെ കാൎയ്യത്തിൽ ഇത്ര ഉദാസീനത കാണിച്ചാൽ ഒന്നിലധികമുണ്ടായിരുന്നെങ്കിൽ അവിടുന്ന വല്ലാതെ കഷ്ണിക്കുമായിരുന്നേനെ. ഇന്നുതന്നെ ഇവന്റെ കാൎയ്യത്തിൽ ഒരു തീൎപ്പുണ്ടാക്കാതിരുന്നാൽ പിന്നെ പിടിച്ചാൽ കിട്ടാത്ത നിലയിലാവും. അത്രത്തോളം ദീൎഘിക്കാതെ കഴിച്ചാൽ കൊള്ളാമെന്നുണ്ട്.

തന്റെ അപ്പന്റെ സ്നേഹിതന്മാരായ ചില പ്രഭുക്കന്മാരുടെയും മററും സഹായത്താൽ കഴിച്ചുകൂട്ടി. ഈ തരത്തിലുള്ള വാസവും തനിക്കൊട്ടും രുചിച്ചില്ല. കുട്ടിക്ക പഠിപ്പിൽ താല്പൎയ്യമുണ്ടായിരുന്നതിനാൽ തന്റെ അപ്പന്റെ സ്നേഹിതനായ ഒരു എഴുത്താശാന്റെ അടുക്കൽ ചെന്നു തന്നെ കുറച്ചു വിദ്യ അഭ്യസിപ്പിച്ചാൽകൊള്ളാമെന്നപേക്ഷിച്ചു. എഴുത്താശാൻ മടിക്കാതിരുന്നു എങ്കിലും പ്രതിഫലം കൂടാതെ കുട്ടിയെ പഠിപ്പിക്കാമെന്നു വാഗ്ദാനം ചെയ്തു. വിശക്കുന്ന സമയത്തു വല്ല വീടുകളിലും കേറിച്ചെന്നു കഞ്ഞിയോ വെള്ളച്ചോറോ യാചിച്ചു വാങ്ങിക്കഴിച്ചു കുട്ടി ക്രമമായി എഴുത്തുപള്ളിയിൽ പോയി അന്നന്നുള്ള പാഠഭാഗം ശരിയായി പഠിച്ചുവന്നു. ഇതു കണ്ട് ഉപാദ്ധ്യായന് ഈ കുട്ടിയുടെ മേൽ പ്രീതി വൎദ്ധിച്ചു. അതിനാൽ വാസുവിന്റെ പഠിപ്പിന്റെ കാൎയ്യത്തിൽ അദ്ദേഹം പൂൎവ്വാധികം മനസ്സിരുത്തുവാൻ തുടങ്ങി. ഇങ്ങിനെ രണ്ടുമൂന്നു കൊല്ലം കഴിഞ്ഞപ്പോഴേക്ക നമ്പിയാർ സംസ്കൃതത്തിൽ ഒരുവിധം പാണ്ഡിത്യമുണ്ടായി. ഈ കാലത്തു ഗോപാലപ്പണിക്കരുടെ അമ്മാമൻ മൂത്തപ്പണിക്കർ ഒരിക്കൽ എന്തോ സംഗതിവശാൽ കരുനാട്ടു ചെന്നിരുന്നു. അദ്ദേഹത്തിന്നു യദൃച്ഛയായി വാസുവിനെ കാണ്മാൻ ഇടയായി. കുട്ടിയുടെ മലിനവേഷവും നിസ്സഹായസ്ഥിതിയും ബുദ്ധിവിശേഷവും കണ്ടു മനസ്സലിഞ്ഞു താനൊന്നിച്ചു വള്ളുവനാട്ടക്ക വരുന്നതായാൽ അവനെ സംബന്ധിച്ചുള്ള സകല ബാദ്ധ്യതയും താനേല്ക്കാമെന്നും തന്റെ മരുമക്കളിൽ ഒരുത്തനായി കരുതി അവന്റെ ഉന്നതിക്കായ്ക്കൊണ്ടു തന്നാൽ കഴിയുന്ന പ്രയത്നങ്ങളെല്ലാം പൂൎണ്ണമനസ്സോടുകൂടി ചെയ്യാമെന്നും വാഗ്ദാനം ചെയ്തു. ഇതു കേട്ടു സന്തോഷാശ്രുക്കൾ പൊഴിച്ചു മൌനമായി നിന്നതല്ലാതെ യാതൊന്നും മറുപടി പറയുവാൻ കുട്ടിക്ക സാധി

ച്ചില്ല. താനോമനിച്ചു വരുന്ന വാസുവിനെ സന്താനമാണെന്നു് അവന്റെ മുഖലക്ഷണത്താൽ അദ്ദേഹം ധരിച്ചു എങ്കിലും സ്വന്തം നാടുവിട്ടുവരുന്നതിൽ എന്തോ ഒരു വലിയ പ്രതിബന്ധമുള്ളതുപോലെ അദ്ദേഹത്തിനു തോന്നി. അതിനുള്ള ഹേതുവെന്തെന്നു് അദ്ദേഹം അനുസന്ധിച്ചു. പാദിച്ചപ്പോൾ ഗുരുനാഥന്റെ സമ്മതമുണ്ടെങ്കിൽ വരാമെന്നു് അവൻ പറഞ്ഞു. ഉടനെ അദ്ദേഹം വാസുവൊന്നിച്ചു ഗുരുനാഥന്റെ അടുക്കൽ ചെന്നു വിവരം അദ്ദേഹത്തെ ധരിപ്പിച്ചു. അദ്ദേഹത്തിന്റെ പൂർണ്ണസമ്മതത്തോടും അനുഗ്രഹത്തോടുംകൂടി വാസു മൂത്തപണിക്കരൊരുമിച്ചു വള്ളുവനാട്ടേക്കു പോരുകയും ചെയ്തു. മൂത്തപണിക്കർ തന്റെ ഭവനത്തിൽ എത്തിയ ഉടനെ ഗോപാലപണിക്കരെ വിളിച്ചു താനോമനിച്ചു വന്നിട്ടുള്ള വാസു, മാതാപിതാക്കന്മാരും ബന്ധുക്കളുമില്ലാതെ നിസ്സഹായനായി ഇന്നേവരെ കാലംകഴിച്ചുകൊണ്ടിരുന്നതു താൻ യദൃച്ഛയായി ധരിപ്പാനിടവന്നതിനാൽ കൂട്ടിക്കൊണ്ടു വന്നതാണെന്നും ഇന്നുമുതൽ നിങ്ങളിരുവരും ജ്യേഷ്ഠാനുജന്മാരെപ്പോലെ വർത്തിക്കേണ്ടതാണെന്നും അദ്ദേഹം പറഞ്ഞു. ഇതു കേട്ടപ്പോൾ ഗോപാലപണിക്കർക്കു് സന്താപവും സന്തോഷവുമുണ്ടായി. അന്നുമുതൽ അവർ വലിയ ചങ്ങാതിമാരായി തീർന്നു. ഒരു സമയത്തും അവർ തമ്മിൽ വിട്ടുപിരിഞ്ഞതേയില്ല. പഠിക്കുന്നതും കളിക്കുന്നതും ഉണ്ണുന്നതും ഉറങ്ങുന്നതും എല്ലാം ഒരുമിച്ചുതന്നെ. ഇവർ രണ്ടുപേരും യാതൊരുവിധമായ ബാല്യചാപല്യങ്ങളും കാണിക്കാതെയും സദാചാരനിരതന്മാരായും സദാ യോജിപ്പോടുകൂടിയും വർത്തിക്കുന്നതു കണ്ടു മൂത്തപണിക്കർക്കും അയൽവാസികൾക്കും അത്യന്തം സന്തോഷംതോന്നി. അവരിൽ പലരും വാസുനമ്പിയാരുടെ സ്വഭാവഗുണത്തെപ്പറ്റി പ്രശംസിക്കുന്നതും മൂത്തപണിക്കരുടെ വളർത്തുപുത്രൻ ഗോപാലപണി

കക്കാത്ത ചങ്ങാതിമാരെന്നു ഘോഷിക്കുന്നതും മൂത്തപണിക്കരുടെ ശ്രവണേന്ദ്രിയങ്ങൾക്ക് മധുരമായ സംഗീതംപോലെ തോന്നി. നാലഞ്ചുകൊല്ലം കഴിഞ്ഞപ്പോഴേക്കും വാസുനമ്പിയാരും ഗോപാലപണിക്കരെപ്പോലെ വിദ്വാനായിത്തീൎന്നു. കാവ്യനാടകാലങ്കാരാദികളും തൎക്കം വ്യാകരണം മുതലായവയും നല്ലപോലെ ഹൃദിസ്ഥമാക്കിയതോടുകൂടി കുറച്ചു മുറിഇംഗ്ലീഷും കരസ്ഥമാക്കി. വാസുനമ്പിയാൎക്ക് സ്വന്തപ്രയത്നത്താൽ കാലം കഴിക്കുന്നതിനു സാദ്ധ്യമായി. മൂത്തപണിക്കൎക്ക് വാസുവിന്റെ പേരിലുള്ള വാത്സല്യം സീമാതീതമായിരുന്നതിനാൽ അയാളെ പുറമെക്കു വിടുന്നതിനു് അദ്ദേഹത്തിന്നത്യന്തം വൈമനസ്യമുണ്ടായിരുന്നു. മൂത്തപണിക്കർ വയോധികനും രോഗപീഡിതനുമായിരുന്നതിനാൽ അധികകാലം ജീവിച്ചിരുന്നില്ല. അദ്ദേഹത്തിന്റെ മരണശേഷം ഗോപാലപണിക്കർ തറവാട്ടിൽ കാരണവനായി. മൂത്തപണിക്കർ കൈപ്പെട്ടിയിലും അലമാരിയിലും മറ്റും നിക്ഷേപിച്ചിരുന്ന വിലപിടിച്ച ലക്ഷ്യങ്ങളും ആഭരണങ്ങളും തിരഞ്ഞെടുക്കുന്ന കൂട്ടത്തിൽ മൂത്തപണിക്കരുടെ കയ്യക്ഷരത്തിൽ വാസുനമ്പിയാരുടെ മേൽവിലാസമെഴുതി അരക്കുമുദ്രവച്ചു പെട്ടിയുടെ , അടിയിൽ വച്ചിട്ടുണ്ടായിരുന്ന ഒരു കവറ് അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ പെട്ടു. പണിക്കർ അതെടുത്തു വാസുനമ്പിയാരെ വിളിച്ച് അദ്ദേഹത്തിന്റെ കയ്യിൽ സമൎപ്പിച്ചു. നമ്പിയാർ അതു തുറന്നുനോക്കി. ഇരുപതിനായിരം ഉറുപ്പികക്കൊടുത്തു വാസുനമ്പിയാരുടെ പേരിൽ എഴുതി വാങ്ങിട്ടുണ്ടായിരുന്നതും കൊല്ലത്താൽ നികുതി കഴിച്ചു 2000 പറ നെല്ലു പാട്ടംകിട്ടുന്നതുമായ ജന്മഭൂമിയുടെ തീറാധാരമായിരുന്നു അതിൽ അടക്കം ചെയ്തിട്ടുണ്ടായിരുന്നതു്. നമ്പിയാർ അതു ഗോപാലപണിക്കർ പക്കൽത്തന്നെ കൊടുത്തു. പണിക്കർ അതു വായിച്ചു വിവരം മനസ്സിലാക്കിയ

തിന്നശേഷം അതിന്റെ ഉടമസ്ഥൻ താനല്ലെന്നും അതു ന
മ്പിയാരുടെ രക്ഷക്കുവേണ്ടി തന്റെ അമ്മാമൻ സൌജ
ന്യമായി കൊടുത്തിട്ടുള്ളതാകയാൽ അതു് അദ്ദേഹത്തി
ന്റെ വകയാണെന്നും അതുസംബന്ധമായ സകല കാൎയ്യ
ങ്ങളും നമ്പിയാർതന്നെ നേരിട്ടു നടത്തേണ്ടതാണെന്നും പ
റഞ്ഞു, വസ്തുക്കൾ നമ്പിയാരെ ഏല്പിച്ചു. അന്നുമുതൽ ന
മ്പിയാർ ഒരു കൃഷിക്കാരനായിതീരുകയും അദ്ദേഹത്തിന്റെ
ജീവിതഗതിയിൽ ഒരു ചെറിയ മാററം സംഭവിക്കയുംചെ
യ്തു. കൃഷിആവശ്യത്തിന്നുവേണ്ടുന്ന സകല സാമഗ്രികളും
പണിക്കർ അടുപ്പിച്ചുകൊടുത്തതോടുകൂടി കൃഷിസ്ഥലത്തി
ന്നു സമീപം ഒരു നല്ല പത്തായപ്പുരയും പണിചെയ്യിച്ചു
കൊടുത്തു. ഈവക ഉപകാരങ്ങൾക്കെല്ലാം എന്തൊരു
പ്രത്യുപകാരമാണു താൻ ചെയ്യേണ്ടതെന്നു നമ്പിയാർ
ആലോചിച്ചുകൊണ്ടിരിക്കെ ചെറുപ്പംമുതൽ തമ്മിൽ സ്നേ
ഹിച്ചു് ഒന്നിച്ചു കളിച്ചുവളൎന്നു വന്നിട്ടുള്ളവളും സുശീലയും
സൌന്ദൎയ്യവതിയും താരുണ്യദശയെ പ്രാപിച്ചിട്ടുള്ളവളുമാ
യ പണിക്കരുടെ സഹോദരി ജാനകിക്കുട്ടിയെ വിവാഹം
ചെയ്തു് ആ വസ്തുക്കളെല്ലാം ആ സ്ത്രീക്കു കൊടുക്കുന്നതാ
യിരിക്കും ഉത്തമമെന്നു തീൎച്ചപ്പെടുത്തി തന്റെ ആഗ്രഹ
ത്തെ പണിക്കരെ കേൾപ്പിക്കുകയും അദ്ദേഹത്തിന്റെ അ
നുവാദപ്രകാരം നമ്പിയാർ ജാനകിഅമ്മയെ സംബന്ധം
ചെയ്തു വധൂവരന്മാർ പുതിയതായി നിൎമ്മിക്കപ്പെട്ട ഗൃഹ
ത്തിന്നലങ്കാരമാകുംവണ്ണം താമസം തുടങ്ങുകയും ചെയ്തു.
അധികതാമസംകൂടാതെ ഈശ്വരാനുഗ്രഹത്താൽ ഇവ
ൎക്കൊരു സ്ത്രീസന്താനമുണ്ടായി. മാതാപിതാക്കന്മാരും
മാതുലനും കുട്ടിയെ അതിവാത്സല്യത്തോടുകൂടി വളൎത്തുക
യും നവീനപരിഷ്കാരങ്ങളെ തീരെ വൎജ്ജിക്കാതേയും അനു
കരിക്കേണ്ടതായ പഴയ സമ്പ്രദായങ്ങളെ മുഴുവൻ ത്യജി
ക്കാതേയും രണ്ടുംകൂട്ടി യോജിപ്പിച്ചു കാലഗതി അനുസരിച്ചു

വേണ്ടവിധം വിദ്യാഭ്യാസം ചെയ്യിക്കുകയും ചെയ്തു. സംഗീതം സാഹിത്യം മുതലായ ഉൽകൃഷ്ടവിദ്യകളെയും ഗൃഹഭരണം, ബാലപരിചരണം, പാചകവിദ്യ, തുന്നൽ, മുതലായി നിത്യോപകാരപ്രദങ്ങളായ ചില്ലറ ജോലികളെയും നല്ലപോലെ അഭ്യസിപ്പിച്ചതിന്നു പുറമെ ഇംഗ്ലീഷും തമിഴും കുറേശ്ശ പഠിപ്പിക്കുകയും ചെയ്തു.

സ്ത്രീകൾ അത്യാവശ്യം അറിഞ്ഞിരിക്കേണ്ടതായ വിഷയങ്ങളിലെല്ലാം ഒരുമാതിരി നൈപുണ്യം സമ്പാദിച്ചുതോടുകൂടി ശാരദ ബാല്യദശ കഴിഞ്ഞു കൌമാരത്തിൽ പ്രവേശിച്ചു. അവൾ ചെറുപ്പത്തിൽതന്നെ ധാരാളം ചൊടിയും സാമൎത്ഥ്യവും ബുദ്ധിവികാസവുമുള്ള ഒരു കുട്ടിയായിരുന്നു. പ്രായം വൎദ്ധിക്കുന്തോറും മേൽപറഞ്ഞ ഗുണങ്ങളും വൎദ്ധിച്ചുകൊണ്ടുതന്നെവന്നു. അവൾക്ക് ആരോടും അപ്രിയമുണ്ടായിരുന്നില്ല. വൃദ്ധന്മാരേയും രോഗാതുരന്മാരേയും ദാരിദ്ര്യം ബാധിച്ചവരേയും സഹായിപ്പാൻ അവൾ സദാ സന്നദ്ധയായിരുന്നു. അപ്പപ്പോൾ അവളുടെ അച്ഛനമ്മമാർ അവൾക്കു സമ്മാനമായി കൊടുത്തിരുന്ന ചില്ലറ പണമെല്ലാം സ്വരൂപിച്ചുവച്ച് അതു മുഴുവനും നിസ്സഹായികളായ സമസൃഷ്ടികളുടെ ഉപയോഗത്തിന്നായി വിനിയോഗിച്ചു. വിനയം, ഔദാൎയ്യം, കാരുണ്യം മുതലായ ഉൽകൃഷ്ടഗുണങ്ങൾ ഈ കുട്ടിയുടെ മനസ്സിൽ എല്ലായ്പോഴും കുടികൊണ്ടിരുന്നു. കളങ്കമററ സൌന്ദൎയ്യത്തോടുകൂടിയ ആകൃതിയും കന്മഷരഹിതമായ സ്വഭാവവിശേഷവും കുട്ടിയുടെ പ്രകൃതിസിദ്ധമായ പ്രത്യേകഗുണങ്ങളാണ്. എന്നാൽ ഇവയേക്കാൾ ശോഭിച്ചിരുന്ന ഇവളുടെ വാങ്മാധുൎയ്യം

കേയൂരാണി നഭൂഷയന്തി പുരുഷം ഹാരാ നചന്ദ്രോജ്ജ്വലാ
നസ്നാനം നവിലേപനം നകുസുമം നാലംകൃതാ മൂൎദ്ധജാഃ

വാണ്യേകാസമലങ്കരോതിപുരുഷംയാസംസ്കൃതാധാൎയ്യതേ
ക്ഷീയന്തേഖിലുഭൂഷണാനിസതതംവാഗ്ഭൂഷണംഭൂഷണം.

എന്ന ആപ്തവാക്യം സ്വീകാൎയ്യം അനുഭവയോഗ്യമാണെന്നു ബോദ്ധ്യപ്പെടുന്ന തരത്തിലുള്ളതായിരുന്നു. വസ്ത്രാഭരണം തുടങ്ങിയുള്ള ആഡംബരങ്ങളിൽ ശാരദക്ക് അശേഷം ഭ്രമമുണ്ടായിരുന്നില്ല. രണ്ടുനേരവും കുളിച്ചു ശുചിയായ വസ്ത്രം ധരിച്ച് ഈശ്വരധ്യാനം ചെയ്യല്ലാതെ വേറെ യാതൊരു ജോലിയിലും അവൾ പ്രവേശിച്ചിരുന്നില്ല. കുട്ടികളെ ശുശ്രൂഷിക്കുന്നതിലും മററു വീട്ടുജോലികൾ ചെയ്യുന്നതിലും തന്റെ അമ്മയെ അവൾ സ്വയമേവ സഹായിച്ചിരുന്നു. പാട്ടം പിരിവിന്റെയും മററു വരവുചിലവുകളുടേയും കണക്കുകൾ എഴുതിയിരുന്നതും അവൾതന്നെയാണ്. ഒഴിവുള്ള സമയങ്ങളിലെല്ലാം തന്റെ താഴെയുള്ള കുട്ടികളെ അടുക്കെ വിളിച്ചിരുത്തി ഭക്തിരസപ്രധാനമായ ചെറുകഥകൾ അവരെപറഞ്ഞുകേൾപ്പിച്ച് അവൎക്ക് ഈശ്വരവിശ്വാസവും സന്മാൎഗ്ഗപ്രതിപത്തിയും ഉണ്ടാക്കിക്കൊടുത്തു. ശാരദ തന്റെ മാതാപിതാക്കന്മാരുടേയും സഹോദരീസഹോദരന്മാരുടേയും വാത്സല്യഭാജനമായും അഗതികളുടെ രക്ഷാനിധിയായും വൎത്തിച്ചു. ഗോപാലപ്പണിക്കരുടെ പുത്രൻ വിജയഭാനുവും ശാരദയും തമ്മിൽ വലിയ സ്നേഹമായിരുന്നു. വിജയഭാനു ഉയൎന്നതരം വിദ്യാഭ്യാസത്തിന്നായി മദ്രാസ്സിലേക്കു പോകുന്നതുവരെ ഇവർ രണ്ടുപേരും തമ്മിൽ വിട്ടുപിരിയാതെ സഹോദരീസഹോദരഭാവത്തോടുകൂടി കഴിഞ്ഞുവന്നു. അവന്റെ വേൎപ്പാടു ശാരദയുടെ മനസ്സിന്നു കുറച്ച് അസ്വാസ്ഥ്യമുണ്ടാക്കാതിരുന്നില്ല. എങ്കിലും അതൊന്നും പുറത്തുകാണിക്കാതെ കൊല്ലംതോറും കോളേജ്ജ് പൂട്ടുന്ന കാലം സമീപിക്കുമ്പോൾ അവൾ ഭാനുവിന്റെ വരവു പ്രതീക്ഷിച്ചുകൊണ്ടിരിക്കും. പ്രസ്തുതകാലത്തു കോളേജ്ജ് പൂട്ടി ഭാനു നാട്ടി

ലേക്കു വന്നിട്ടുണ്ടായിരുന്നു. ശാരദയോടുകൂടിയുള്ള സഹവാസം അവന്ന് അധികസന്തോഷകാരണമായിരുന്നതിനാൽ ഉച്ചക്ക് ഊണു കഴിഞ്ഞ ഉടനെ അവൻ പാലപ്പുറത്തുവന്നു രണ്ടു മൂന്നു മണിക്കൂറു നേരത്തോളം ശാരദയുമായി ഓരോ വിഷയങ്ങളെ കുറിച്ചു വാദപ്രതിവാദം ചെയ്കും വിനോദത്തിന്നുവേണ്ടി ഗണ്ണൂറന്മാരായ രാജാക്കന്മാരുടെ പ്രാചീനചരിത്രഗ്രന്ഥങ്ങൾ വായിച്ചു പൂർവ്വികന്മാർ ചെയ്തിട്ടുള്ള ഓരോ അത്ഭുതപ്രവൃത്തികളെ കുറിച്ചു ഗുണദോഷനിരൂപണം ചെയ്തുംകൊണ്ടിരിക്കുക പതിവായിരുന്നു. ചിലപ്പോൾ ചില സംഗതികളെ കുറിച്ച് ഇവർ പുറപ്പെടുവിക്കുന്ന അഭിപ്രായവ്യത്യാസങ്ങളും തർക്കങ്ങളും മറഞ്ഞുനിന്നു കേൾക്കുന്നതു ജാനകിഅമ്മക്ക് അത്യന്തം പ്രീതികരവുമായിരുന്നു. ഈ ബാലികാബാലന്മാർ തമ്മിലുള്ള സ്നേഹവും യോജിപ്പും ക്രമേണ വർദ്ധിച്ച് ഇവർ വധൂവരന്മാരാകുന്നതായാൽ അതൊരു വലിയ ഈശ്വരാനുഗ്രഹമായിത്തീരുന്നതാണെന്നു ജാനകിഅമ്മ മനസ്സിൽ കരുതുകയും ഇവർ രണ്ടുപേരെയും നല്ലപോലെ പരിചയമുള്ള അയൽവാസികൾ പലപ്പോഴും തമ്മിൽ സംസാരിക്കുകയും ചെയ്തിരുന്നു.

---

## മൂന്നാമദ്ധ്യായം.

### ബാരിസ്റ്റർ സി. ആർ. മേനോൻ.

സി. ആർ. മേനോൻ വള്ളുവനാട്ടുതാലൂക്കിൽ സാമാന്യം ധനപുഷ്ടിയുള്ള ഒരു നായർകുഡുംബത്തിലെ ഒരംഗമാണ്. മേനോന്റെ അച്ഛനും അമ്മാമനും ഇദ്ദേഹത്തിന്റെയും തറവാട്ടിന്റെയും അഭ്യുദയം കാംക്ഷിച്ച് ഇദ്ദേഹത്തെ ഇംഗ്ലീഷു പഠിപ്പിപ്പാൻ തീർച്ചപ്പെടുത്തി. ഇദ്ദേഹം

പഠിപ്പിൽ വലിയ സാമൎത്ഥ്യമൊന്നും കാണിച്ചിരുന്നില്ല. എങ്കിലും ഓരോ ക്ലാസ്സിൽ ഒന്നും രണ്ടും കൊല്ലംവീതം തോററു് അട്ടിമറിഞ്ഞു് ഒരു പ്രകാരത്തിൽ ബി. എ. പരീക്ഷയിൽ വിജയം പ്രാപിച്ചു. ബി. എൽ. ക്ലാസ്സിൽ ചെന്നുചേൎന്നു. അവിടെനിന്നു മേല്പോട്ടുകേറുവാൻ യാതൊരു വഴിയും കാണാതെ കഷ്ടപ്പെടുന്ന അവസരത്തിൽ കുറെ അധികംപണം വ്യയംചെയ്തു തന്നെ ബിലാത്തിക്കയച്ചാൽ ബി. എൽ. പരീക്ഷയേക്കാൾ [illegible] ഉയൎന്നതായ ബാരിസ്റ്റർ പരീക്ഷയിൽ എളുപ്പത്തിൽ ജയിച്ചുവരാമെന്നു് ഇദ്ദേഹം തന്റെ രക്ഷാകൎത്താക്കന്മാരെ പറഞ്ഞു മനസ്സിലാക്കി ജന്മവസ്തുക്കൾ പണയമെഴുതി കുറെ പണം കടംവാങ്ങി അതുംകൊണ്ടു ബിലാത്തിക്കു കപ്പൽകേറി. അവിടെ ചെന്നതിനു ശേഷവും മേനോൻ പഠിപ്പിന്റെ കാൎയ്യത്തിൽ പ്രത്യേകിച്ചൊന്നും മനസ്സിരുത്തിയിരുന്നില്ല. ടീപാൎട്ടിയും, ഡിന്നർപാൎട്ടിയും, തിയെറററും, മററുമായി കാലംകഴിച്ചു. ഉപാദ്ധ്യായന്മാരെയും പരീക്ഷകന്മാരെയും താൻ വലിയ പ്രഭുവാണെന്നു മനസ്സിലാക്കുന്നതിന്നുവേണ്ടി പലപ്പോഴും അവൎക്കു വിരുന്നുകഴിച്ചു് അനവധിപണം ധ്വംസനംചെയ്തും നമ്മുടെ രാജ്യത്തുനിന്നു വിലപിടിച്ചതും കൌതുകകരവുമായ ഓരോ വിചിത്രസാധനങ്ങൾ വരുത്തി സൌജന്യമായി അവൎക്കു കൊടുത്തും അവരെ സ്വാധീനിച്ചു് അവസാനത്തിൽ ബാരിസ്റ്റർബിരുദുംകൊണ്ടു മേനോൻ തിരിച്ചുവന്നു മദ്രാസ്സ ഹൈക്കോടതിയിൽ ചേൎന്നു വ്യവഹരിപ്പാൻ തീൎച്ചപ്പെടുത്തി. രണ്ടുമൂന്നു കൊല്ലത്തോളം വീട്ടിൽനിന്നു പണംകൊണ്ടുപോയി ചിലവുകഴിച്ചുതാമസിച്ചിട്ടും സമ്പാദ്യമൊന്നും ഉണ്ടാകാത്തതിനാൽ മദ്രാസ്സ വിടുവാൻ തീൎച്ചപ്പെടുത്തി. കോഴിക്കോടു സ്വരാജ്യമാകയാൽ നല്ല സമ്പാദ്യമുണ്ടാകുവാൻ അവകാശമുണ്ടെന്നുറച്ചു് അവിടെ ചെന്നു താമസം ഉറപ്പിച്ചു. രണ്ടുമൂന്നു

മാസം കഴിഞ്ഞിട്ടും ഇവിടെയും സമ്പാദ്യം പൂജ്യംതന്നെ. മേനോൻെറ പഠിപ്പിന്നുവേണ്ടി ചിലവുചെയ്ത വകയിൽ 40,000 ഉറുപ്പിക തറവാട്ടിലേക്ക കടമുണ്ടായിരുന്നു. കടപ്പലിശ കൊടുപ്പാനും തറവാട്ടിലെ ചിലവുകൾ നടത്തുവാനും കൊല്ലന്തോറുമുണ്ടാവുന്ന ആദായംകൊണ്ടു വക പോരാതെയായി. കടക്കാർ പണത്തിന്നു ബുദ്ധിമുട്ടിച്ചു തുടങ്ങി. കൊടുപ്പാൻ നിവൃത്തിയില്ലാതെയുമായി. എന്നാലും മേനോൻ അതൊന്നും വകവെച്ചിരുന്നില്ല. തനിക്ക മാസംതോറും ഒരുനൂറുറുപ്പിക എങ്കിലും കിട്ടാതെകഴികയില്ല എന്നു മേനവനും തറവാട്ടിൽനിന്നു മേലിൽ യാതൊന്നും കൊടുക്കുന്നതല്ലെന്നു മേനോൻെറ കാരണവനും തമ്മിൽ ശാഠ്യം തുടങ്ങി അവസാനത്തിൽ മേനോൻ തോററു. തറവാട്ടിൽനിന്നു പണംകിട്ടായ്കയാൽ ചിലവിന്നുവേണ്ടതെല്ലാം മേനോൻ കടംവാങ്ങിപ്പാൻ തുടങ്ങി. കടം ക്രമേണ വർദ്ധിച്ചുവന്നു. കടക്കാരുടെ ശല്യം മേനവന്നു സഹിപ്പാൻ നിവൃത്തിയില്ലാത്തനിലയിലായി. ഇങ്ങനെ ഇരിക്കെ പണ്ടുകോഴിക്കോട്ട കണ്ടിട്ടില്ലാത്ത ഒരു സാധുകക്ഷി രണ്ടുമൂന്നു വലിയ കേസ്സുകളിൽ അപ്പീൽബോധിപ്പിക്കേണ്ടു ആവശ്യത്തിന്നായി കോഴിക്കോട്ടേക്കചെന്നു. തീവണ്ടിയിറങ്ങി ചാലപ്പുറത്തുചെന്നപ്പോൾ ഒരു വീട്ടിൻെറ പടിക്കൽ ഒരു വലിയ പലകയിൽ ബാരിസ്റ്റർ സി. ആർ. മെനോൻ എന്ന് എഴുതിവച്ചിരിക്കുന്നതുകണ്ടു. "ബാരിസ്റ്റർമാർ വക്കീൽമാരെക്കാൾയോഗ്യതയുള്ളവരാണല്ലൊ. അതുകൊണ്ട് എൻെറ കേസ്സുകളെല്ലാം ഈ മനുഷ്യനെ ഏല്പിക്കാം" എന്നുവിചാരിച്ചു കക്ഷി പടികടന്നുചെന്നു. ബാരിസ്റ്ററെ കണ്ടു കാര്യം പറഞ്ഞു റിക്കാർട്ടുകളും അപ്പീൽ ബോധിപ്പിക്കേണ്ടതിന്നു വേണ്ടതായ പണവും വക്കീൽ ഫീസ്സുവകയിൽ മുൻകൂറായി ഒരുനൂറുറുപ്പികയും കൊടുത്തേല്പിച്ചു കക്ഷി മടങ്ങിപ്പോയി. ബാരിസ്റ്റർ ദൈവാധീനമെന്നുകരുതി വിധിപ്പകർപ്പെടുത്തുനോക്കിയതിൽ അപ്പീൽ

കൊടുപ്പാൻ പിന്നെയും ഇരുപത്തഞ്ചുദിവസത്തെ അവധി ക്കൂടിയുണ്ടെന്ന മനസ്സിലാക്കി ഈ പണമെടുത്തു തൽക്കാലം കടക്കാരെ ഒന്നു സമാധാനിപ്പിച്ചെങ്കിലൊ എന്നാലോചിച്ചു. അപ്രകാരം ചെയ്യുന്നതു "പുത്തരിയിൽതന്നെ കല്ലുകടിച്ചപോലെ"യായി പരിണമിക്കുമൊ എന്നും മേനോൻ സംശയിച്ചു. ഈ രണ്ടു വിചാരങ്ങളും മേനോന്റെ ഹൃദയരംഗത്തിൽകിടന്നു അന്യോന്യം പോരാടുവാൻ തുടങ്ങി. അവസാനത്തിൽ ഒന്നാമതായി മനസ്സിൽ ഉദിച്ച വിചാരം തന്നെ ജയിച്ചു. പണമെടുത്തു കടക്കാൎക്കു കുറേശ്ശെകൊടുത്തു അവരെ സമാധാനിപ്പിച്ചു. പത്തിരുപതുദിവസം കഴിഞ്ഞപ്പോഴെക്കും ഒന്നുരണ്ടു കക്ഷികൾ പിന്നെയും വന്നുചേൎന്നു. അവർകൊടുത്തപണം ആവശ്യത്തെ കേസ്സുകൾക്കുപയോഗിച്ചു. ഇങ്ങനെ മാററിയും മറിച്ചും നാലഞ്ചുമാസം കഴിയുമ്പോഴെക്കും കുറേശ്ശ സമ്പാദ്യമുണ്ടെന്ന പറയാവുന്ന നിലയായി.

ബാരിസ്റ്റൎക്കു വയസ്സ് ൨൫ൽ പുറമായിരുന്നില്ല. എങ്കിലുംകണ്ടാൽ അത്രയെന്നും തോന്നുകയില്ല. ഏകാന്തമായികാലം കഴിക്കുന്നതിൽ അദ്ദേഹത്തിന്നു വെറുപ്പുതോന്നിത്തുടങ്ങിയതിനാലും ധാരാളം സമ്പാദ്യമുണ്ടാവുന്നതുവരെ പണത്തിന്നു മുട്ടുകൂടാതെ കഴിപ്പാൻ വേണ്ടിയും പണക്കാരിയായ ഒരു ഭാൎയ്യയെ തിരഞ്ഞുപിടിക്കുവാൻ തീൎച്ചപ്പെടുത്തി വിവരം തന്റെപ്രാണസ്നേഹിതന്മാരായ ചിലരെ അറിയിച്ചു. താനും തന്റെ ചങ്ങാതിമാരും ഈ കാൎയ്യത്തിൽ ശുഷ്കാന്തിയോടുകൂടി അന്വേഷണം നടത്തിക്കൊണ്ടിരിക്കെ അനവധി അപേക്ഷകൾ ദിനസരി വന്നിരുന്നു എങ്കിലും അവയെല്ലാം മിസ്റ്റർ മേനോൻ ഓരോ ദോഷംപറഞ്ഞു തള്ളിക്കളഞ്ഞു. അവസാനത്തിൽ വള്ളുവനാട്ടുകാരനും ബാരിസ്റ്റരുടെ ഒരു ആശ്രിതനുമായ ഒരാൾ വന്നു അദ്ദേഹത്തിന്നു എല്ലാംകൊണ്ടും യോജിപ്പുള്ളവളും സമ്പന്നയുമായ ഒരു സ്ത്രീയെ കണ്ടു

പിടിച്ചിട്ടുണ്ടെന്നും ആ സ്ത്രീയ്ക്കു സംബന്ധം ചെയ്യാൻ സാധിക്കുന്നതായാൽ നല്ലകാര്യമാണെന്നും പറഞ്ഞു യോജിക്കുന്നാപക്ഷം അങ്ങനെതന്നെയാവാമെന്നു മേനോൻ മനസ്സുകൊണ്ടുറച്ച് കാര്യം മുഴുവനും ധരിക്കുന്നതിന്നുവേണ്ടി സ്നേഹിതനോടു ചോദ്യം ചെയ്യാൻ ആരംഭിച്ചു.

ബാരിസ്റ്റർ:—കണ്ടുപിടിച്ചു എന്നുമാത്രം പറഞ്ഞതുകൊണ്ട് കാര്യം മനസ്സിലായില്ലല്ലോ. ഊരും പേരും കേൾക്കട്ടെ.

പഞ്ചുമേനോൻ:—അതെല്ലാം ഞാൻ പറയാം. കുറച്ചു ക്ഷമിക്കു. വലിയസുന്ദരിയാണ്. 20-22 വയസ്സിൽ കൂടുതൽ പ്രായമായിട്ടില്ല. തറവാട്ടിൽ ധാരാളം സ്വത്തുണ്ട്. അതിന്നു പുറമെ ആ സ്ത്രീയുടെ സ്വന്തംവകയായി പത്തുനാല്പതിനായിരം ഉറുപ്പിക വേറെയുമുണ്ട്.

ബാരിസ്റ്റർ.—ഈ സ്ത്രീയുടെ വീട് എവിടെയാണ്?

പഞ്ചു.—നിങ്ങൾരണ്ടുപേരും തമ്മിൽ പ്രായംകൊണ്ടും പഠിപ്പുകൊണ്ടും മറ്റനേകം തരത്തിലും നല്ല ചേർച്ചയുണ്ട്.

ബാരിസ്റ്റർ:—കാര്യം പറയൂ. വെറുതെ വളച്ചു തിരിച്ചു സംസാരിച്ചു സമയം കളയേണ്ട.

പഞ്ചു:—നിങ്ങൾക്ക് ആ സ്ത്രീയെ ലഭിക്കുന്നതായാൽ വലിയ ഭാഗ്യമായി. ആ സ്ത്രീക്ക് നിങ്ങളെ കിട്ടുന്നതായാലും അപ്രകാരംതന്നെ.

ബാരിസ്റ്റർ:—(കാര്യം ഗ്രഹിപ്പാനുള്ള ധൃതിയോടുകൂടി) നിങ്ങളെക്കൊണ്ടു വലിയ ഞെരുക്കമായല്ലോ. ഇതെല്ലാം മതിയാക്കു. മുഖവുര ഇത്രമതി. പ്രകൃതത്തിൽ പ്രവേശിക്കു.

പഞ്ചു:—ആ സ്ത്രീക്ക് അമ്മയല്ലാതെ ഉറ്റവരാരുമില്ല. സ്വത്തും അനവധിയുണ്ട്. കാര്യംനോക്കുവാൻ ചിലവും ശമ്പളവും കൊടുത്തു ഒരാളെ നിശ്ചയിച്ചിരിക്കയാണ്.

ബാരിസ്റ്റർ:—(താമസത്താൽ നീരസം നടിച്ചു) നേരം പോകുന്നു. എനിക്ക് കോടതിക്കുപോകേണ്ട സമയമായി. വർണ്ണന മതി. അതെല്ലാം ഞാൻ സമ്മതിച്ചു.

പഞ്ചു:—സംബന്ധം തുടങ്ങിയാൽ ഭാരമൊക്കെ നിങ്ങളുടെ തലയിൽ തന്നെ. അവർക്കുററവരായി വേറെ ആരുമില്ലല്ലൊ. പേടിക്കാനൊന്നുമില്ല. പണം വാരിക്കോരി ചിലവുചെയ്യാം.

ബാരിസ്റ്റർ:—(കോപിച്ച്) ഈ ഉൽഘോഷണങ്ങളെല്ലാം മതി. എനിക്ക് അടിയന്തരമായ ജോലിയുണ്ട്. കോടതിക്കു പോകുവാൻ നേരം അതിക്രമിക്കുന്നു. കാര്യം പറയുവാൻ മനസ്സുണ്ടെങ്കിൽ പറയൂ. എന്നു പറഞ്ഞു ബാരിസ്റ്റർ എഴുനീററു പോകുവാൻ ഭാവിച്ചു.

പഞ്ചു:—മുഷിഞ്ഞോടിപ്പോകുവാൻ വരട്ടെ. പറയേണ്ടതെല്ലാം പറയേണം. എന്തു കാര്യവും ആലോചിക്കുമ്പോൾ ഒന്നാമതായി ചെയ്യേണ്ടതു് അതിൽ നിന്നുണ്ടാകുന്ന ഗുണദോഷങ്ങളെക്കുറിച്ചുള്ള വിചിന്തനമാണ്. അപ്പോഴേക്കും തോക്കിന്നുള്ളിൽ കടന്നു വെടിവെക്കുവാൻ പറഞ്ഞാൽ അതിന്നു ഞാൻ തയ്യാറില്ല. പറയാം കേട്ടോളൂ. ഇവിടത്തെ വീട് വള്ളുവനാട്ടല്ലെ.

ബാരിസ്റ്റർ:—അതെ.

പഞ്ചു:—എന്നിട്ട് ഉദ്ധരിപ്പാനുംകൂടി സാധിച്ചില്ലെ?

ബാരിസ്റ്റർ:—എന്റെ താമസം അന്യദിക്കുകളിലായിട്ട് അധികകാലമായില്ലെ? ഞാൻ എന്റെ നാട്ടുകാരെ ആരെയും അറിയില്ല.

പഞ്ചു:—കേളമംഗലത്തു ഗോപാലപ്പണിക്കരെ കുറിച്ചു കേട്ടിട്ടില്ലെ?

ബാരിസ്റ്റർ:—ഉവ്വ്! ഉവ്വ്! അദ്ദേഹത്തിന്റെ മകളാണൊ. അതൊ മരുമകളൊ?

പഞ്ജു:—അദ്ദേഹത്തിന്റെ മകളുമല്ല മരുമകളുമല്ല.

ബാരിസ്റ്റർ:—പിന്നെ ആരാണ്?

പഞ്ജു:—ഗോപാലപ്പണിക്കരുടെ ഭവനത്തിനടുത്താണ്. 'പനഞ്ചിക്കന്നത്ത്' എന്നാണു വീട്ടുപേര്. പേര് മാധവി എന്നാണ്. വീട്ടിൽ അമ്മയും മകളും രണ്ടുപേർ മാത്രമെയുള്ളൂ. അവരുടെ പേര് കല്യാണി അമ്മ എന്നാണ്.

ബാരിസ്റ്റർ:—ശരി, ഇപ്പോൾ കാര്യം മനസ്സിലായി.

പഞ്ജു:—എന്താണു മനസ്സിലായത്?

ബാരിസ്റ്റർ:—വീട്ടുപേരും പേരും.

പഞ്ജു:—അത്രയല്ലയല്ലൊ? അതൊ അതിലധികം വല്ലതുമുണ്ടൊ?

ബാരിസ്റ്റർ:—ഇല്ല. ഒന്നുമില്ല. ഈ സ്ത്രീക്ക് സ്വന്തസ്വാതന്ത്ര്യമുണ്ടായത് എങ്ങിനെയാണ്.

പഞ്ജു:—ഈ സ്ത്രീയുടെ ഭർത്താവായിരുന്ന കടത്തനാട്ടു രാജാവു കൊടുത്തതാണ്. അദ്ദേഹം മരിച്ചു.

ബാരിസ്റ്റർ:—ഇതിന്നുമുമ്പു വേറെ ഒരാളുടെ ഭാര്യയായിരുന്നുവോ. അതു നമുക്ക് ചോദിക്കയില്ല. മതി! മതി! ഇനിയൊന്നും പറയേണ്ട.

പഞ്ജു:—അങ്ങിനെ ഉപേക്ഷിക്കുവാൻ വരട്ടെ. ഒരു കാര്യം ഓർമ്മവേണം. നമുക്കിപ്പോൾ അത്യാവശ്യം പണമാണ്. അതിനൊരു കുറവുമില്ല.

ബാരിസ്റ്റർ:—(പണമെന്നു പറഞ്ഞപ്പോൾ കണ്ണു തുറന്നു എങ്കിലും അഭിമാനത്തിന്നുവേണ്ടി പിന്നെയും) സാര! നിങ്ങൾ ഇപ്രകാരം പോകുവിൻ. ഞാൻ കുളിക്കപോകുന്നു. മടങ്ങിവന്നതിന്നുശേഷം ആ കാര്യത്തെ പറ്റി വീണ്ടും സംസാരിക്കാം.

പഞ്ജു:—അതു പോരാ. രണ്ടിലൊന്ന് ഇപ്പോൾ

ത്തന്നെ തീർച്ചപ്പെടുത്താം. നിങ്ങൾക്കിഷ്ടമില്ലെങ്കിൽ വേണ്ട. ഞാൻ നിങ്ങളുടെ ഗുണത്തിന്നുവേണ്ടിയാണ് ഇത്രത്തോളം ആലോചിച്ചത്. നിങ്ങളില്ലെങ്കിൽ വേറെ ഒരാൾ ഉണ്ടാവും. അങ്ങിനെയായാൽ ദോഷം തട്ടുന്നതു നിങ്ങൾക്കാണ് എനിക്കല്ല.

ബാരിസ്റ്റർ:—ഞാൻ കുറച്ചുനേരമാലോചിക്കട്ടെ. എന്നിട്ട തീർച്ചപ്പെടുത്താം. മുക്കാലും സമ്മതിപ്പാനാണു ഭാവമെന്നു. എന്നുപറഞ്ഞ് അകത്തേക്കുപോയി താഴെ പറയുംപ്രകാരം ആലോചിക്കുവാൻ തുടങ്ങി.

“ദൈവം അവസാനത്തിൽ എന്നെ കടാക്ഷിച്ചു. ഈ സംബന്ധം നടക്കുന്നതായാൽ എന്റെ ദാരിദ്ര്യമെല്ലാം തീരും. പക്ഷെ ഇതിന്നുമുമ്പ വേറെ ഒരാളുടെ ഭാര്യയായിരുന്നവളെന്നല്ല പറയുന്നത്. അതൊരു വലിയ ന്യൂനതയാണ്. എങ്കിലും അതിനെ ഞാൻ വിലവെക്കുന്നില്ല. എനിക്കിപ്പോളത്യാവശ്യം പണമാണ്. അതു ധാരാളമുണ്ട്. ബാക്കി സംഗതികളെല്ലാം ഞാനിപ്പോളാലോചിച്ചു നിരാശപ്പെടുന്നില്ല. വിധവകളെ കല്യാണം കഴിച്ചിട്ടുള്ള അനാവധി സായ്പുമാരെ ഞാൻ അറിയും. അതുകൊണ്ട് അവൎക്ക യാതൊരു മാലിന്യവും സംഭവിച്ചിട്ടില്ല. ഈ സ്ത്രീ പ്രസവിച്ച കുട്ടികളുണ്ടോ എന്നു ചോദിച്ചില്ല. ഉണ്ടെങ്കിൽതന്നെ എന്താണ്. നമ്മുടേയും അന്യന്റേയും കുട്ടികൾ തമ്മിൽ എന്താണു വ്യത്യാസമുള്ളത്. എല്ലാവരേയും ഒന്നുപോലെ കരുതുന്നതല്ലെ ഉത്തമ പരിഷ്കാരത്തിന്റെ പ്രധാന ചിഹ്നം. ഇതുകൊണ്ടു ദോഷമൊ ഗുണമൊ എന്തു സംഭവിച്ചാലും വേണ്ടില്ല. ആ സ്ത്രീയെ ഒന്നു കണ്ടു കണ്ടിട്ടു തീർച്ചപ്പെടുത്തിയാൽ കൊള്ളാമെന്നുണ്ടായിരുന്നു. അതിന്നായാൾ സമ്മതിക്കുന്നുമില്ല. കണ്ടിട്ടശേഷം വേണ്ടെന്നു പറയുന്നതായാൽ എന്റെ ആവശ്യങ്ങൾക്കു പണം തികയുന്നതു എങ്ങിനെയാണ്. പക്ഷെ

ത്തിന്നു പണംതന്നെ വേണ്ടതു. അലസിപ്പിരിയുന്നപക്ഷം പരിശ്രമം പൂജ്യംതന്നെ. അതിനാൽ കണ്ടിട്ടു വലിയ പ്രയോജനമൊന്നുമില്ല. അങ്ങിനെ തോന്നിയതു് എന്റെ ദോഷംതന്നെയാണു്. ഏതുവിധമാലോചിച്ചാലും ഈ സംബന്ധം നടത്തുന്നതാണു് ഉത്തമമെന്നു കാണുന്നു. അതിനാൽ അപ്രകാരംതന്നെ ചെയ്യുകയാം".

മേൽപ്രകാരമെല്ലാമാലോചിച്ചുറച്ചു ബാരിസ്റ്റർ പുറത്തേക്കുവന്നു വിവരം പങ്ങശ്ശമേനോനെ അറിയിച്ചു.

പങ്ങശ്ശ:—എന്നാൽ നമുക്ക് ഇന്നുതന്നെ വള്ളുവനാട്ടുക്കു പോണം. "ശുഭസ്യശീഘ്രം" എന്നാണു പ്രമാണം.

ബാരിസ്റ്റർ:—(വാച്ചെടുത്തുനോക്കി) "വണ്ടി പുറപ്പെടുവാൻ ഇനി ഒരു മണിക്കൂറു താമസമുണ്ടു്. നിങ്ങൾ വേഗം കാലും മുഖവും കഴുകി ഊണു കഴിക്കുവിൻ. ഞാൻ ഉടുപ്പിട്ടു തയ്യാറായിരിക്കാം" എന്നു പറഞ്ഞു വീണ്ടും അകത്തേക്കു പോയി. പെട്ടിതുറന്നു ഒന്നാംതരം വെള്ളസാന ഷർട്ടിട്ടു. നല്ലതായ നെക്‌ടൈ കെട്ടി. നല്ലതരം കാലുറയും ബൂട്ട്സും ധരിച്ചു. കോട്ടിട്ടു തലയിൽ സായ്പുമാർ ധരിക്കുന്ന തൊപ്പികവുത്തി കയ്യിൽ ഒരു വടിയുമെടുത്തു കോടതിക്കു പോകുന്നതിലധികം നിഷ്കൃഷ്ടയോടുകൂടി വേഷംകെട്ടി മേൽമീശ മിനുക്കിക്കൊണ്ടു ബാരിസ്റ്റർ പൂജ്യനായി യാത്രക്കൊരുങ്ങിനിന്നു.

പങ്ങശ്ശ:—(അപ്പോഴേക്കും ഊണുകഴിഞ്ഞു വന്ന പങ്ങശ്ശമേനോൻ ഹാസ്യരസത്തോടുകൂടി) കോടതിക്കുപോകുവാൻ തന്നെ തിടുക്കമുണ്ടെന്നല്ല പറഞ്ഞതു്. എന്നാൽ പോകയതെ; നേരം വൈകിക്കേണ്ടാ.

ബാരിസ്റ്റർ:—ആളും തരവും അറിയാത്ത പട്ടനാടന്മാരോടു സഹവസിച്ചാലുണ്ടാവുന്ന ഫലമാണിതു് എന്നുള്ള

ആത്മഗതത്തോടുകൂടി— ഇനി നേരം വൈകിച്ചാൽ വണ്ടി തെറ്റും. പുറപ്പെടേണ്ട സമയമായി.

പഞ്ചു:—വണ്ടി നമുക്കുവേണ്ടി കാത്തുനില്ക്കുന്നതല്ല. അതു ഞാൻ ധരിച്ചിട്ടുണ്ട്. ഇവിടുന്ന് ഇന്ന കാൎയ്യത്തിന്നാണ പോകുന്നതു് എന്നു കമ്പിനിക്കാർ അറിഞ്ഞാൽ ഒരു സമയം കുറച്ചു താമസിപ്പാനും മതി.

ബാരിസ്റ്റർ—പ്രസംഗം മതി. ഇയ്യാൾക്കൊക്കെ സംസാരിച്ചാലും മതിവരില്ലെന്നുണ്ടോ?

പഞ്ചു:—ദേഷ്യപ്പെടേണ്ട. പുറപ്പെട്ടോളൂ.

എന്നു പറഞ്ഞു ഉടനെ രണ്ടുപേരും പടിക്കുപുറത്തു തെയ്യാറായി നിന്നിരുന്ന കുതിരവണ്ടിയിൽ കേറി തീവണ്ടി ആപ്പീസ്സിൽ ചെന്നു തീവണ്ടിവഴിയായി വള്ളുവനാട്ടു ചെന്നുചേൎന്നു. ബാരിസ്റ്ററുടെ ചങ്ങാതി അദ്ദേഹത്തെ ഉടനെ രംഗത്തിൽ പ്രവേശിക്കുവാൻ അനുവദിക്കാതെ തിരശ്ശീലക്കുള്ളിൽ നിൎത്തി മുൻകൂട്ടി കല്യാണി അമ്മയെ ചെന്നുകണ്ടു ബാരിസ്റ്ററുടെ ആഗമനത്തെ കുറിച്ച് അവൾക്കറിവു കൊടുക്കുകയും ബാരിസ്റ്ററെ ബഹുമാനപുരസ്സരം സ്വീകരിപ്പാൻ വേണ്ടതായ ചടങ്ങുകളെല്ലാം ഒരുക്കുകയും ചെയ്തു. പഞ്ചുമേനോൻ തിരിച്ചു വന്നു ബാരിസ്റ്ററെ വീട്ടിന്നകത്തേക്കു കൂട്ടിക്കൊണ്ടുപോയി. കല്യാണിഅമ്മ നേരിട്ടും മകൾ മാധവി അമ്മ ഒളിവിലും വന്നു നിന്നു ബാരിസ്റ്ററെ ആപാദചൂഡം വീക്ഷിച്ചു. അദ്ദേഹത്തിന്റെ വേഷപ്പകിട്ടും ഗൌരവഭാവത്തോടുകൂടിയുള്ള നടയും സംസാരവും മറ്റുംകണ്ടു പരിഭ്രമിച്ചു, കല്യാണിഅമ്മ നിന്നനിലയിൽ തന്നെ കുറച്ചുനേരം നിന്നതിന്നുശേഷം പുഞ്ചിരി തൂകിക്കൊണ്ട് "ഇങ്ങോട്ടുവരാം" എന്നു പറഞ്ഞു ഇരിക്കുവാൻ കസാല ചൂണ്ടിക്കാണിച്ചു. ബാരിസ്റ്റർ ആസനസ്ഥനായ ഉടനെ ചായയും പലഹാരവും പഴങ്ങളും അവ പകൎന്നുവെപ്പാനുള്ള

പാത്രങ്ങളും വേലക്കാരൻ കൊണ്ടുവന്നു മേശപ്പുറത്തു നിരത്തി വെക്കുകയും കല്യാണിഅമ്മ അവ തട്ടുകളിലും കോപ്പകളിലുമാക്കി ബാരിസ്റ്ററുടെയും പഞ്ചുമേനോന്റെയും മുമ്പിൽ കിടന്നിരുന്ന ടീപ്പോയികളിൽ വെച്ചു വഴിയാത്രയാലുണ്ടായിട്ടുള്ള ക്ഷീണത്തേയും ക്ഷുൽബാധയേയും ശമിപ്പിക്കുന്നതിന്നായപേക്ഷിക്കുകയും ചെയ്തു കുറച്ചു വാങ്ങിനിന്നു. അവർ രണ്ടുപേരും ഈ വക പദാർത്ഥങ്ങളെ ധാരാളം അനുഭവിച്ചു തളച്ചു മാററിയതിന്നുശേഷം പഞ്ചുമേനോൻ ബാരിസ്റ്ററുടെ യോഗ്യതകളെപ്പററി സ്തുതിക്കുവാനും ബാരിസ്റ്റർ അതുകേട്ടു രസിക്കുവാനും തുടങ്ങി. ഇല്ലാത്ത ഗുണങ്ങളെല്ലാമുണ്ടെന്നുപറഞ്ഞു സാധുവായ കല്യാണിഅമ്മയെ വിശ്വസിപ്പിപ്പാൻ പഞ്ചുമേന്ന് സാധിച്ചു എങ്കിലും മാധവിഅമ്മയെ തെററിദ്ധരിപ്പിക്കുവാൻ സാധിച്ചില്ലെന്നുതന്നെ പറയാം. പഞ്ചുമേന്റെ സ്തുതിപാഠകം വളരെ ദീർഘിക്കുന്നു എന്നുകണ്ടപ്പോൾ മാധവിഅമ്മ അവിടെ നിന്നു പുറത്തേക്കുപോയി. ഒരു മണിക്കൂറുനേരത്തോളം മേനോന്റെ യോഗ്യതകളേയും കീർത്തിയേയും കുറിച്ചു പഞ്ചുമേനോൻ പ്രസംഗിച്ചു തൊണ്ടയിലെ വെള്ളം വററിച്ചതിന്നു ശേഷം അന്ന് അദ്ദേഹം വന്നിട്ടുള്ളത് മാധവിഅമ്മയെ സംബന്ധം ചെയ്യേണമെന്നുള്ള വിചാരത്തോടു കൂടിയാണെന്നും അദ്ദേഹത്തിന്റെ മനസ്സിൽ അപ്രകാരം ഒരഭിലാഷം ജനിച്ചത് കല്യാണിഅമ്മയുടെ ശുശ്രൂഷയാലും ദൈവാധീനത്താലുമാണെന്നും കല്യാണി അമ്മയെ ധരിപ്പിച്ചു. പഞ്ചുമേന്റെ ശ്രമം തീരെ നിഷ്ഫലമായില്ല.

കല്യാണി അമ്മ:—ഇദ്ദേഹത്തെപ്പററി ഞാൻ കേട്ടിട്ടുണ്ട്. എന്നു കല്യാണിഅമ്മ പറഞ്ഞപ്പോഴേക്കും കേട്ട സംഗതി ബാരിസ്റ്ററുടെ ദോഷാംശങ്ങളെ കുറിച്ചായിരിക്കു

മോ എന്നു ശങ്കിച്ച് അദ്ദേഹത്തിന്റെ ഉള്ളു കിടുകിടുക്കുവാൻ തുടങ്ങി.

പഞ്ജു:—നമ്മുടെ നാട്ടുകാരനാണ്. ചെറുപ്പം മുതൽക്കുതന്നെ അദ്ദേഹത്തിന്റെ താമസം അന്യദിക്കുകളിലായിരുന്നതിനാൽ അധികം പേൎക്ക് അദ്ദേഹത്തെ കണ്ടുപരിചയമുണ്ടാവാൻ സംഗതിയില്ല. ചെറുകല്ലേരിനാണുമേനോനെ അറിയില്ലേ? അദ്ദേഹത്തിന്റെ മരുമകനാണ്. ഓകൃഷ്ണമേനോൻ എന്നാണു പേര്.

കല്യാണിഅമ്മ.— ഓ ഹോ. ധാരാളം അറിയും. ഞങ്ങൾ തമ്മിൽ കണ്ടിട്ടും സംസാരിച്ചിട്ടുമുണ്ട്. നാലഞ്ചുകൊല്ലം മുമ്പുവരെ വല്ല കാൎയ്യവശാലും ഈ പ്രദേശത്തേക്കു വന്നാൽ അദ്ദേഹം ഇവിടെ കേറാറുണ്ട്. ഇയ്യിടെ കാണാറില്ല.

പഞ്ജു:—സംബന്ധകാൎയ്യത്തെപ്പറ്റി നിങ്ങളുടെ അഭിപ്രായമൊന്നും പറഞ്ഞില്ലല്ലൊ? അന്തൎഗ്ഗതമെന്താണ്.? പറയൂ.

കല്യാണി:—എനിക്കു യാതൊരു വിരോധവുമില്ല. മാധവിക്കുട്ടിക്കു സമ്മതമാണെങ്കിൽ എനിക്കും സമ്മതമാണ്.

ബാരിസ്റ്റർ:—എന്നാൽ വിളിച്ചു ചോദിക്കു. വിരോധമില്ലെന്നറിഞ്ഞാൽ ദിവസം നിശ്ചയിക്കാമല്ലൊ.

ഇതുകേട്ടു കല്യാണിഅമ്മ മാധവിക്കുട്ടിയെ കൂട്ടിക്കൊണ്ടുവന്നു ബാരിസ്റ്ററുടെ മുമ്പിൽ നിൎത്തി.

കല്യാണിഅമ്മ. വേണ്ട സംഗതികളെല്ലാം നിങ്ങൾതന്നെ നേരിട്ടു ചോദിച്ചുകൊൾവിൻ. ഞാൻ ചോദിച്ചാൽ അവൾ ശരിയായ സമാധാനമൊന്നും പറയില്ല.

പഞ്ജുമേനോൻ:—ബാരിസ്റ്റർ ഇന്ന് ഇവിടേക്കു വന്നിട്ടുള്ളത് ഇന്നകാൎയ്യമുദ്ദേശിച്ചാണെന്ന് മാധവിക്കു

ധരിച്ചിട്ടുണ്ടായിരിക്കുമല്ലൊ. അതൊന്നു തീൎച്ചപ്പെടുത്തീട്ടു പോയാൽ കൊള്ളാമെന്നുണ്ടു്.

മാധവിക്കുട്ടി:—(അധോമുഖിയായിതാഴ്ന്ന സ്വരത്തിൽ) നിങ്ങൾ തനിച്ചുവന്നാൽകൂടി ഇനികാൎയ്യത്തിനാണു വന്നിട്ടുള്ളതെന്നു് പച്ചക്കുട്ടികൾക്കുകൂടി ധരിക്കാം. നിങ്ങളുടെ അഭിപ്രായമിതാണല്ലൊ. എനിക്ക ഭൎത്താവില്ലാത്തതു കൊണ്ടു നിങ്ങൾക്കുവല്ല ബുദ്ധിമുട്ടുമുണ്ടോ? എന്റെ കാൎയ്യത്തിൽ നിങ്ങൾ പ്രവേശിക്കേണ്ട ആവശ്യമില്ലെന്നു പലപ്രാവിശ്യവും ഞാൻ നിങ്ങളോടു പറഞ്ഞിട്ടില്ലേ? അതൊന്നും കേൾക്കാതെ നിങ്ങൾ കൂടെക്കൂടെവന്നു് എന്നെ അലട്ടുന്നതെന്തിനാണു്.

പങ്ങശ്ശമേനോൻ:— മാധവിക്കുട്ടിക്കൊരു ഭൎത്താവുണ്ടായിക്കണ്ടാൽ കൊള്ളാമെന്നു് എനിക്കുനന്ന താല്പൎയ്യമുണ്ടു്. അലട്ടുന്നതിനുള്ള കാരണം ഇപ്പോൾ മനസ്സിലായൊ?

മാധവി—എനിക്കിനിയൊരു ഭൎത്താവുണ്ടായാൽകൊള്ളാമെന്നുള്ള താല്പൎയ്യം തീരെയില്ല. ഞാൻ കന്യകയല്ല. ചെറുപ്പത്തിൽതന്നെ വൈധവ്യം പ്രാപിച്ചിട്ടുള്ള ഒരു നിൎഭാഗ്യവതിയാണു്. പ്രായവും കുറച്ചധികമായി. (ബാരിസ്റ്റരെ ലക്ഷ്യമാക്കുന്ന ഈക്ഷണങ്ങളോടുകൂടി) ഇദ്ദേഹത്തെപ്പോലുള്ള മഹാന്മാരുടെ കയ്യിൽ എന്നെപ്പോലുള്ള വിധവകളെ കെട്ടിയേല്പിക്കുന്നതു വലിയകഷ്ടമാണു്. അദ്ദേഹം കാംക്ഷിക്കേണ്ടതു് അനാഘ്രാതമായ ഒരു വിശേഷ കുസുമത്തെയാണു്.

ബാരിസ്റ്റർ:—ആവക ദൂഷ്യങ്ങളൊന്നും ഞാൻ വിലവെക്കുന്നില്ല. (എന്നു സമാധാനം ബാരിസ്റ്ററുടെ കണ്ഠത്തിൽ നിന്നു പെട്ടന്നു പൊട്ടിപ്പുറപ്പെട്ടു).

മാധവി:—ഇദ്ദേഹത്തോടു രണ്ടുവാക്കു സംസാരിച്ചാൽ കൊള്ളാമെന്നു് എനിക്കാഗ്രഹമുണ്ടെങ്കിലും ഞാൻ അതിനു

തുനിയുന്നില്ല. യൌവ്വനയുക്തയായ ഒരു സ്ത്രീ അപരിചിതനായ ഒരു പുരുഷനോടു ശങ്കകൂടാതെ അഭിമുഖസംഭാഷണം ചെയ്യുന്നതു ഉചിതമല്ലല്ലൊ.

ബാരിസ്റ്റർ— അതിന്നു വിരോധമില്ല. സംശയിക്കേണ്ട, പറയാം.

മാധവി— പശ്ചാത്താലോചന കൂടാതെയും പെട്ടെന്നുണ്ടാകുന്ന മനോവികാരം അനുസരിച്ചും ചെയ്യുന്ന പ്രവൃത്തികൾ മൂലം മനുഷ്യർ അവസാനത്തിൽ താപകൂപത്തിൽ പതിക്കുന്നു. എന്റെ ഇപ്പോഴത്തെ സ്ഥിതിക്കു നിങ്ങളെപ്പോലുള്ള ഒരു ഭർത്താവിനെ കിട്ടുന്നതു തീരെ പ്രയാസമാണെന്നു എനിക്കറിയാം. പക്ഷെ ഞാൻ സ്വാർത്ഥതൽപരയല്ലായ്കയാൽ എന്റെ നന്മയെക്കാൾ ഞാൻ അധികം വിലവെക്കുന്നതു അന്യന്റെ ഗുണത്തെയാണ്.

ബാരിസ്റ്റർ— ആ സംശയം വേണ്ട. ഞാൻ ഈ കാൎയ്യത്തെ കുറിച്ചു നല്ലപോലെ ആലോചിച്ചിട്ടുണ്ടു. അതിന്നു ശേഷമാണു ഇങ്ങോട്ടു പുറപ്പെട്ടതു.

മാധവി— ഈ പഞ്ചുമേനോൻ വല്ല നുണയും പറഞ്ഞിട്ടുണ്ടായിരിക്കും. സമസ്തശ്ലാഘകളെ കഷ്ടപ്പെട്ടു തരേണമെന്നു ഞാൻ വിചാരിക്കുന്നില്ല.

ബാരിസ്റ്റർ— ഈ വക തത്വജ്ഞാനങ്ങളെല്ലാം ഇത്ര ബാല്യത്തിൽതന്നെ അത്യാവശ്യമാണെന്നു തോന്നുന്നില്ല. അതെല്ലാം കുറെ പ്രായം ചെന്നിട്ടായാലും മതി.

മാധവി— തത്വജ്ഞാനബോധത്തിന്നു വാൎദ്ധക്യമത്യാവശ്യമല്ല. യുവതികൾക്കും വൃദ്ധകൾക്കും ഒരുപോലെ ഈ മാൎഗ്ഗത്തിൽ പ്രവേശിക്കാം.

ബാരിസ്റ്റർ— ഭവതി അന്യന്റെ നന്മയെയാണു അധികം കാംക്ഷിക്കുന്നതെന്നു പറഞ്ഞുവല്ലൊ. അതു യഥാൎത്ഥമാണെങ്കിൽ എന്റെ ഇഷ്ടത്തെ ചെയ്യേണ്ടതു ഭവതിയുടെ കടമയാണ്.

മാധവി— എന്റെ മുറ സഹജീവികളെ സഹായിക്കുകയാണ്. അവരെ ഉപദ്രവിക്കുകയല്ല.

ബാരിസ്റ്റർ— എന്റെ ആവശ്യവും അതുതന്നെയാണ്.

മാധവി— (കുറച്ചുന്നാലോചിച്ച്) എന്നെക്കാൾ യോഗ്യതയുള്ളവർ ധാരാളമുണ്ടായിരിക്കെ ആ വഴികളെല്ലാമുപേക്ഷിച്ച് ഈ പഞ്ചുമേനോന്റെ മധുരവാക്കിൽപെട്ട മയങ്ങി നിങ്ങൾ ആത്മവഞ്ചന ചെയ്യാൻ ഒരുങ്ങേണ്ട.

ബാരിസ്റ്റർ— പഞ്ചുമേനോൻ കുററപ്പെട്ടത്തേണ്ടാവശ്യമില്ല. മറെറാരുത്തന്റെ ശാസനയെയൊ ഉപദേശത്തെയൊ അവലംബിച്ചു പ്രവൎത്തിക്കുവാൻ മാത്രമെ ഞാൻ പോരു എന്നു ധരിക്കുന്നതു് എന്നെ അവമാനിക്കുകയാണ്.

മാധവി— അങ്ങനെ ഒരൎത്ഥം എന്റെ വാക്കുകളിൽനിന്നു ധ്വനിക്കുമെന്നു ഞാൻ വിചാരിച്ചില്ല. എനിക്കു മാപ്പു തരുവാൻ അപേക്ഷ.

ബാരിസ്റ്റർ— മാപ്പു ചോദിക്കേണ്ട കുററമൊന്നും മാധവിക്കുട്ടി ചെയ്തിട്ടില്ല. സംബന്ധകാൎയ്യത്തെ കുറിച്ചുള്ള അഭിപ്രായമെന്താണ്. അതു കേൾപ്പാൻ ഞാൻ ആഗ്രഹിക്കുന്നു.

മാധവി— വിധവയെ കല്യാണം കഴിക്കുന്നതു് അധമമാണ്. സുന്ദരികളായ കന്യകന്മാർ അനേകം നമ്മുടെ സമുദായത്തിലുണ്ടായിരിക്കെ ഇതിന്നാരെങ്കിലും ഉദ്യമിക്കുമൊ?

ബാരിസ്റ്റർ— എല്ലാംകൊണ്ടും യോജിപ്പു തോന്നുന്ന കാൎയ്യത്തിൽ പ്രവേശിക്കുകയല്ലാതെ ഇതിന്നായി അലഞ്ഞു നടക്കുവാൻ സാധിക്കുമൊ?

മാധവി— അലഞ്ഞു നടക്കേണ്ടാവശ്യമില്ലല്ലൊ. കേളമംഗലത്തു ഗോപാലപണിക്കരുടെ മക്കളും പാലപ്പുറ

ഈ വാസുനമ്പിയാരുടെ മകളുമായി ഒരു പെൺകുട്ടിയുണ്ട്. ആ കുട്ടിയുടെ അനിതരസാധാരണമായ ബുദ്ധിചാതുൎയ്യത്തെ കുറിച്ചും സൌന്ദൎയ്യസമ്പൽസമൃദ്ധിയെപ്പററിയും നിങ്ങൾ കേട്ടിട്ടുണ്ടായിരിക്കാം. ഉയൎന്നതരം വിദ്യാഭ്യാസം കൊണ്ടും യശസ്സുകൊണ്ടും കേരളീയരുടെ മുന്നണിയിൽ നില്ക്കുന്ന നിങ്ങൾ ആ യുവതിയെപ്പോലുള്ള ഒരു അപൂൎവ്വരത്നത്തെയാണ കാംക്ഷിക്കേണ്ടതു്. അവൾക്കു ഒരു നല്ല ഭൎത്താവുണ്ടായാൽ കൊള്ളാമെന്നുള്ള ഉത്സാഹം എനിക്കുണ്ട്. നിങ്ങളുടെ ഉദ്യമവും ആഗ്രഹവും ആ വഴിക്കു തിരിഞ്ഞുകാണ്മാൻ ഞാൻ ആഗ്രഹിക്കുന്നു.

ബാരിസ്റ്റർ— ആ കുട്ടിയുടെ കാൎയ്യത്തിൽ ഇത്ര ശ്രദ്ധ കാണിക്കുന്നതു് എന്താണ്?

മാധവി— ആ കുട്ടിയെ എന്റെ സഹോദരിയെ പോലെയാണ ഞാൻ കരുതിവരുന്നതു്. ശ്രദ്ധക്കുള്ള ഹേതു അതാണ്.

ബാരിസ്റ്റർ— (മാധവിക്കുട്ടിയുടെ ആത്മപരിത്യാഗവൈഭവത്തെയും പരോപകാരതല്പരതയെയും കണ്ടും യുക്തിയുക്തമായുള്ള സംഭാഷണത്തെ കേട്ടും മറുപടി പറയുവാൻ സാധിക്കാതെ കുഴങ്ങി.) മാധവിക്കുട്ടി ഉപദേശിച്ചതും നല്ല വഴിയാണ്. ഗോപാലപ്പണിക്കരെയും മററും ഞാനറിയും. അതിന്നും പങ്ങുമേനെന്റെ സഹായം വേണ്ടിവരും. പക്ഷെ എന്റെ പ്രീതി മറുവിധമാണ്.

മാധവി— ആളെ ഈ കുറി ഞാൻ ജയിച്ചു. ബാരിസ്റ്ററുടെ ഉത്സാഹം എന്റെ ഉദ്ദേശത്തെ സഹായിക്കും എന്നല്ല ആത്മഗതത്തോടുകൂടി നല്ലവഴി എന്നു മാത്രം പറഞ്ഞാൽ പോരാ. ഉത്തമമായ മാൎഗ്ഗമെന്നതന്നെ പറയേണ്ടിയിരിക്കുന്നു. പങ്ങുമേനെന്റെ സഹായമൊന്നും വേണ്ട. നിങ്ങൾ നേരിട്ടു ചോദിച്ചാൽ ഉടനെ അവർ

സന്തോഷപൂൎവ്വം അനുവദിക്കും. മറിച്ചു പറയുവാൻ അവൾക്കു ധൈൎയ്യമുണ്ടാകയില്ല.

ബാരിസ്റ്റർ— എന്നാൽ അതുമൊന്നു പരീക്ഷിച്ചു നോക്കാം. ഏകാന്തവാസം എനിക്കു ദുസ്സഹമായി തീൎന്നിരിക്കുന്നു. അതുനിമിത്തമാണു ഞാനിതിന്നു കച്ചകെട്ടിയതു്. എന്റെ ഇപ്പോഴത്തെ സ്ഥിതി,

സതിപ്രദീപെ സത്യഗ്നൌ
സൽസ്വതാരാമണീന്ദുഷു
വിനാമെമൃഗശാബാക്ഷ്യാ
തമോഭൂതമിദംജഗൽ. എന്നപോലെയാണു്.

മാധവി— പരീക്ഷിക്കാനൊന്നുമില്ല. കാൎയ്യം സുസാദ്ധ്യമാണു്.

ബാരിസ്റ്റർ— അവൾക്കു മറ്റു വല്ല ഉദ്ദേശവും ഉണ്ടോ എന്നറിയുന്നില്ല.

മാധവി— എന്തുദ്ദേശമുണ്ടായിരുന്നാലും അതെല്ലാം തന്നെത്താൻ നീങ്ങിപ്പോകും.

ബാരിസ്റ്റർ— ഞാൻ താമസിയാതെ വീണ്ടും വരാം. അപ്പോഴേക്കും തടസ്ഥങ്ങൾ വല്ലതുമുണ്ടെങ്കിൽ അവയെ തട്ടിനീക്കുവാൻ മാധവിക്കുട്ടിയും ശ്രമിക്കുമല്ലൊ.

മാധവി— നിശ്ചയമായും ശ്രമിക്കാം. രമയുടെ കാൎയ്യത്തിൽ ഞാൻ താമസം കാണിക്കുകയൊ? അതൊരിക്കലുമില്ല.

ബാരിസ്റ്റർ— കാലതാമസംകൊണ്ടു ദോഷം സംഭവിപ്പാനിടവരുത്തരുതെ?

മാധവി— കുറച്ചു ദിവസം കഴിഞ്ഞിട്ടായാലും മതി. പക്ഷെ അധികതാമസം വരുത്താതെ നോക്കുന്നതാണു നല്ലതു്.

ബാരിസ്റ്റർ— എന്നാൽ വേഗത്തിൽ ശ്രമം തുടങ്ങിക്കൊള്ളാം എന്നു പറഞ്ഞു് എഴുനീററു.

മാധവി— ഈ മനുഷ്യനായുള്ള ബന്ധം അതിവേഗത്തിൽ അവസാനിപ്പിച്ചുകൂടാ എന്നുള്ള വിചാരത്തോടുകൂടി ഞങ്ങളെ കുറിച്ചുള്ള ഓൎമ്മയുണ്ടായിരിപ്പാൻ താല്പൎയ്യപ്പെടുന്നു. വിശേഷിച്ചു നാട്ടാചാരത്തെ വിലവെക്കാതെ ധാൎഷ്ട്യത്തോടുകൂടി സംഭാഷണം ചെയ്തതു് അവിവേകമായിപ്പോയി എന്നു കരുതുന്നുണ്ടെങ്കിൽ ഞാൻ സവിനയം മാപ്പു ചോദിക്കുന്നു.

ബാരിസ്റ്റർ— തങ്ങളുടെ അഭിപ്രായത്തെ മറച്ചുവെക്കാതെയും അനാവശ്യമായ ഗോഷ്ഠികൾ കാണിക്കാതെയും സംഭാഷണം ചെയ്യുന്ന പാശ്ചാത്യവനിതകളെ അനുസ്മരിപ്പിക്കുന്ന ഭവതിയുടെ സംഭാഷണരീതിയെ കുറിച്ചു മറ്റുപ്രകാരത്തിൽ ധരിക്കത്തക്ക വക്രബുദ്ധി എനിക്കില്ല. ഈ തരക്കാരെയാണു ഞാൻ മാനിക്കുന്നതു്. എന്നു പറഞ്ഞു ബാരിസ്റ്റർ പഞ്ചുമേനോൻ ഒരുമിച്ചു യാത്രയായി.

ഇവർ രണ്ടു പേരെയും പിരിച്ചയച്ചതിനു ശേഷം അന്നു് അവിടെ നടന്ന സംഭവങ്ങളെ കുറിച്ചാലോചിച്ചു മാധവിക്കുട്ടി ചിന്താസാഗരത്തിൽ പതിച്ചവളായി മതിമറന്നു തന്നെത്താൻ താഴെ പറയുംപ്രകാരം പിറുപിറുക്കുവാൻ തുടങ്ങി. "ബാരിസ്റ്റർ അയോഗ്യനാണെന്നു ഞാൻ വാദിക്കുന്നില്ല. പക്ഷെ സുകുമാരശരീരനും സൽസ്വഭാവിയും സദാചാരതല്പരനും നാട്ടുകാരുടെ കണ്ണിലുണ്ണിയും മാതാപിതാക്കന്മാരുടെ ജീവിതസൎവ്വസ്വവും എന്റെ ഹൃദയകമലത്തിൽ സദാ വസിക്കുന്നവനുമായ ആ അസാധാരണപുരുഷകേസരിയോടു കിടപിടിക്കത്തക്ക യോഗ്യതകൾ യാതൊന്നും ഈ യുവപ്രഭുവിന്നില്ല. ബാരിസ്റ്ററുടെ ശ്രമം ഫലിച്ചാൽ ഞാൻ ജയിച്ചു. അതുകൊണ്ടു് അദ്ദേഹത്തെക്കൊണ്ടു നിവൃത്തിയുള്ളവിധമെല്ലാം ഉത്സാഹിപ്പിക്കാതെ മൌനമായിരുന്നാൽ ശാരദ വിജയഭാനുവിനെ കയ്യിലാക്കും. ആ സംഭവം എന്റെ മൎമ്മങ്ങളെ പിളൎക്കുന്നതാണു്. അത

രാഗമാൎഗ്ഗം നിമ്നോന്നതങ്ങളായിട്ടും കണ്ടകപാഷാണപൂൎണ്ണമായിട്ടുമാണല്ലോ സാധാരണ കണ്ടുവരാറുള്ളത്. മാൎഗ്ഗനിരോധം ചെയ്യുന്ന ഈ വക വിഘ്നങ്ങളെ ഭേദപ്പെട്ടു പിൻവാങ്ങുന്നതു ഭീരുത്വമാണ്. ശാരദയുടെ ഭൎത്തൃസ്ഥാനം വഹിപ്പാനുള്ള യോഗ്യത ബാരിസ്റ്റൎക്കുണ്ടോ എന്നു സംശയമാണ്. അവൾക്കനുരൂപനായ വരൻ വിജയമാനതന്നെ. എല്ലാംകൊണ്ടും യോജിപ്പുള്ള സ്ത്രീപുരുഷന്മാർ വധൂവരന്മാരായി ഭവിക്കുന്നതിൽ കഴിയുന്ന സഹായവും സഹകരണവും ചെയ്യുയല്ലാതെ അവരെ ഭേദിപ്പിക്കുവാനുത്സാഹിക്കുന്നതു വലിയ പാപമാണ്. ഈശ്വരനും അവൎക്കനുകൂലമായിരിക്കും. അവസാനത്തിൽ ആ വിധംതന്നെ കാൎയ്യം കലാശിക്കുന്നതായാലും ബാരിസ്റ്റർ എന്റെ കൈവശത്തിലുണ്ടല്ലോ. എല്ലാം ഈശ്വരേച്ഛപ്പോലെ ഭവിക്കട്ടെ." ഇങ്ങനെ ഓരോന്നു പറഞ്ഞും ദീൎഘശ്വാസം വിട്ടും മാധവി അമ്മ ഏകാഗ്രചിത്തയായിരിക്കുന്ന സമയം കല്യാണിഅമ്മ അവളുടെ സമീപത്തു ചെന്ന് "എന്താണ് ആലോചിച്ചുകൊണ്ടിരിക്കുന്നത്. ബാരിസ്റ്ററെ മടക്കി അയച്ചതു വിഡ്ഢിത്തമായി എന്നു തോന്നുന്നുണ്ടോ?" എന്നു ചോദിച്ചു.

മാധവി— എന്റെ ആലോചന ആ സംഗതിയെ കുറിച്ചൊന്നുമല്ല. ബാരിസ്റ്ററെ സ്വാധീനിപ്പാൻ യാതൊരു പ്രയാസവുമില്ല. ഒരു വാക്കു ചിലവുള്ളൂ.

കല്യാണിഅമ്മ— പിന്നെ എന്താണ്.

മാധവി— അതെല്ലാം ഞാൻ പിന്നീട് പറയാം. നേരം ൬ മണിയായി. നമുക്കു കളിക്കുവാൻ പോകേണ്ട സമയമായി, എന്നു പറഞ്ഞ് എഴുനീററു രണ്ടു പേരുംകൂടി കുളക്കടവിലേക്കു പോയി.



# ൪-ാമദ്ധ്യായം

---

ഒരു സി. ഐ. ഡി. ഉദ്യോഗസ്ഥൻ.

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച സംഭവങ്ങൾ നടന്ന പിറ്റെ ദിവസം കാലത്ത് ആ കൊല്ലത്തെ ബി. എ. പരീക്ഷയിൽ വിജയം പ്രാപിച്ചിട്ടുള്ളവരുടെ പേർ മദ്രാസ്സിൽ പ്രസിദ്ധം ചെയ്തിട്ടുള്ളതായി വിജയഭാനു ഒരു വർത്തമാനം കേട്ടു. അതിന്റെ സൂക്ഷ്മം അറിയുവാനായി പബ്ലിക തപാലാപ്പീസ്സിലേക്കു പോകുവാൻ തീർച്ചപ്പെടുത്തി കുളിയും കഞ്ഞികുടിയും കഴിഞ്ഞു. ഭാനു വീട്ടിൽനിന്നു പുറത്തേക്കിറങ്ങി. തപാലാപ്പീസ്സിലേക്കുള്ള വഴി മാധവിക്കുട്ടിയുടെ വീട്ടിന്റെ പടിക്കൽകൂടിയാണ്. മാധവിക്കുട്ടിയും ഭാനുവും തമ്മിൽ ചെറുപ്പം മുതൽക്കുതന്നെ വലിയ സ്നേഹമായിരുന്നു. മാധവിക്കുട്ടിയുടെ അമ്മ കല്യാണിഅമ്മക്കും ഭാനുവിനോടു വലിയ താല്പര്യമാണ്. ഇവർ രണ്ടു പേരെയും ഭാനു കണ്ടിട്ടധികദിവസമായിരുന്നതിനാൽ അവരെ കണ്ടിട്ടുപോകാമെന്നു കരുതി പടിക്കലേക്കു ചെന്നു. ഭാനു പടികടന്നു ചെല്ലുന്നതു കണ്ടപ്പോഴേക്കും കല്യാണിഅമ്മ അകായിയിൽനിന്നു ബദ്ധപ്പെട്ടു പൂമുഖത്തേക്കു വന്നു "ഭാനുവിനെ കാണ്മാനുംകൂടി പ്രയാസമായിത്തീർന്നുവല്ലോ. ഞങ്ങളെ മറന്നുകളഞ്ഞുവോ? ഭാനുവോ ഞങ്ങളോടു വല്ല മുഷിച്ചലുമുണ്ടോ? കോളേജു പൂട്ടി നാട്ടിൽ വന്നാൽ മിക്ക ദിവസവും ഇവിടെ വരാറുണ്ടല്ലോ. ഈ കൊല്ലം എന്തെ അമാന്തിച്ചത്. ഇങ്ങോട്ടു വരരുതെന്ന് ആരെങ്കിലും ...ൽ ഞെളിച്ചിട്ടുണ്ടോ?" എന്നും മറ്റും മുള്ളു പറയു...സ്സി ...ങ്ങി. വിജയഭാനു ചിരിച്ചുംകൊണ്ട് "അമ്മക്ക് ... പ്ര കണ്ടാൽ എന്തെങ്കിലും കുറെ ശകാരിക്കാതെ കഴി...ങ്ങി എട്ടുപത്തു ദിവസമായി ഇങ്ങോട്ടു വരുവാൻ തീരെ സൗകര്യമുണ്ടായിരുന്നില്ല. ഇങ്ങോട്ടു വരുന്നതിനു ...ച്ചിട്ട ...പോൽ

ഉപദ്രവം തുടങ്ങുന്നതല്ല. തുടങ്ങിയാൽ ഞാനതു കൈക്കൊള്ളുകയുമില്ല." എന്നു പറഞ്ഞു "മാധവിക്കുട്ടി എവിടെ" എന്നു ചോദിച്ചു. പടിഞ്ഞാററിയുടെ മുകളിൽനിന്നു് സാന്നിദ്ധ്യം കാണിക്കയാൽ ഭാനു ഉടനെ കോണികേറി മുകളിലേക്കു ചെന്നു.

വിജയഭാനു— മാധവിക്കുട്ടി! കുറച്ചു ദിവസമായി ഇങ്ങോട്ടു വരാതിരുന്ന കുററത്തിന്നു ഞാൻ മാപ്പു ചോദിക്കുന്നു. എന്താ! സുഖക്കേടു വല്ലതുമുണ്ടോ?

മാധവി— എനിക്കു കഠിനമായ സുഖക്കേടുണ്ടായിരുന്നു. അതിപ്പോൾ കുറച്ചാശ്വാസമായി. (എന്നു പറഞ്ഞു സ്നേഹവൈക്ലബ്യയായി ഭാനുവിന്റെ കൈകൾ രണ്ടും പിടിച്ചു് അടുത്തുണ്ടായിരുന്ന കസാലയിൽ ഇരുത്തി) മാപ്പു ചോദിക്കയും മററും വേണ്ട. അവിടുന്നു് ഈ ദിക്കിൽ താമസിക്കുന്ന കാലത്തു നാലഞ്ചു ദിവസം കൂടുമ്പോൾ ഒരിക്കലെങ്കിലും ഇവിടെ വന്നാൽകൊള്ളാമെന്നൊരപേക്ഷയുണ്ടു്. പുരുഷന്മാരെപ്പോലെ സ്വാതന്ത്ര്യമായി പുറത്തിറങ്ങി സഞ്ചരിപ്പാൻ സ്ത്രീകൾക്കു നിവൃത്തിയില്ലല്ലൊ.

ഭാനു— മാധവിക്കുട്ടി എന്നെ "അവിടുന്നു് ഇവിടുന്നു്" എന്നും മററും വിളിക്കരുതു്. ഞാൻ മാധവിക്കുട്ടിയുടെ വെറും ഭാനുവാണു്. ഇനിമേലിൽ ദിവസേന ഇവിടെ ഹാജർ കൊടുത്തുകൊള്ളാം.

മാധവി— ദിവസേന ഇങ്ങോട്ടു വരാമെന്നു പറഞ്ഞതു നടക്കാത്ത കാര്യമാണു്. ഭാനുവിന്റെ അമ്മക്കും മററും പ്രീതിയാകുമൊ?

ഭാനു— അവർക്കു പ്രീതി തോന്നുവാനുള്ള കാരണമെന്താണു്? എന്റെ അമ്മയും മാധവിക്കുട്ടിയും തമ്മിൽ വ[illegible]ണല്ലൊ. അവർ മാധവിക്കുട്ടിയെ അവരുടെ മകളെപ്പോലെയാണു കരുതീട്ടുള്ളതു്. ഇതുകൊണ്ടു യാതൊരു [illegible]വുമില്ല.

മാധവി— അവൎക്ക പ്രീതിതോന്നുവാൻ അവകാശമില്ലെന്നും അവർ അതു വിചാരിക്കകൂടി ചെയ്തില്ലെന്നും എനിക്കബോദ്ധ്യമുണ്ട്. പക്ഷെ ശത്രുക്കളുടെ ദുൎബ്ബോധനനിമിത്തം വല്ല ചാപല്യങ്ങളും കാണിച്ചേക്കുമൊ എന്നാണ് എന്റെ സംശയം.

ഭാനു— അവർ അത്ര ബുദ്ധിശൂന്യയല്ല. മററുള്ളവരുടെ കൌടില്യങ്ങൾ അവരോട ഫലിക്കയില്ല. അതുകൊണ്ടു മാധവിക്കുട്ടി അശേഷം പരിഭ്രമിക്കേണ്ട. എന്നു പറഞ്ഞു— വീണ്ടും തുടൎന്നു— ബി. എ. പരീക്ഷാഫലം പ്രസിദ്ധം ചെയ്തിട്ടുണ്ടെന്നു കേട്ടു. അതിന്റെ സൂക്ഷ്മം അറിയുവാൻ വേണ്ടി ഞാൻ തപാലാപ്പീസ്സിലേക്ക പോകുന്നു, വിവരമറിഞ്ഞു വേഗത്തിൽ മടങ്ങിവരാം.

മാധവി— ഭാനു തീൎച്ചയായും ജയിക്കും. ജയത്തിന്റെ ഔന്നത്യമെത്രത്തോളമുണ്ടെന്നു മാത്രമെ അറിയേണ്ടതുള്ളു.

ഭാനു— മാധവിക്കുട്ടിക്ക ജ്യോത്സ്യമുണ്ടോ? എന്താണിത്ര നിശ്ചയം.

മാധവി— ഇതറിയുവാൻ ജ്യോത്സ്യവും മററും വേണ്ട. നേരം വൈകിക്കാതെ വേഗം പോയി വരു. ചവിട്ടുവണ്ടി കൊണ്ടുവന്നിട്ടില്ലെ?

ഭാനു— ഉവ്വ്.

മാധവി— മടക്കത്തിൽ ഇവിടെ വരണെ!

അങ്ങിനെ ചെയ്യാമെന്നു പറഞ്ഞു ഭാനു തപാലാപ്പീസ്സിലേക്ക തിരിച്ചു. അവിടെ ചെന്നന്വേഷിച്ചതിൽ താൻ ഒന്നാം ക്ലാസ്സിൽ ജയിച്ചിരിക്കുന്നു എന്നും ഉടനെ മദ്രാസ്സിലേക്ക ചെല്ലണമെന്നും പ്രസിഡൻസി കോളേജിലെ പ്രധാനാദ്ധ്യാപകൻ പാറററ്സൺ സായ്പ് അവൎകൾ അടിയന്തരമായി കമ്പിയടിച്ചിരിക്കുന്നതായും അര മണിക്കൂറു മുമ്പെ ആയതു ശിപായിവശം കേളമംഗലത്തേക്കയച്ചിട്ടുള്ളതായും തപാൽമാസ്റ്റർ പറഞ്ഞു. ഇതു കേട്ടു തപാൽ

മാസ്റ്റരോടു വന്ദനം പറഞ്ഞു ഭാനു വേഗത്തിൽ മടങ്ങി. മാധവിക്കുട്ടി ഭാനുവിന്റെ വരവും കാത്തു പടിക്കൽത്തന്നെ നിന്നിരുന്നു. അടുത്തെത്തിയപ്പോൾ താൻ ഒന്നാം ക്ലാസ്സിൽ ജയിച്ചിട്ടുണ്ടെന്നും അടിയന്തരമായി മദ്രാസ്സിലേക്കു ചെല്ലണമെന്നു തന്റെ ഗുരുനാഥന്റെ കമ്പി വന്നിട്ടുണ്ടെന്നും ഭാനു മാധവിക്കുട്ടിയോടു പറഞ്ഞു. ഇതു കേട്ടു സന്തോഷസമേതം "വേഗം വീട്ടിൽ ചെന്നു കമ്പിവർത്തമാനം എല്ലാവരേയും അറിയിക്കു" എന്നു പറഞ്ഞു മാധവിക്കുട്ടി അകായിയിലേക്കും ഭാനു കേളുമംഗലത്തേക്കും പോയി.

വിജയഭാനു വീട്ടിൽ എത്തിയ സമയം ഗോപാലപണിക്കരും വാസുനമ്പിയാരും ലക്ഷ്മിയമ്മയും യോഗംകൂടി പൂമുഖത്തിരുന്നു മകന്റെ സ്തുത്യർഹമായ വിജയത്തെക്കുറിച്ച് ഓരോന്നു പറഞ്ഞു രസിച്ചുകൊണ്ടിരുന്നു. ഭാനു പൂമുഖത്തേക്കു കേറിച്ചെന്നപ്പോൾ,

ഗോപാലപണിക്കർ — ഭാനു! നീ തപാലാപ്പീസ്സിലേക്കു പോയിരുന്നില്ലേ? നീ ഇവിടെനിന്നു പോന്ന ഉടനെ തപാൽശിപായി കമ്പിയുംകൊണ്ടു വന്നു. അയാളെ നീ വഴിക്കു കണ്ടില്ലേ?

ഭാനു — ഞാൻ തപാലാപ്പീസ്സിലേക്കു പോകുന്ന വഴിക്കു പനമ്പിക്കുന്നോളം പോയി അവിടെ അല്പം താമസിച്ചു. അതുനിമിത്തം ശിപായിയെ കാണ്മാൻ സാധിച്ചില്ല. കമ്പി അടിക്കുവാൻ ഞാൻ ആരേയും ഏല്പിച്ചിട്ടുണ്ടായിരുന്നില്ല. അതിനാൽ സർവ്വകലാശാല രജിസ്ട്രാർക്കൊരു കമ്പി കൊടുത്തു മറുകമ്പി വന്നാലുടനെ അതിനോട്ടു കൊടുത്തയപ്പാനായി ഏർപ്പാടു ചെയ്തിട്ടുവരാമെന്നു വിചാരിച്ചിട്ടാണു ഞാൻ പട്ടാമ്പിക്കു പോയത്. അവിടെ ചെന്നപ്പോൾ പ്രധാനാദ്ധ്യാപകന്റെ കമ്പി വന്നിട്ടുള്ള വിവരമറിഞ്ഞു. ഉടനെ തിരിച്ചു പോരുകയും ചെയ്തു.

ഗോപാ — അടിയന്തരമായി നീ മദ്രാസ്സിലേക്കു ചെല്ലു

ന്നമെന്ന കയ്യിയിൽ കാണുന്നുണ്ട്. അതിന്റെ കാരണമെന്താണ്.

ശാന്ത— സംഗതി മനസ്സിലായില്ല. ഏതായാലും അച്ഛൻ അനുവദിക്കുന്നപക്ഷം ഞാൻ പോയിവരാം. നാളെത്തെ രെയിൽവണ്ടിക്കുതന്നെ പോകേണമെന്നാണ ഞാനാഗ്രഹിക്കുന്നതു്.

ഗോപാ— സാസ്ത്രി അവർകൾ ഇത്ര അടിയന്തരമായി കമ്പി അടിച്ചിട്ടുള്ള സ്ഥിതിക്കു പോകാതിരിപ്പാൻ പാടുള്ളതല്ല. നാളെതന്നെ പോണം. ആട്ടെ! നീ പോയി ഊണു കഴിക്ക്. എന്നിട്ടു തീർച്ചപ്പെടുത്താം. എന്നു പറഞ്ഞു ശാന്തുവിനെ അയച്ചു.

ശാന്തുപോയ ഉടനെ ലക്ഷ്മിയമ്മ അവന്റെ ഉന്ന പേടിയെ കുറിച്ചു മുമ്പൊരിക്കൽ പറഞ്ഞിട്ടുണ്ടായിരുന്നാക്ഷേപത്തെ തുടർന്ന് "ശാന്തു പറഞ്ഞതു് അവിടുന്നു കേട്ടില്ലേ? അവൻ മാധവിക്കുട്ടിയെ കാണ്മാനായി പനഞ്ചിക്കുന്നത്തേക്കു പോയിരുന്നപോലും. അന്നു ഞാൻ പറഞ്ഞതൊന്നും അവിടുത്തെ കർണ്ണങ്ങളിൽ കേറിയില്ല. ഇപ്പോൾ ബോദ്ധ്യമായോ? എന്നു ചോദിച്ചു.

ഗോപാ— ലക്ഷ്മി പറഞ്ഞതിന്റെ താല്പര്യം എനിക്കു മനസ്സിലാകുന്നില്ല. പുരുഷന്മാൎക്ക് അയൽപക്കത്തുള്ള വീടുകളിൽ പോകുവാൻ പാടില്ലെന്നാണൊ ഈ പറഞ്ഞതിന്റെ സാരം. അവിടെ സാധാരണ പോകുന്നതിനാൽ എന്തു ദോഷമാണ സംഭവിപ്പാനുള്ളതു്. ശാന്തുവും മാധവിക്കുട്ടിയും തമ്മിൽ കുട്ടിക്കാലം മുതൽക്കുതന്നെ സഹോദരസഹോദരീമാരെപോലെ കളിച്ചുവളൎന്നുവരാണെ സംഗതി വിസ്മരിച്ചുവൊ? കല്യാണി അവനെ പ്രസന്നനാക്കില്ലെന്നു മാത്രമെയുള്ളു. ലക്ഷ്മി അവനെ സ്നേഹിക്കുന്നേനേക്കാൾ പതിന്മടങ്ങധികം അവർ അവനെ സ്നേഹിക്കുന്നുണ്ടു്. അവർ അവനെ വിഴുങ്ങിക്കളയില്ല. ആ പേടി ലേശം!

പോവും വേണ്ട. മര്യാദയായി കാലക്ഷേപം കഴിക്കുന്നവരെ കുറിച്ച് അനാവശ്യമായി ദുഷ്യപ്രസ്താവം ചെയ്യുന്നതു തറവാട്ടുകാരുടെ ലക്ഷണമല്ല. നീ സംശയിക്കുന്നതുപോലെ അവൻ മാധവിക്കുട്ടിയെ സംബന്ധം ചെയ്വാനാണ് ഉദ്ദേശിച്ചിട്ടുള്ളത് എന്നുതന്നെ വിചാരിക്കുക. എന്നാൽ അതുകൊണ്ടു നമുക്കൊ നമ്മുടെ തറവാട്ടുക്കൊ എന്തു ദോഷമാണു സംഭവിപ്പാനുള്ളതു്. അവൎക്കു വല്ല ദുഷ്ടുമുണ്ടൊ? അവർ ധനപുഷ്ടികൊണ്ടും ജാതിശ്രേഷ്ഠതകൊണ്ടും പദവികൊണ്ടും നമ്മക്കാരും ഒട്ടും അപ്രധാനികളല്ല. ഏതു സംഗതികൊണ്ടു നോക്കിയാലും അവർ നമുക്കു തുല്യന്മാരാണ്. മാധവിക്കുട്ടി പോരാ എന്നൊരു പക്ഷമുണ്ടായിരിക്കും. അങ്ങിനെ വിചാരിപ്പാനില്ല. വധൂവരന്മാൎക്കിഷ്ടമാണെങ്കിൽ തടസ്ഥം പറയുന്നതു വിഡ്ഢിത്തമാണ്. ഒന്ന മാധവിക്കുട്ടിയെ സംബന്ധം ചെയ്യേണമെന്നു പറയുന്നപക്ഷം ഞാൻ അതിന്നൊരിക്കലും വിസമ്മതം പറയുന്നതല്ല. നമ്മുടെ ജാത്യാചാരമനുസരിച്ചു ശൈശവവിവാഹം നടപ്പില്ലാത്ത സ്ഥിതിക്ക് അച്ഛനമ്മമാർ ഈ വക കാൎയ്യങ്ങളിൽ പ്രവേശിക്കേണ്ടാവശ്യം തീരെയില്ല. അവനവന്റെ മനസ്സിന്നിണങ്ങിയ സ്ത്രീയെ ഭാൎയ്യയായി സ്വീകരിപ്പാനുള്ള സ്വാതന്ത്ര്യം പുരുഷന്മാൎക്കുണ്ടെന്നാണ് എന്റെ അഭിപ്രായം. അവരുടെ ആഗ്രഹത്തിന്നും പ്രീതിക്കും വിപരീതം പ്രവൎത്തിക്കുന്നതും പറയുന്നതും തീരെ തെറ്റാണ്. അതിനാൽ ഈ വക കാൎയ്യങ്ങളും ഭഗിനി ഇനിമേലാൽ എന്നോടു പറയരുതു്. വിവാഹകാൎയ്യത്തിൽ അവന്റെ ഇഷ്ടംപോലെ പ്രവൎത്തിച്ചുകൊൾവാൻ അവന്നനുവാദം കൊടുപ്പാനാണു ഞാൻ തീൎച്ചപ്പെടുത്തീട്ടുള്ളതു്.

ഭഗിനി— ഞാൻ ഇനിയൊന്നും പറയുന്നില്ല. ഇതും പറഞ്ഞതുതന്നെ തെറ്റിപ്പോയി.

ഗോപാ— അതുതന്നെയാണു നല്ലതു്. സ്ത്രീകൾ

പ്രകൃത്യാ അബലകളാകയാൽ എല്ലായ്പോഴും പുരുഷന്മാൎക്കു കീഴടങ്ങിയിരിക്കുകയാണ വേണ്ടത്. അവരുടെ ഒത്താശയും ഉപദേശവും ആവശ്യമായിവരുന്ന കാൎയ്യങ്ങളിൽ മാത്രം ഉണ്ടായിരുന്നാൽ മതി. അപ്പോൾ പുരുഷന്മാർ സസന്തോഷം അതു സ്വീകരിക്കുകയും ചെയ്യും.

എന്നു ഗോപാലപണിക്കർ പറഞ്ഞവസാനിപ്പിച്ചതോടുകൂടി യോഗം പിരിഞ്ഞു. ഞാനു ഊണു കഴിഞ്ഞു ഉടനെ പാലപ്പുറത്തേക്കു പോയി. അയാൾ അവിടെ എത്തിയ സമയം ശാരദ തന്നെ സാമാനങ്ങളെടുത്തു മുമ്പിൽ വെച്ചു അതിവിചിത്രമായ ഒരു നെക്ക് ടൈ തുന്നിക്കൊണ്ടിരിക്കയായിരുന്നു. അവൾ ബദ്ധശ്രദ്ധയായിരുന്നതിനാൽ ഞാനു അവളുടെ സമീപത്തു ചെന്ന കഥ അവൾ ധരിച്ചില്ല. അപ്പോഴേക്കും ജാനകിഅമ്മയും അവരുടെ സമീപത്തേക്കു ചെന്നു: ശാരദ അനന്യചിന്തയായി ചെയ്തുകൊണ്ടിരിക്കുന്നതും ഞാനു അവളുടെ പിൻഭാഗത്തു തന്നെ നോക്കിക്കൊണ്ടു നിശ്ശബ്ദനായി നില്ക്കുന്നതും കണ്ടു "ശാരദെ! നിന്റെ അടുക്കെ ആരാണ നില്ക്കുന്നതെന്നു നീ കണ്ടില്ലെ?" എന്നു ചോദിച്ചു. ഇതു കേട്ടു ശാരദ ഞെട്ടി എഴുനീറ്റു "ഈ കഥ ഞാൻ അശേഷം ധരിച്ചില്ല. ഇന്നു ഇവിടെ വരാതിരിക്കില്ലെന്നു എനിക്കു നിശ്ചയമുണ്ടായിരുന്നതിനാൽ വരുന്നതിന്നു മുമ്പെ ഇതിന്റെ പണി കഴിക്കേണമെന്നു വിചാരിച്ചു അതിൽതന്നെ മനസ്സിരുത്തിയിരുന്നതുകൊണ്ടു അടുക്കെ നടക്കുന്ന സംഭവങ്ങളിൽ ഒന്നിലും എന്റെ ശ്രദ്ധ പതിഞ്ഞിരുന്നില്ല." എന്നു പറഞ്ഞു തന്നെ മുഴമിച്ചു.

ജാനകി— ഇതു ബദ്ധപ്പെട്ടു ഇതു തുന്നിയുണ്ടാക്കിയതു എന്തിനായിട്ടാണു. ഇങ്ങോട്ടു തരു. ഞാനൊന്നു നോക്കട്ടെ— എന്നു പറഞ്ഞു ശാരദയുടെ കയ്യിൽനിന്നു അതു വാങ്ങി നോക്കി— വളരെ കൌതുകമായിട്ടുണ്ടു. ഭാനു!

ട്ടതാ ഇതു നോക്കു, എന്നു പറഞ്ഞു ഭാനുവിന്റെ കയ്യിൽ കൊടുത്തു.

ഭാനു— (വാങ്ങി നോക്കി) വളരെ വിശേഷമായിരിക്കുന്നു. എനിക്കു സമ്മാനിപ്പാനായിട്ടാണ് ഇതു തുന്നിയുണ്ടാക്കിയതു്. എന്നു ചോദിച്ചു മേശപ്പുറത്തുവച്ചു.

ജാനകിഅമ്മ— ഭാനു നാളെ മദ്രാസ്സിലേക്കു പോകുന്നുണ്ടൊ?

ഭാനു— ഉവ്വ്. പോയാലും ഉടനെ മടങ്ങിവരും.

ജാനകി— ജ്യേഷ്ഠൻ ഭാനുവിന്റെ അമ്മയെ കുറെ ശകാരിച്ചു എന്നു കേട്ടു?

ഭാനു— അവക്കു കിട്ടണം. ഞാൻ പഠിക്കുന്നത്തു പോകുവാൻ പാടില്ലെന്നാണ് അവരുടെ ശാഠ്യം. അവരുടെ ഇഷ്ടങ്ങൾക്കു യാതൊരടിസ്ഥാനവുമില്ലെന്നും ഞാൻ അവരുടെയും മററും ആഗ്രഹത്തിനും ശാസനക്കും വിരോധമായി ഒരു കാലത്തും പ്രവർത്തിക്കുന്നതല്ലെന്നും പറഞ്ഞാൽ അതു് അവക്കു ബോദ്ധ്യമാവുകയില്ല. ഇപ്പോൾ ബോദ്ധ്യമായി. ഇനി ഒരു കാൎയ്യസംബന്ധമായി അവർ യാതൊന്നും ശബ്ദിക്കുകയില്ല. വിശേഷിച്ചു ഞാനും മാധവിക്കുട്ടിയും തമ്മിലുള്ള സ്നേഹബന്ധം ഇന്ന തരത്തിലുള്ളതാണെന്ന് അവർ ഇതുവരെ ഗ്രഹിച്ചിട്ടില്ല. മാധവിക്കുട്ടിയെ വിവാഹം ചെയ്യണമെന്നു ഞാൻ മനസ്സിൽ നിരൂപിക്കകൂടി ഉണ്ടായിട്ടില്ല. മാധവിക്കുട്ടിയും ഞാനും തമ്മിലുള്ള സ്നേഹം ക്രമേണ വർദ്ധിച്ചു് അവസാനത്തിൽ ദാമ്പത്യത്തിൽ കലാശിക്കുന്ന തരത്തിലുള്ളതല്ല. കാണികൾ ആ സ്നേഹത്തെ അനുരാഗമെന്നു തെററിദ്ധരിക്കുന്നു. അനുരാഗമെന്ന പേർ ഒരിക്കലും അതിനു കൊടുത്തുകൂടാ, അതു വിശിഷ്ടവും പരിശുദ്ധവുമായ സഹോദരസ്നേഹമെന്നാണ് അതിന്റെ പേർ. അതല്ലാതെ മററു തരത്തിൽ അതിനെ വ്യാഖ്യാനിക്കുന്നതു പാപമാണ്. ഭാൎയ്യയായ

സ്വീകരിക്കത്തക്ക സകല യോഗ്യതക
ബോദ്ധ്യമുള്ള ഒരു സുന്ദരാംഗിയെ
ണ്ട്. എന്റെ സ്നേഹത്തിന്റെ മുഴുക്ക
യല്ലെന്ന് ആ ബാലിക ഉദ്ഭ്രാന്തപ്പെട്ടു.
വാഹത്തിനുള്ള കാലവും സൌകര്യവും
ഞങ്ങൾ ദമ്പതികളായി തീരുന്നതാണ്.

ജാനകി — ആ ഭാഗ്യവതി ആരാ!

അപ്പോഴേക്കും നേരം ഏകദേശം രണ്ടു മണി കഴിഞ്ഞതിനാൽ വാസുനമ്പിയാർ ഉറക്കമുണർന്നു ജാനകിഅമ്മയെ വിളിച്ചു. മാനു വന്നിട്ടുണ്ടെന്നു ജാനകിഅമ്മ അദ്ദേഹത്തെ അറിയിക്കുകയും അദ്ദേഹം താഴത്തേക്കിറങ്ങിവരികയും ചെയ്തു. രണ്ടു പേരും ചായ കഴിച്ചതിനു ശേഷം താൻ നാളെ മദ്രാസ്സിലേക്കു പോകുമെന്നും അവിടെ ചെന്നതിനു ശേഷം വിവരങ്ങൾക്കു കത്തയക്കാമെന്നും പറഞ്ഞു മാനു പോകുവാൻ പുറപ്പെട്ടു. ശാരദയുടെ സമ്മാനമായ നെക്ടൈ സ്വീകരിച്ചു മാനു മടങ്ങിപ്പോവുകയും ചെയ്തു.

മാനു മദ്രാസ്സിലേക്കു പോകുന്നതിനു മുമ്പു കല്യാണിഅമ്മയേയും മാധവിക്കുട്ടിയേയും കാണുകയുണ്ടായി എന്നു പറയേണ്ടാവശ്യമില്ലല്ലോ. പിറ്റേ ദിവസം കാലത്തു യാത്രക്കുള്ള ഒരുക്കങ്ങളെല്ലാം കൂട്ടി കുളിയും ഊണും കഴിഞ്ഞ് അച്ഛനമ്മമാരെ നമസ്കരിച്ച് അവരുടെ അനുഗ്രഹത്തോടുകൂടി മാനു മദ്രാസ്സിലേക്കു തീവണ്ടി കേറി. പിറ്റേ ദിവസം കാലത്തു മദ്രാസ്സ് സെൻട്രൽ സ്റ്റേഷനിൽ ചെന്നു വണ്ടിയിറങ്ങി. ഉടനെ തന്റെ ഗുരുനാഥന്റെ ബങ്ക്ലാവിലേക്കു തിരിച്ചു. മാനു അവിടെ എത്തിയ സമയം സി. ഐ. ഡി. വകുപ്പിലെ മേലദ്ധ്യക്ഷനായ സ്പെൻസർ സായ്പും അവിടെ ഉണ്ടായിരുന്നു. മാനുവിനെ കണ്ടു ഉടനെ അദ്ധ്യാപകൻ ധാര എഴുന്നീറ്റുചെന്നു മാനുവ

പിടിച്ചു കുലുക്കി അന്നമ്മോരെനേവാക്കൻറ സമീപത്തുണ്ടായിരുന്ന ഒരു കസാ കുശലപ്രശ്നം തുടങ്ങി. പ്രശ്നാനന്തരം ിനെ സ്പെൻസർ സായ്പിന്നു പരിചയപ്പെ ത്തതോടുകൂടി ഭാനു ഈ കൊല്ലത്തെ ബി. ക്ഷയിൽ സംസ്ഥാനത്തിൽവെച്ചു ഒന്നാമനായി ജയിച്ചു തൻെറ പ്രിയ ശിഷ്യനാണെന്നും അയാളുടെ അഭ്യുദയത്തിൽ തനിക്കു സീമാതീതമായ താല്പൎയ്യമുണ്ടെന്നും താൻ ഇയ്യാളെ കുറിച്ചാണു രണ്ടു ദിവസം മുമ്പ് അദ്ദേഹത്തിനോടു പറഞ്ഞിരുന്നതെന്നും ധരിപ്പിച്ചു. ഇതു കേട്ടപ്പോൾ സ്പെൻസർ സായ്പിന്നും ഭാനുവിൻെറ പേരിൽ പ്രീതി തോന്നി തൻെറ കീഴിൽ മാസം 250 ഉറുപ്പിക ശമ്പളത്തിൽ ഉദ്യോഗം സ്വീകരിപ്പാനൊരുക്കമാണൊ എന്നദ്ദേഹം ചോദിച്ചു. ആലോചിച്ചു മറുപടി പറയാമെന്നും അതിന്നു കുറച്ചു സമയം അനുവദിച്ചാൽകൊള്ളാമെന്നും ഭാനു മറുപടി പറഞ്ഞതനുസരിച്ചു പിറെറ ദിവസം കാലത്തു 8 മണിവരെ എട കൊടുത്തു. പാററർ സൺസായ്പു തൻെറ സ്നേഹിതൻെറ ബുദ്ധിപൂൎവ്വമായ ആലോചനയെ കുറിച്ചു പ്രശംസിച്ചും ഭാനുവിനെ പോലുള്ള യോഗ്യർ കീഴുദ്യോഗസ്ഥന്മാരായി വരുന്നതു ഉല്ലമാണെന്നും അയാളുടെ പ്രവേശനത്താൽ ഈ വകുപ്പിൻെറ നേരെ പ്രജകൾക്കു അധിക വിശ്വാസം ജനിക്കത്തക്കവണ്ണം അയാൾ ജോലി ചെയ്യുന്നതാണെന്നും തന്നിമിത്തം വകുപ്പിൻെറയും വകുപ്പുദ്ധ്യക്ഷൻെറയും കീൎത്തി വൎദ്ധിക്കുന്നതാണെന്നും ശുപാൎശി ചെയ്തു. ഭാനു ഉടനെ വിവരത്തിന്നു നാട്ടിലേക്കു കമ്പി അടിച്ചു. ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിന്നു വിരോധമില്ലെന്നുതന്നെ ഗോപാലപ്പണിക്കരുടെ മറുപടി കമ്പിവന്നു. പിറെറ ദിവസം കാലത്തു 8 മണിക്കു കൃത്യമായി ഭാനു സ്പെൻസർ സായ്പു അവർകളുടെ അടുക്കെ ചെന്നുതന്നെ നിയമിക്ക

ന്ന പക്ഷം ഉദ്യോഗത്തിൽ പ്രവേശിപ്പാനൊരുക്കമാണെന്നു പറഞ്ഞു. ഭാനവിമന സായ്‌പ് അവർകൾ മാസംപ്രതി 250 ഉറുപ്പിക ശമ്പളത്തിൽ നിയമിച്ചുത്തരവുംകൊടുത്തു. ആ ഉത്തരവു വാങ്ങി വന്ദനം പറഞ്ഞു മടങ്ങി. വഴിക്കു പാററർസൺസായ്‌വിനെയും കണ്ടു വിവരം ധരിപ്പിച്ചു. തൽക്കാലത്തേക്കു ദേവീവിലാസം ഹിന്തുഹോസ്റ്റലിൽ താമസം ഉറപ്പിച്ചു. അനന്തരം നാട്ടിലേക്കു ഗോപാലപാണിക്കരുടെ മേൽവിലാസത്തിൽ താഴെ പറയുംപ്രകാരം ഒരു കത്തെഴുതി അയച്ചു.

ദേവീവിലാസം,
മദ്രാസ്സ്, 26-6-86

ഞാൻ ഇന്നലെ കാലത്തു 8 മണിക്ക് ഇവിടെ എത്തി കോളേജു പ്രധാന അദ്ധ്യാപകനെ പോയി കണ്ടു. സംസ്ഥാനത്തിൽവെച്ചു ഒന്നാമനായിട്ടാണ് പരീക്ഷയിൽ ജയിച്ചിട്ടുള്ളതെന്ന് അദ്ദേഹം പറഞ്ഞു. ആ സമയത്തു അദ്ദേഹത്തിന്റെ ബങ്കളാവിൽ സി. എസ്. സി. വകുപ്പധ്യക്ഷൻ സ്പെൻസർ സായ്‌വു അവർകളുമുണ്ടായിരുന്നു. ഉദയനാഥൻ ഞങ്ങളെ അന്യോന്യം പരിചയപ്പെടുത്തി. അദ്ദേഹത്തിന്റെ ആവശ്യപ്രകാരമായിരുന്നു ഉദയനാഥൻ അടിയന്തരമായി കമ്പി അടിച്ചിരുന്നത്. എന്റെ സ്വഭാവത്തെപ്പററി ഉദയനാഥൻ അദ്ദേഹത്തെ ധരിപ്പിച്ചിട്ടുണ്ടായിരിക്കണം. കുശലപ്രശ്നാദികളും മററും കഴിഞ്ഞതിനു ശേഷം സ്പെൻസർ സായ്‌വ് അവർകൾ അദ്ദേഹത്തിന്റെ കീഴിൽ മാസംതോറും 250 ഉറുപ്പിക ശമ്പളത്തിൽ ഒരു ഗവമ്മേണ്ടുജോലിയിൽ എന്നെ നിയമിക്കാമെന്നും അതു സ്വീകരിപ്പാൻ തയ്യാറാണോ എന്നും ചോദിച്ചു. ഞാനപ്പോൾ തീർച്ചപറഞ്ഞില്ല. അച്ഛനു കമ്പി അടിച്ചു സമ്മതം ചോദിച്ചതിനു ശേഷം തീർച്ചപ്പെടുത്താമെന്നു കരുതി ഇന്നു കാലത്തു 8 മണിവരെ ഒഴിവു വാങ്ങി. അച്ഛന്റെ

മറുപടി കിട്ടിയതിന്നു ശേഷം ഇന്നു കാലത്തു ചെന്നു സമ്മതമാണെന്നു ഞാൻ പറയുകയും അദ്ദേഹം അപ്പോൾതന്നെ എന്നെ നിയമിച്ചു കല്പന തരുകയും ചെയ്തു.

ഇതിന്നു എന്നെ പ്രേരിപ്പിച്ചതു് ഉദ്യോഗഭ്രമമൊ ധനകാംക്ഷയൊ സ്വാതന്ത്ര്യപ്പൂരമൊ അല്ല. ഞാനിതു സവിനയം ബോധിപ്പിച്ചുകൊള്ളുന്നു. രാജാവിനെയും രാജനിയമങ്ങളെയും വിനയപൂർവ്വം ബഹുമാനിച്ചും മേലധികാരികളെ അനാദരിക്കാതെയും പ്രജകളുടെ ക്ഷേമത്തിന്നും രാജ്യത്തിന്റെ നിലനില്പിന്നും വേണ്ടി ഉണ്ടാക്കപ്പെട്ടിട്ടുള്ള നിയമങ്ങളുടെ ശരിയായ ഫലം പ്രജകളും ഭവിക്കത്തക്കവിധവും പ്രയത്നിക്കുകയാണു ഭാരതമാതാവിന്റെ പ്രിയ സന്താനങ്ങളായ നമ്മുടെ മുഖ്യമായ ചുമതല. ഈ ചുമതല ശരിയായി നിർവ്വഹിക്കുന്നതിന്നു സർക്കാർ ഉദ്യോഗസ്ഥന്മാർക്കാണു് അധികം സൌകര്യം. നമ്മുടെ ആയുഷ്കാലത്തെ മുഴു വഴിക്കു വിനിയോഗിപ്പാൻ നാം തീർച്ചപ്പെടുത്തിയാലും നമ്മുടെ ജീവിതോദ്ദേശം സാധുസംരക്ഷണവും സത്യപരിപാലനവുമാണു്. അധികകാലം ഉദ്യോഗം ഭരിക്കുന്നമെന്നു് എനിക്കു താല്പര്യമില്ല. പ്രജാക്ഷേമത്തെ മുൻനിർത്തിക്കൊണ്ടു സർക്കാർ ഉദ്യോഗം വഹിക്കുന്നതു സുസാദ്ധ്യമൊ എന്നു പരീക്ഷിച്ചാൽകൊള്ളാമെന്നുണ്ടു്. അതു നിമിത്തമാണു ഞാൻ അപ്പനോടനുവാദം ചോദിച്ചതു്. വിവരം വാസുനമ്പിയാരെയും മററും ധരിപ്പിക്കുവാനപേക്ഷ.

എന്നു സ്വന്തം വിജയഭാനു.



# ൫-ാമദ്ധ്യായം

## കേളുണ്ണിമൂപ്പിൽനായർ.

കേളുണ്ണിമൂപ്പിൽനായർ തെക്കെ മലയാളത്തിലെ ഒരു പുരാതനതറവാട്ടുകാരനാണു്. അദ്ദേഹത്തിന്റെ പൂർവ്വ

ന്മാർ പണ്ടു നാടുവാഴികളായിരുന്നു. ആ കാലത്തു് ഇടപ്രഭുക്കന്മാർ സ്വയമായി സ്വീകരിച്ചിരുന്നതും അവൎക്കു രാജാക്കന്മാർ കല്പിച്ചു കൊടുത്തിട്ടുണ്ടായിരുന്നതുമായ രാജകീയങ്ങളും സ്ഥാനമാനങ്ങളും പദവികളും മിക്കവാറും ക്രമേണ ഒന്നൊന്നുമായിത്തു പോയി നമ്മുടെ കഥ നടക്കുന്ന കാലത്തു് അവയുടെ അവശിഷ്ടങ്ങളായി നായരുടെ തറവാട്ടിലേക്കു നിലവിലുണ്ടായിരുന്നതു മൂപ്പന്മാരെ ഔദ്ധത്യവും പുലൎത്തുവാൻ നിവൃത്തിയില്ലാത്തവിധം കടം പേറിട്ടുണ്ടായിരുന്ന കുറെ ജന്മവസ്തുക്കളുമായിരുന്നു. മനുഷ്യർ വൎജ്ജിക്കേണ്ടതായ മദ്യപാനം, സ്ത്രീസേവ, ചൂതുകളി മുതലായ നീചകൎമ്മങ്ങളിൽ പുരുഷപ്രാപ്തിയായതോടുകൂടി ഇദ്ദേഹം നിൎല്ലജ്ജം പ്രവേശിച്ചു് അവയെ വളരെ സ്ഥായിയായി ആചരിക്കുവാൻ തുടങ്ങിയതിനാൽ പൂൎവ്വികന്മാർ സമ്പാദിച്ചുവച്ചിട്ടുണ്ടായിരുന്ന ധനം മിക്കവാറും നശിച്ചു കുടുംബാംഗങ്ങൾക്കു ദിവസവൃത്തിക്കുകൂടി ഞെരുക്കമായി. മൂപ്പിൽനായർ എന്നു പറഞ്ഞതുകൊണ്ടു് ഇദ്ദേഹം ഒരു വലിയ വയോധികനാണെന്നു വായനക്കാർ സംശയിക്കരുതു്. നന്നെ ചെറുപ്പത്തിൽതന്നെ മൂപ്പു കിട്ടിയ ഒരാളായതിനാൽ സ്ഥാനവലിപ്പം നിമിത്തം ആ പേരിന്നവകാശിയായി എന്നു മാത്രമെയുള്ളു. ജനങ്ങൾ തങ്ങളുടെ സമുദായത്തിൽനിന്നു ബഹിഷ്കരിച്ചു "ധൎമ്മപരിവൎജ്ജിതർ" എന്ന നിലക്കു വിചാരിക്കപ്പെട്ടിരുന്ന ദുഷ്ടന്മാരും ദുരഹങ്കാരികളും ഈശ്വരജ്ഞാനവിമുഖന്മാരും ആയ മനുഷ്യാധമന്മാരോടുള്ള സഹവാസത്താൽ മനസ്സിന്നും സ്വഭാവത്തിന്നും വന്നിട്ടുണ്ടായിരുന്ന കുത്സിതമായ മാററത്തെ ഇദ്ദേഹത്തിന്റെ മുഖവും ശരീരവും പ്രത്യക്ഷപ്പെടുത്തിയിരുന്നു. മനുഷ്യരുടെ യൌവനത്തെയും ഐശ്വൎയ്യത്തെയും ഒരുപോലെ ക്ഷയിപ്പിച്ചു് അകാലവാൎദ്ധക്യത്തെയും രോഗബീജങ്ങളെയും വളൎത്തുന്ന മദ്യപാനാദിദുൎദ്ദേവതകൾക്കു മൂപ്പിൽനായർ ക്രമ

ത്തിലധികം അടിമപ്പെട്ടുകയാൽ ബലശാലിയായ ഇദ്ദേഹത്തിന്റെ യൌവനം അല്പകാലത്തിനുള്ളിൽ ക്ഷീണാവസ്ഥയെ പ്രാപിച്ചു. നായർക്കു വിദ്യാഭ്യാസത്തിൽ അഭിരുചി തീരെ ഇല്ലാതിരുന്നതിനാൽ അദ്ദേഹത്തിന്റെ ബാല്യം മിക്കവാറും കളിയിൽതന്നെ കഴിഞ്ഞുകൂടി. അദ്ദേഹത്തിനു സിദ്ധിച്ച വിദ്യാഭ്യാസം ആത്മപരിഷ്കാരത്തെ ഉണ്ടാക്കത്തക്കതായിരുന്നില്ലെന്നു മാത്രമല്ല, അതു് അദ്ദേഹത്തെ ദുർമ്മാർഗ്ഗങ്ങളിൽ പ്രവേശിപ്പിച്ചു ദുർവൃത്തനാക്കിത്തീർപ്പാൻ ഒരു നല്ല വഴിയായും തീർന്നു. താൻ തന്റെ നാട്ടിന്നധിപതിയാണെന്നുള്ള അന്ധവിശ്വാസത്താൽ തന്റെ ആജ്ഞയെ ലംഘിക്കുന്നവരെ ശിക്ഷിക്കുന്നതിന്നു ദുഷ്ടന്മാരായ ചിലരെ അദ്ദേഹം സ്വാധീനിച്ചിട്ടുണ്ടായിരുന്നു. അവരിൽ പ്രധാനികൾ രണ്ടു മുസൽമാന്മാരായിരുന്നു. അവർ മൂപ്പിൽനായരുടെ രണ്ടു കൈകൾപോലെ അദ്ദേഹത്തിനു വേണ്ടി എന്തു കഠിനകൃത്യം പ്രവർത്തിക്കുന്നതിന്നു സദാ സന്നദ്ധരായിരുന്നു. ചുരുക്കിപ്പറയുന്നതായാൽ മൂപ്പിൽനായർ സകല ദുർഗ്ഗുണങ്ങളുടേയും ജന്മഭൂമിയായി തീർന്നു. എന്നാൽ തന്റെ ആയുഷ്കാലം ക്രമേണ കുറഞ്ഞു കുറഞ്ഞു താൻ വാർദ്ധക്യദശയോടു സമീപിക്കുന്നു എന്നോ രോഗബീജങ്ങൾ തന്റെ ശരീരത്തിൽ മുളച്ചു വേരൂന്നുവാൻ തുടങ്ങീട്ടുണ്ടെന്നോ മൂപ്പിൽനായർ സംശയിച്ചിരുന്നില്ല. അപ്രകാരമുള്ള വിചാരം മൂപ്പിൽനായരെപ്പോലുള്ളവർക്കു പ്രത്യേകിച്ചും ഉണ്ടാവാൻ ന്യായമില്ലല്ലോ. ഭർതൃഹരിവാക്യം —

"വ്യാഘ്രീവ തിഷ്ഠതി ജരാ പരിതർജ്ജയന്തീ
രോഗാശ്ച ശത്രവ ഇവ പ്രഹരന്തി ദേഹം
ആയുഃ പരിസ്രവതി ഭിന്നഘടാദിവാംഭോ
ലോകസ്തഥാപ്യഹിതമാചരതീതി ചിത്രം."

എന്നവിധമാണല്ലോ.

നമ്മുടെ കഥ ആരംഭിക്കുന്നതിന്നു കുറച്ചു കൊല്ലം മുമ്പു മൂപ്പിൽനായരും തെലപ്പുറത്തു പരമേശ്വരൻനമ്പൂരിയും തമ്മിൽ ഒരു സിവിൽവ്യവഹാരം ഉത്ഭവിച്ചു. മൂപ്പിൽനായരുടെ തറവാട്ടുവക ഒരു വസ്തു നമ്പൂരിയുടെ ഇല്ലത്തേക്കു കൈവശം പണയം കൊടുത്തിരുന്നു. ആ വസ്തു എപ്പോഴെങ്കിലും നായർ വീട്ടുകാർ തീറു വില്ക്കുന്നതായാൽ നമ്പൂരിക്കല്ലാതെ മറ്റാൎക്കും കൊടുക്കുന്നതല്ലെന്നു പണയാധാരത്തിൽ ഒരു നിശ്ചയം ചെയ്തിട്ടുണ്ടായിരുന്നു. നമ്മുടെ മൂപ്പിൽനായർ തറവാട്ടിൽ കാരണവനായശേഷം പണത്തിന്നുള്ള വലിവു മൂലവും നമ്പൂതിരി തക്ക വില വെക്കാത്തതാലും ആ നിശ്ചയത്തെ ഗണ്യമാക്കാതെ വസ്തു നമ്പൂരിയുടെ കൈവശത്തിൽനിന്നു ഒഴിപ്പിച്ചെടുപ്പാനുള്ള അധികാരത്തോടുകൂടി നായർ തന്റെ ഉടമസ്ഥാവകാശത്തെ തന്റെ ഭാൎയ്യയുടെയും ബാലിസ്സുകളുടെയും അമ്മാമനായ ചെമ്പകശ്ശേരി നാണുമേനോന്നു തീൎപ്പേരു കൊടുത്തു. ആധാരനിശ്ചയത്തിന്നു വിരോധമായി ചെയ്ത പ്രവൃത്തി അസാധുവാകയാൽ ആധാരത്തിന്നു താൻ വഴിപ്പെടുന്നതല്ലെന്നു നമ്പൂരി മൎക്കടമുഷ്ടി പിടിച്ചുംകൊണ്ടു കാൎയ്യം സിവിൽക്കോടതിമൂലം തീൎച്ചപ്പെടുത്തേണ്ടതായി കലാശിച്ചു. മൂപ്പിൽനായൎക്ക സിവിൽക്കേസ്സുകൾ നടത്തേണ്ട കാൎയ്യത്തിൽ വലിയ പരിചയമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ പരിചയം മുഴുവനും ക്രിമിനാൽ കേസ്സുകളിലായിരുന്നു. പല സംഗതികളിലും ക്രിമിനാൽ കേസ്സുകളിൽപെട്ടു പ്രതിവാദം ചെയ്തിട്ടുണ്ടായിരുന്നതിനാൽ ആവക കാൎയ്യങ്ങളിൽ അദ്ദേഹത്തിന്നു യാതൊരു പകച്ചിലും ഉണ്ടായിരുന്നില്ല. സിവിൽക്കേസ്സു വന്നു നേരിട്ടപ്പോൾ അദ്ദേഹം കുറച്ചൊന്നു പരിഭ്രമിക്കാതിരുന്നില്ല. എങ്കിലും ഒരു കയ്യു നോക്കാമെന്നു കരുതി അതിന്നായി കെപ്പിട്ടു. കേസ്സിൽ നമ്പൂരിയുടെ പ്രധാനവാദം മുമ്പവകാശം (The Right of pre-emption) ആയിരുന്നു. എ

കരിച്ച് അന്ന്യദിക്കിൽ താമസിക്കുന്നതിനെക്കുറിച്ചു പണിക്കൎക്കു നല്ല സമ്മതമായില്ലെങ്കിലും തന്റെ ഉദ്യോഗകാലം സാധുസംരക്ഷണത്തിന്നും സത്യപരിപാലനത്തിന്നും വേണ്ടി വിനിയോഗിപ്പാനാണു തീൎച്ചപ്പെടുത്തീട്ടുള്ളതെന്നു മാധവൻ എഴുതീട്ടുണ്ടായിരുന്നതിനാൽ അദ്ദേഹം കൃതാൎത്ഥനായി ഭവിച്ചു. പരീക്ഷയിൽ മാധവന്നുണ്ടായ കീൎത്തിമത്തായ വിജയംഹേതുവായും ബി. എ. പരീക്ഷയിൽ ജയിച്ചവൎക്കു കാലസ്ഥിതി അനുസരിച്ച് ആരംഭത്തിൽ തന്നെ 3 ഉറുപ്പികയിൽ കൂടുതൽ ശമ്പളം കിട്ടുവാൻ പ്രയാസമായിരിക്കെ ഇത്രവലിയ ശമ്പളമുള്ള ഗവൎമ്മെണ്ടുദ്യോഗം സിദ്ധിച്ചതോൎത്തും ശാമളക്ക് അസാധാരണമായ ആനന്ദം ഉണ്ടായി. മാധവിക്കുട്ടിയുടേയും കല്യാണിഅമ്മയുടേയും സന്തോഷത്തിന്നതിരുണ്ടായിരുന്നില്ല. മാധവൻ ജോലിയിൽ ഏൎപ്പെട്ടതിന്നു ശേഷം അയാളുടെ സ്തുത്യൎഹമായ പ്രവൃത്തികൾമൂലം ആയാൾ തന്റെ മേലധികാരിമാരെയും നാട്ടുകാരെയും ബന്ധുക്കളെയും ഒരുപോലെ സന്തോഷിപ്പിച്ചു.

ഇങ്ങനെ ഇരിക്കെ ബാരിസ്റ്റർ തന്റെ സംബന്ധകാൎയ്യത്തെപ്പറ്റി ഗോപാലപണിക്കരോടും വാസുനമ്പ്യാരോടും [illegible]ചാരിച്ചു വിവരം അറിഞ്ഞുവരുവാനായി തന്റെ വിശ്വസ്തമിത്രങ്ങളിൽ ചിലരെ ഏല്പിച്ചിട്ടുണ്ടായിരുന്നു. ദൂതന്മാർ പലരും പല പ്രാവശ്യവും ഈ സംഗതി പണിക്കർ മുതലായവരോടാലോചിട്ടും തീൎച്ചമറുപടി യാതൊന്നും കിട്ടായ്കയാൽ ബാരിസ്റ്റർ അക്ഷമനായിച്ചമഞ്ഞു. ശാമളയെ സംബന്ധം ചെയ്യുന്ന കാൎയ്യത്തിൽ തനിക്കാവശ്യമായ ഒത്താശകൾ ചെയ്വാൻ അവകാശമുണ്ടെന്നു ബാരിസ്റ്റർ തെറ്റിദ്ധരിച്ചിരുന്ന മാധവിഅമ്മക്ക് അദ്ദേഹം ഒന്നു രണ്ടു കത്തുകൾ അയച്ചു. എഴുത്തു കിട്ടിയതിന്നു മുമ്പും അതിന്നു ശേഷവും മാധവിക്കുട്ടി അറിയാതെ അവളുടെ ഗുണത്തെ ഉദ്ദേശിച്ചു കല്യാണി അമ്മ ഈ കാൎയ്യത്തിൽ ചില ശ്രമ

ങ്ങളും കേട്ടിട്ടുണ്ടായിരുന്നു. നാട്ടിലെ പ്രമാണികളായ ചിലർമുഖേന ബാരിസ്റ്ററുടെ യോഗ്യതകളെക്കുറിച്ചുള്ള കീർത്തിസ്തുതിപാഠകങ്ങളും ഗോപാലപണിക്കർ ആദിയായിട്ടുള്ളവരുടെ ഭവനങ്ങളിൽ പ്രവേശിക്കരുതെന്നും ഘോഷിക്കപ്പെട്ടിരുന്നു. ഈ വക ശ്രമങ്ങളുടെ ഫലം വിചാരിച്ചതുപോലെ സിദ്ധിക്കാഞ്ഞാലും ഒരു സമയം ഫലവത്തായി തീരുന്നതായാൽക്കൂടി കാലതാമസമുണ്ടാവാൻ എടയുണ്ടെന്നു കരുതിയും ഇത്ര കാലദൈർഘ്യം വരുത്തുന്നതു ഇഷ്ടഭംഗത്തിന്നിടയാകയില്ലല്ലോ എന്നു ഭയപ്പെട്ടും ഗോപാലപണിക്കരുടെയും മറ്റും അഭിപ്രായമറിയുവാൻ താൻ തന്നെ നേരിട്ടു ചെല്ലാതിരുന്നാൽ കാര്യം വ്യവസ്ഥപ്പെടുകയില്ലെന്നു തീർച്ചപ്പെടുത്തി ബാരിസ്റ്റർതന്നെ വള്ളുവനാട്ടെക്കു പുറപ്പെട്ടു. ദൂതന്മാർവഴിക്കും മറ്റും ശ്രമിച്ചിട്ടു ഗുണകരമായ യാതൊരു മറുപടിയും കിട്ടാതിരിക്കെ തന്റെ ഉദ്ദേശത്തിന്റെയും ഉദ്യമങ്ങളുടെയും അവസാനം ഫലപ്രദമായിത്തീരുകയില്ലെന്നു ബാരിസ്റ്റർക്കു ഊഹിപ്പാൻ ധാരാളം വഴിയുണ്ടായിരുന്നു. എങ്കിലും ആ വക ശങ്കകൾക്കൊന്നും അദ്ദേഹം തന്റെ മനസ്സിൽ സ്ഥലം കൊടുത്തില്ല. താൻതന്നെ നേരിട്ടുപോകാത്തതാണ് കാലതാമസത്തിന്നുള്ള ഹേതുവെന്നു മനസ്സിൽ ഉറച്ചു ബാരിസ്റ്റർ കരുമംഗലത്തേക്കു പുറപ്പെട്ടു. അദ്ദേഹത്തിന്റെ പുറപ്പാടു പതിവുപോലെ യൂറോപ്യവേഷധാരിയായിട്ടായിരുന്നു. തറവാട്ടമര്യാദയും നാട്ടുനടപ്പുമനുസരിച്ചു ഗോപാലപണിക്കർ ബാരിസ്റ്ററെ യഥാവിധി സൽക്കരിച്ചു. അദ്ദേഹത്തിന്റെ ആഗമനത്തിന്നുള്ള കാരണം ഇന്നതെന്നു ഗോപാലപണിക്കർ ഊഹിച്ചിട്ടുണ്ടായിരുന്നു എങ്കിലും ബാരിസ്റ്ററുടെ യാത്രാശ്രമം തീർന്നതിന്നുശേഷം അന്നു ഇവിടെ ചെല്ലുവാൻ വല്ല പ്രത്യേകകാരണവും ഉണ്ടോ എന്നു ചോദിച്ചു.

ബാരിസ്റ്റർ— "ഈ ചോദ്യത്തിന്നവകാശമില്ല.

ഞാനൊരു കാൎയ്യമുദ്ദേശിച്ചു പലതവണയും പണിക്കരുടെ അടുക്കലേക്കു ദൂതന്മാരെ അയച്ചിട്ടുണ്ടെന്നുള്ള സംഗതി വിസ്മരിക്കത്തക്കതല്ല. എന്റെ അപേക്ഷ സ്വീകരിക്കത്തക്കതല്ലെന്നു കരുതിയൊ അല്ലെങ്കിൽ ആ കാൎയ്യത്തിൽ പ്രവെശിക്കേണ്ടതായ ചുമതല തനിക്കില്ലെന്നുവിചാരിച്ചൊ അതൊ നിങ്ങളുടെ ഒരു ബന്ധുവായിരിപ്പാനുള്ള യോഗ്യത എനിക്കില്ലായ്കയാലൊ— എന്തുകൊണ്ടെന്നറിയുന്നില്ല—നിങ്ങൾ എന്റെ സന്ദേശങ്ങളെ വിലവെക്കാതിരുന്നതു".

ഗോപാലപണിക്കർ:—"ശാരദ എന്റെ മരുമകളാണ്. അതിന്നു സംശയമില്ല. പക്ഷെ അവളും അവളുടെ അപ്ഫൻ വാസുനമ്പ്യാരുടെ രക്ഷയിലാണിരിക്കുന്നതു്. അതുകൊണ്ടു ഞാൻ ഈ കാൎയ്യത്തിൽ പ്രവെശിച്ചു് എന്റെ ഇഷ്ടംപോലെ എന്തെങ്കിലും പ്രവൎത്തിക്കുന്നതു ശരിയല്ല. കുട്ടികളുടെ വിവാഹകാൎയ്യത്തിൽ മാതാപിതാക്കന്മാരുടെ അഭിപ്രായമാണു് പ്രധാനമായി നോക്കേണ്ടതു്. അവർ തീൎച്ചപ്പെടുത്തുന്ന കാൎയ്യങ്ങൾക്കു വിരോധമായി ഞാൻ യാതൊന്നും പറയുന്നതല്ല. അവരുടെ അഭിപ്രായത്തെ പിൻതാങ്ങി അവൎക്കു വേണ്ടതായ ഉപദേശകം ചെയ്യുന്നതുകൂടാതെ ഇന്നവിധം ചെയ്യേണമെന്നു ഞാൻ അവരെ ശാസിക്കുന്നതു യുക്തമല്ലെന്നു നിങ്ങൾക്കുതന്നെ അറിയാമല്ലൊ. വാസുനമ്പ്യാരോടു ചോദിക്കുന്നതാണുത്തമം".

ബാരിസ്റ്റർ: — "എന്നാൽ നമ്പ്യാരെ ഇങ്ങോട്ടു വരുത്തിയാൽ കൊള്ളാം".

ഗോപാലപണിക്കർ ഒരു ഭൃത്യനെ വിളിച്ചു വാസുനമ്പ്യാരെ കൂട്ടിക്കൊണ്ടുവരുവാൻ പറഞ്ഞു. അഞ്ചു നിമിഷത്തിന്നുള്ളിൽ നമ്പ്യാർ എത്തി.

പണിക്കർ— "നമ്പ്യാരെ! ബാരിസ്റ്റർ അവർകൾ വന്നിട്ടുള്ളതു് ഇന്നാ കാൎയ്യമുദ്ദേശിച്ചാണെന്നു നിങ്ങൾ ഊഹി

ച്ചിട്ടുണ്ടായിരിക്കും. അതിന്റെ അവസാനതീർപ്പ് അറിഞ്ഞാൽകൊള്ളാമെന്ന പറയുന്നു."

നമ്പ്യാർ—"അതിന്റെ കാര്യം നാമെന്താണ് തീർച്ചയാക്കുവാനുള്ളത്. ശാരദക്കും അവളുടെ അമ്മക്കും നിങ്ങൾക്കും ബോദ്ധ്യമായാൽ പിന്നെ എന്റെ സമ്മതം നോക്കേണ്ടാവശ്യമില്ല. നിങ്ങൾക്കു പ്രീതിയാണെങ്കിൽ എനിക്കു സമ്മതമാണ്."

ബാരിസ്റ്റർ—(ഇവർ തന്നെ തെറ്റിക്കുവാനാണ് വട്ടംകൂട്ടുന്നത് എന്ന വിചാരിച്ച്) "ഭാരവാഹിത്വമുള്ള അച്ഛനും അമ്മാമനും ഈ കാര്യത്തിൽനിന്നൊഴിഞ്ഞ സ്ഥിതിക്ക് ഇനി കഥയില്ലാത്ത ഒരു സ്ത്രീയുടെയും കാര്യബോധമില്ലാത്ത ഒരു പെൺകുട്ടിയുടെയും അഭിപ്രായം എനിക്കു ഗുണകരമായി തീരുമെന്ന ഞാനശേഷം കരുതുന്നില്ല. ഇത്രത്തോളം വന്ന സ്ഥിതിക്ക് അതുംകൂടി അറിഞ്ഞേക്കാം."

വാസുനമ്പ്യാർ—"ജാനകീ! ബാരിസ്റ്റർ വന്നിട്ടുള്ളത് നിന്റെ മകൾ ശാരദയെ സംബന്ധം ചെയ്താൽ കൊള്ളാമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ്. നിന്റെ അഭിപ്രായമെന്താണ്?"

ജാനകി അമ്മ:—"അവൾ തന്നെ ചെറിയകുട്ടിയാണ്. അവൾക്കൊരു ഭർത്താവുണ്ടാകേണ്ട കാലമായിട്ടില്ല. (താഴ്ന്നസ്വരത്തിൽ) വിശേഷിച്ച് കുറെ ദിവസംമുമ്പു മാധവികുട്ടിയെ വിവാഹംചെയ്യണമെന്ന് ഉദ്ദേശിച്ച് ഇദ്ദേഹം ഈ ദിക്കിൽ വന്നിട്ടുണ്ടായിരുന്നുവത്രെ. ഇങ്ങനെ മനസ്സിനും പ്രവൃത്തിക്കും സ്ഥിരതയില്ലാത്തവരെ എന്റെ കുട്ടിക്കു വേണ്ട."

നമ്പ്യാർ:—"കാര്യഗൌരവവും അതിന്റെ ഗുണദോഷവുമാലോചിക്കാതെ മറുപടി പറയരുത്. ശാരദയോടു ചോദിച്ച് അവളുടെ ഹിതവുംകൂടി അറിഞ്ഞതിന്നുശേഷമുള്ള സമാധാനമാണ ഞാൻ ആവശ്യപ്പെടുന്നത്."

ഇതു കേട്ടപ്പോഠം ! ജാനകിഅമ്മ അവിടെനിന്നു പോയി. കുറച്ചു നേരത്തിന്നുള്ളിൽ മടങ്ങിവന്നു.

നമ്പ്യാർ — "ശാരദയുടെ അഭിപ്രായമെന്താണ്."

ജാനകി— "അവളുടെ മറുപടി ബാരിസ്റ്റർക്ക് അനുകൂലമല്ല. അവഠം മനസ്സുകൊണ്ടു് ഒരു ഉത്തമപുരുഷകേസരിയെ വരിച്ചിട്ടുണ്ടെന്നും അദ്ദേഹം അവളിൽ ദൃഢാനുരക്തനാണെന്ന് അദ്ദേഹത്തിന്റെ പ്രവൃത്തികഠംമൂലവും വാക്കുകഠംമൂലവും കുറച്ചു ദിവസം മുമ്പു് അവഠം ധരിച്ചു എന്നും അതിനാൽ അവഠം കന്യകയല്ലെന്നും അന്തഃകരണവിവാഹം കഴിഞ്ഞിട്ടുള്ള ഒരു സ്ത്രീയാണെന്നും പറയുന്നു. ഈ വിവരം ബാരിസ്റ്റർ അവർകളെ ധരിപ്പിപ്പാനായി അവഠം എന്നെ നിർബ്ബന്ധിക്കുന്നു."

ബാരിസ്റ്റർ ഇതു കേട്ട് ഇളിഭ്യനായി. വ്യസനവും ലജ്ജയും ദേഷ്യവും സഹിപ്പാൻ വഹിയാതെയും ആരോടും യാത്ര പറയാതെയും എഴുനീററു വേഗം പടിപുറത്തേക്ക പോയി. "ഇത്തരത്തിൽ എന്നെ അലക്ഷ്യമാക്കിയതിന്നും ഇതുവരെ കാൎയ്യം പറയാതെ നട്ടംതിരിച്ചതിന്നും ഞാൻ ഇവരെ ഒരു പാഠം പഠിപ്പിക്കാതിരിക്കയില്ല. ബാരിസ്റ്ററുടെ യോഗ്യത അപ്പോഠം അവർ മനസ്സിലാക്കും. അവർ താന്താങ്ങളുടെ ചുമതലയൊഴിച്ചു ഞാൻ കളിക്കുന്നതു കണ്ടു രസിക്കാമെന്നു കരുതിയതിന്ന് അവർ അനുഭവിപ്പാൻ പോകുന്ന കഷ്ടപ്പാടുകഠം അവരുടെ ഉറക്കമുണൎത്തും. അപ്പോഠം മാത്രമേ അവരുടെ വിഡ്ഢിത്തത്തിന്റെ ഗൌരവം അവർ ധരിക്കയുള്ളൂ." എന്നു തന്നെത്താൻ പിറുപിറുത്തുകൊണ്ടു ഗോപാലപണിക്കർ മുതലായവരോട് ഒരു ഗ്രാമസമരം ചെയ്യാൻ തീർച്ചപ്പെടുത്തി ബാരിസ്റ്റർ കോഴിക്കോട്ടേക്കുതന്നെ മടങ്ങി. മാധവിക്കുട്ടിയെ നേരിട്ടു കണ്ട സമയം അവഠം ബാരിസ്റ്ററോടു ചെയ്ത പ്രസംഗം സദ്ദേശത്തോടുകൂടിയായിരിപ്പാൻ കാരണം മതിയാവുന്നില്ലെന്നും

അപ്പോൾ ഞാങ്ങനെ പറഞ്ഞതു് എന്തോ പ്രത്യേക ഉദ്ദേശത്തോടുകൂടിയായിരിപ്പാനേ അവകാശമുള്ളു എന്നും മാധവിക്കുട്ടിയും ശാരദയും അവരുടെ ബന്ധുക്കളും ബാരിസ്റ്ററെ തോല്പിപ്പാൻ വേണ്ടി ഒത്തൊരുമിച്ചു് ഈവിധമെല്ലാം പ്രവൃത്തിച്ചിട്ടുള്ളതായിരിക്കാമെന്നും അദ്ദേഹം ശങ്കിച്ചു. ഏതുവിധമായാലും ആ സംഘത്തിൽ പെട്ടവർ എല്ലാവരെയും അവസ്ഥാനുസരണം അവമാനിക്കണമെന്നു കരുതി അതിന്നുള്ള സന്ദർഭത്തെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു.

ബാരിസ്റ്റർ പിന്നീടു് ഒരു ദിവസം വൈകുന്നേരം കോഴിക്കോട്ടുനഗരത്തിന്നു പുറത്തു ജനങ്ങൾ ധാരാളമായി ഗതാഗതം ചെയ്യാത്ത ഒരു നിരത്തിൽകൂടി ഏകനായി വ്യായാമാർത്ഥം നടന്നുകൊണ്ടിരിക്കുമ്പോൾ വഴിവക്കത്തുള്ള ഒരു കുടിലിന്റെ മുൻവശത്തു യൌവനശാലികളായ രണ്ടു മുഹമ്മദീയർ തമ്മിൽ സംസാരിച്ചുകൊണ്ടു നിൽക്കുന്നതു കണ്ടു. ബാരിസ്റ്റർ അടുത്തു എത്തി കണ്ടപ്പോൾ അവർ പതുക്കെ നടക്കുവാൻ തുടങ്ങി. അവർ തീരെ അപരിചിതന്മാരായിരുന്നില്ല. അവർ സംസാരിച്ചിരുന്നതു വളരെ താഴ്ന്ന ശ്രുതിയിലായിരുന്നതിനാൽ വിഷയം ഇന്നതെന്നു ബാരിസ്റ്റർക്കു ധരിക്കുവാൻ സാധിച്ചില്ലെങ്കിലും അവരുടെ വിശ്വാസം മറിച്ചായിരുന്നു. അതിനാൽ അവർ ഇരുവരുടെയും മനസ്സിൽ പെട്ടെന്നുണ്ടായ ശങ്കയെ പ്രതിഫലിപ്പിക്കുന്ന മുഖഭാവത്തോടും ചേഷ്ടകളോടുംകൂടി അവർ തങ്ങളുടെ മുമ്പോട്ടുള്ള മന്ദഗതിയെ തീക്ഷ്ണമാക്കി. ഇതിന്റെ രഹസ്യം എന്തെന്നറിവാനായി ബാരിസ്റ്ററും കുതിച്ചുനടന്നു. അവർ മുമ്പും ബാരിസ്റ്റർ പിമ്പുമായി ഇങ്ങനെ ഒരു നാഴികദൂരംവരെ നടന്നപ്പോഴേക്കും സന്ധ്യയായി ഇരുട്ടു വ്യാപിപ്പാൻ തുടങ്ങിയതിനാൽ അവർ അദ്ദേഹത്തിന്റെ ദൃഷ്ടിപഥത്തിൽനിന്നു മറഞ്ഞു. അദ്ദേഹം പിൻവാങ്ങാതെ പിന്തുടൎന്നു. അവർ ദൃഷ്ടിയിൽനിന്നു മറഞ്ഞ സ്ഥലം

പുറത്തു പോയി നോക്കിയപ്പോൾ അവിടം തിങ്ങിനില്ക്കുന്ന വൃക്ഷങ്ങളുടെ നിഴൽകൊണ്ടു് അന്ധകാരമയമായി കാണുകയാലും തന്റെ സമീപത്തു വലിയ കല്ലുകൾ വന്നു വീഴുവാൻ തുടങ്ങിയതിനാലും വീട്ടിലേക്കുതന്നെ തിരിച്ചു. പിറെറ ദിവസം താൻ സബ്കോടതിയിൽ ചെന്നപ്പോൾ ഈ മുഹമ്മദീയനെ നേരത്തെ അവിടെ കണ്ടെത്തി. കുറച്ചു കഴിഞ്ഞപ്പോൾ അവന്റെ ചങ്ങാതി ഖാനാവിന്റെ സമീപത്തും ഒററുമായി ലാത്തികൊണ്ടു നില്ക്കുന്നതും കണ്ടു. അന്നു വൈകുന്നേരം ബാരിസ്റ്റർ തന്റെ കൈതോക്കും കയ്യിലെടുത്തു തലേദിവസം തന്നെ കല്ലേറിനെറ്റു് ഓടിച്ച സ്ഥലത്തേക്കു ചെന്നു. ആരേയും കണ്ടില്ല. രാത്രി എട്ടു മണിവരെ ആ വഴിയിൽകൂടെ അങ്ങോട്ടുമിങ്ങോട്ടും ചുററിനടന്നിട്ടും തലേദിവസത്തെ ദുർന്നിമിത്തങ്ങൾ ആവർത്തിക്കാതിരുന്നതിനാൽ വീട്ടിലേക്കുതന്നെ മടങ്ങി.

ബാരിസ്റ്റർ വീട്ടിൽ എത്തിയതിനുശേഷം ചുരുട്ടുപെട്ടിയിൽനിന്നൊരു ചുരുട്ടെടുക്കുവാൻവേണ്ടി മേശയുടെ സമീപത്തേക്കു ചെന്നപ്പോൾ അതിന്മേൽ ഒരു എഴുത്തിരിക്കുന്നതു കണ്ടു. അതെടുത്തു തുറന്നുനോക്കി. അതിൽ താഴെ പറയുംപ്രകാരം എഴുതിയിരുന്നു. "ആയുസ്സിൽ കൊതിയുണ്ടെങ്കിൽ ഞങ്ങളുടെ പ്രവൃത്തികളിൽ ഉപദ്രവിക്കാതിരുന്നുകൊൾവിൻ. വൈഷമ്യം ധരിക്കാതെ കഴിക്കുവാൻ ശ്രമിക്കേണം." ഇതു കണ്ടപ്പോൾ ബാരിസ്റ്റർക്കാശ്ചര്യവും തോന്നി. ഇതു താൻ തലേദിവസം കണ്ട മാപ്പിളമാരുടെ വികൃതിയായിരിക്കാമെന്നു് അദ്ദേഹം ഊഹിച്ചു. പക്ഷെ തന്നെ ഈവിധം ഭയപ്പെടുത്തുവാനുള്ള കാരണം എന്താണെന്നാലോചിച്ചിട്ടു യാതൊന്നും തോന്നായ്കയാൽ മേനോൻ വല്ലാതെ പരുങ്ങിവശനായി. ഒടുവിൽ ഭൃത്യനെ വിളിച്ചു താൻ പുറത്തേക്കു പോയിരുന്ന സമയം അവിടെ ആരെങ്കിലും വന്നിട്ടുണ്ടായിരുന്നുവോ എന്നു ചോദിച്ചു

പ്പോൾ "ഒരു മാപ്പിള വന്നു യജമാനന്റെ മേൽവിലാസമെഴുതി പശവെച്ചിട്ടുള്ളതായിരുന്ന ഒരു ലക്കോട്ട് എന്റെ കയ്യിൽ തന്ന് യജമാനൻ വരുമ്പോൾ തരുവാൻ പറഞ്ഞുപോയി" എന്നു ഭൃത്യൻ മറുപടിപറഞ്ഞു. എന്തായാലും ഈ സംഗതിയിൽ അന്തർഭവിച്ചിട്ടുള്ള രഹസ്യം ഇന്നതെന്നറിയാതെ കഴികയില്ലെന്നു കരുതി കുളിയും ഊണും കഴിച്ചു ശയനമുറിയിൽ പ്രവേശിച്ചു കിടന്നുറങ്ങി. പിറെറദിവസം പതിവുപോലെ കോടതിയിൽ പോയി അഞ്ചുമണിക്കു മടങ്ങിവന്നു. അന്നു പുറത്തേക്ക് എങ്ങും പോയില്ല. ചിന്താമഗ്നനായി കിടന്നതേയുള്ളു. രാത്രി ഏകദേശം പതിനൊന്നുമണിയാവുന്നതുവരെ അപ്രകാരംതന്നെ കിടന്നു. അതിനുശേഷം ഭക്ഷണാദികൾ കഴിച്ചു റിവോൾവർ എടുത്തു കുപ്പായക്കീശയിലിട്ടു മേനോൻ പുറത്തേക്കിറങ്ങി. മുമ്പു പറഞ്ഞിട്ടുള്ള കുടിലിന്നു സമീപത്തു ചെന്നു ചെവിയോർത്തപ്പോൾ അതിന്നുള്ളിൽനിന്നു സംസാരം കേട്ടു. വഴിവക്കത്തുണ്ടായിരുന്ന ഒരു മരത്തിന്റെ മറവുപററി ഏകദേശം ഒരു മണിക്കൂറുനേരത്തോളം നിന്നാറെ രണ്ടുപേർ കുടിലിൽനിന്നു പുറത്തേക്കിറങ്ങി പോകുന്നതു കണ്ടു. അവർ അറിയാതെ അദ്ദേഹം അവരെ അനുഗമിച്ചു. കുറെ നടന്നതിന്നു ശേഷം അവർ ഒരു വീടിന്റെ പടിക്കൽ ചെന്നുനിന്ന് എന്തോ പതുക്കെ സംസാരിച്ചു പടിവാതിലിന്റെ സാക്ഷനീക്കി അകത്തേക്കു കടന്നു. വീട്ടിന്റെ പിൻഭാഗത്തു വാഴകൾ തിങ്ങിനിന്നിരുന്ന ഒരു സ്ഥലത്തു ചെന്നു ചുമർ തുരന്നു രണ്ടുപേരും വീട്ടിന്നുള്ളിൽ പ്രവേശിച്ചു. ഇതു കണ്ടപ്പോൾ ബാരിസ്റ്റർ നിശ്ശബ്ദമായി വീട്ടിന്റെ നാലുപുറത്തും നടന്നു നോക്കിയതിൽ പുറത്തേക്കുള്ള രണ്ടു വാതിലുകളും അകത്തുനിന്നു ബന്ധിച്ചിട്ടുള്ളതായി കണ്ടു. പുറത്തുനിന്നു ബാരിസ്റ്ററും അവയെ ദൃഢമായി ബന്ധിച്ചു. കിണററിന്നരികെ വച്ചിട്ടുണ്ടായിരുന്ന കയറെടുത്തു

ചുമർ തുരന്നതിന്റെ കുറച്ചകലെ നിന്നിരുന്ന ഒരു മരത്തിന്മേൽ ഒരു തല ബന്ധിച്ചു മറെറ തലക്കൽ ചുമർ തുരന്ന വട്ടത്തിൽ വലിച്ചാൽ മുറുകുന്നവിധം ഒരു കുടുക്കുണ്ടാക്കി അതു ചുമരോടു് അടുപ്പിച്ചു പിടിച്ചു് അകത്തുകടന്നിട്ടുണ്ടായിരുന്നവരുടെ വരവും കാത്തുനിന്നു. കുറെ കഴിഞ്ഞപ്പോൾ ഒരാൾ ഈ വൃത്താകാരമായ ദ്വാരത്തിൽക്കൂടി കാലുകൾ പുറത്തേക്കിട്ടു. ഏകദേശം അരവരെ പുറത്തേക്കു കടന്നപ്പോൾ ബാരിസ്റ്റർ കയർ പെട്ടെന്നു വലിച്ചുമുറുക്കി, കുടുക്കിൽപെട്ടവനെ വലിച്ചു വേഗത്തിൽ താഴത്തിട്ടു. കൈകാലുകൾ ബലമായി കെട്ടിവരിഞ്ഞു അനങ്ങുവാൻ പാടില്ലാത്ത വിധത്തിലാക്കി. ഇതെല്ലാം ഒരു ഞൊടിയിടകൊണ്ടു കഴിഞ്ഞു. തന്റെ കുപ്പായക്കീശയിലുണ്ടായിരുന്ന കൈത്തോക്കെടുത്തു കാണിച്ചു് "ഇതു് ഏകസമയത്തു് ആറു വെടി പൊട്ടുന്ന റിവാൾവർ ആണു്. നിനക്കു മരണത്തിൽ പേടിയില്ലെങ്കിൽ മാത്രം പുറത്തേക്കുവന്നാൽ മതി." എന്നു് അകത്തുണ്ടായിരുന്നവനോടു പറഞ്ഞു. കെട്ടിവരിഞ്ഞിട്ടിരുന്നവനോടു് "നിനക്കു നിന്റെ ഭാര്യയുടെയും കുട്ടികളുടെയും പേരിൽ സ്നേഹമുണ്ടെങ്കിൽ നിലവിളി കൂട്ടാതെ ഞാൻ ചോദിക്കുന്ന ചോദ്യങ്ങൾക്കു സത്യമായി മറുപടിപറഞ്ഞുകൊൾക. നിന്നെ ഞാൻ വെറുതെ വിടുകയില്ല. നിങ്ങൾ എന്നെ പേടിപ്പിക്കുവാൻ ശ്രമിച്ചു ഇല്ലേ? ഭീഷണി കാണിച്ചാൽ പേടിച്ചോടുന്നവൻ ഞാനല്ല. ഇതു നല്ലപോലെ മനസ്സിലാക്കണം. നിങ്ങൾ രണ്ടു പേരും അതിദുഷ്ടന്മാരും എന്തും ചെയ്വാൻ ധൈര്യമുള്ളവരുമാണെന്നു ഞാൻ ധരിച്ചിട്ടുണ്ടു്. ആവക മുഷ്കുകൾ എന്റെ നേരെ പ്രയോഗിക്കേണ്ട. സത്യം പറയുന്നതായാൽ നിങ്ങളെ നിശ്ചയമായും ഞാൻ സഹായിക്കും. ഇല്ലെങ്കിൽ ഇപ്പോൾതന്നെ ഞാൻ നിങ്ങളെ പൊലീസ്സുകാരവശം ഏല്പിക്കുന്നതാണു" എന്നു പറഞ്ഞു.

കള്ളൻ— (ആ സ്ഥിതിയിൽ കിടക്കുമ്പോഴും ഇനി ഒളിക്കുന്നതു് അസാദ്ധ്യമെന്നു കരുതി.) "യജമാനനെ! ഞാൻ ഇതുവരെ ഇതുപോലെയുള്ള കുടുക്കിൽ പെട്ടിട്ടില്ല. ഇതിൽനിന്നു് യജമാനന്റെ സഹായവും സമ്മതവും കൂടാതെ ഒഴിഞ്ഞു പോകാമെന്നു ഞാൻ വിചാരിക്കുന്നതുമില്ല. ഞാൻ സത്യമല്ലാതെ ഒന്നും പറയുകയില്ല."

ബാരിസ്റ്റർ— "നീ ഇന്നലെ ഖജനാവിന്റെ ഉമ്മറത്തു ചുററിപ്പററി നിന്നിരുന്നില്ലേ?"

കള്ളൻ— "ഉവ്വ്."

ബാരിസ്റ്റർ— "നീ എന്തിനാണു് അപ്രകാരം ചെയ്തിരുന്നതു്. മിനിഞ്ഞാന്നു രാത്രി നിങ്ങളല്ലേ എന്നെ കല്ലു വലിച്ചെറിഞ്ഞു് ഓടിച്ചതു്. സത്യം മാത്രം പറഞ്ഞാൽ മതി. നിന്റെ ജീവന്റെ ഇരിപ്പു് എന്റെ കയ്യിലാണു്. കളവു പറയുന്നതായാൽ നിന്റെ ഗതി അവസാനഗതിയായി തീരുമെന്നു് ഓർമ്മവേണം."

കള്ളൻ— "യജമാനനെ! സംശയിക്കേണ്ട. ഞാൻ കള്ളനാണെങ്കിലും ഇതുവരെ വാക്കു മാറീട്ടില്ല. അതു ഞങ്ങളുടെ ജാതിയുടെ പ്രത്യേകഗുണമാണു്. കല്ലെടുത്തു് എറിഞ്ഞു് ഓടിച്ചതു നിങ്ങൾ ഞങ്ങളുടെ പ്രവൃത്തികളിൽ ദൃഷ്ടിവെക്കാതിരിപ്പാൻ വേണ്ടിയാണു്. നിങ്ങൾ ഞങ്ങളുടെ പ്രവൃത്തികളെ കണ്ടറിയുവാൻ ശ്രമിക്കുന്നുണ്ടെന്നു ഞങ്ങൾക്കു തോന്നുകയാൽ അപ്രകാരം ചെയ്തതാണു്. മററു സംഗതികളെല്ലാം ഞാൻ യജമാനന്റെ ചെവിയിൽ പറയാം. ഉറക്കെ പറയുന്നതു ചീത്തയാണു്. ചുമരിന്നും കൂടി കാതുണ്ടു്.

ബാരിസ്റ്റർ— ഇതു കേട്ടു കള്ളന്റെ അടുത്തു ചെന്നിരുന്നു. അവന്റെ വായിൽനിന്നു പുറപ്പെട്ടിരുന്ന വൃത്താന്തങ്ങളെ ശ്രവിച്ചു. "മതി, മതി, അതികഠിനം." എന്നു പറഞ്ഞു് എഴുന്നീററു.

കള്ളൻ—"ഞങ്ങളുടെ ഇന്നത്തെ ശകനം പിഴച്ചു. വെറും കയ്യോടുകൂടി മടങ്ങി പോരേണ്ടതായിവന്നു. ഇനി ഞങ്ങളെ വിട്ടയച്ചുകൂടെ. ഇപ്പോൾ യജമാനന്റെ യോഗ്യത ഞങ്ങൾക്കു മനസ്സിലായി. ഇനി യജമാനന്നു വിരോധമായി യാതൊന്നും ഞങ്ങൾ പ്രവൎത്തിക്കുന്നതല്ല. ഞങ്ങളുടെ പേരിൽ കൃപയുണ്ടായി ഞങ്ങളെ വിട്ടയച്ചാൽ കൊള്ളാം."

ബാരിസ്റ്റർ—"എന്തെ ഒന്നും കിട്ടാഞ്ഞതു്?"

കള്ളൻ—"പുരക്കകത്തുള്ളവരിൽ ഒരാൾ ഉറങ്ങീട്ടില്ല; അയാൾ കരയുന്നതുകേട്ടു ഞങ്ങൾ പുറത്തേക്കുതന്നെ പോന്നു. ഞങ്ങളെ വിട്ടയക്കണെ! അയാൾവന്നു നിലവിളികൂട്ടിയാൽ ഞങ്ങൾ വിഷമത്തിലാവും." എന്നു കരഞ്ഞപേക്ഷിച്ചപ്പോൾ "കയറഴിച്ചുവിട്ട ഉടനെ എതിൎത്താൽ ഞാനിതിൽനിന്നു് ഒരു ഉണ്ട ചിലവാക്കും." എന്നുപറഞ്ഞു കെട്ടുകളഴിച്ചുവിട്ടു. അകത്തുനിന്നിരുന്നവനെയും പുറത്തേക്കു കടത്തി രണ്ടുപേരോടും വേഗത്തിൽ ഓടിപ്പോകുവാൻ പറഞ്ഞു.

---

# ൮-ാം അദ്ധ്യായം.

---

ഒരു ദുൎമ്മരണം—പൊല്ലീസ്സു വിചാരണ.

കള്ളന്മാർ ഭവനഭേദനംചെയ്തു കക്കുവാൻ ശ്രമിച്ചതിനെ പററിയും മററും കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച സംഭവങ്ങൾ നടന്ന ദിവസം രാവിലെ ആത്തുമംഗലം ഒരു വലിയ ബഹളത്തിന്റെയും സമാധാനക്കേടിന്റെയും കേന്ദ്രസ്ഥാനമായിരുന്നു. വിളഞ്ഞുനിന്നിരുന്ന നെല്ലു കൊയ്യിക്കുവാൻ ഗോപാലപ്പണിക്കർ കൊയ്ത്തുകാരെ ശേഖരിച്ചു കൊയ്ത്താരംഭിച്ചസമയം നെല്ലിന്റെ ഇടയിൽ

കിടന്നിരുന്ന ഒരു മൃതശരീരത്തെ കൊയ്ത്തുകാർ കണ്ടു വിവരം ഉടനെ ഗോപാലപ്പണിക്കരെ അറിയിച്ചു. ഗോപാലപ്പണിക്കർ വന്നുനോക്കി എന്താണു ചെയ്യേണ്ടതെന്നറിയാതെ അദ്ദേഹം വല്ലാതെ പരുങ്ങി. ഇതുകേട്ടു വാസുനമ്പ്യാരും ഓടിവന്നു. അപ്പോഴേക്കും ഈ വൃത്താന്തം കേട്ടവരെല്ലാം ആ സ്ഥലത്തേയ്ക്കു ഓടിഎത്തിത്തുടങ്ങി. അവിടെ കൂടീട്ടുണ്ടായിരുന്നവരിൽ ഒരാൾ സ്ഥലം അധികാരിയെ കൂട്ടിക്കൊണ്ടുവരുവാൻ ഉപദേശിച്ചു. അധികാരി ഉടനെ സ്ഥലത്തെത്തി പോലീസ്സിന്നു റിപ്പോർട്ടെഴുതി അയച്ചു് ഒരു മണിക്കൂറു കഴിയുമ്പോഴേക്കും ഒരു ഹെഡ് കാൺസ്റ്റബിളും രണ്ടു കാൺസ്റ്റബിൾമാരും വന്നുചേർന്നു. അവർ വന്നെത്തിയ ഉടനെ ശവം കിടന്നിരുന്ന സ്ഥലസ്വഭാവത്തെയും കിടപ്പിന്റെ സമ്പ്രദായത്തെയും മറ്റും കാണിച്ചു് ഒരു യാദാസ്തു എഴുതി തയ്യാറാക്കിയതിന്നുശേഷം ശവത്തെ എടുത്തു സ്ഥലം മാററിക്കിടത്തി പരുക്കേൾ നോക്കി ആ വിവരത്തിന്നും യാദാസ്തു തയ്യാറാക്കുവാൻ ആരംഭിച്ചു. കഴുത്തിൽ, കയറു കെട്ടിമുറുക്കി ശ്വാസംമുട്ടിച്ചു കൊന്നതാണെന്നു് ഊഹിക്കാവുന്നവിധം ഒരു പാടുണ്ടായിരുന്നതിനാൽ മരണത്തിന്നുള്ള ഹേതു നിഷ്പ്രയാസം മനസ്സിലാക്കുവാൻ സാധിച്ചു. ശവത്തിന്റെ വക്ഷഃപ്രദേശത്തു ബ്രാഹ്മണർ ധരിക്കുന്ന പൂണുനൂലും ശിരസ്സിൽ പൂർവ്വശിഖയും ഉണ്ടായിരുന്നതിനാൽ മരിച്ചാൾ നമ്പൂരിയായിരിക്കാമെന്നും ഊഹിച്ചു. "അവിടെ കൂടീട്ടുണ്ടായിരുന്നവരിൽ ആരെങ്കിലും മരിച്ചാൾ ഇന്നവരാണെന്നു പറയുവാൻ സാധിക്കുമോ എന്നു പൊല്ലീസ്സുകാർ ചോദിച്ചപ്പോൾ ഗോപാലപ്പണിക്കർ "തെക്കെപ്പുറത്തു പരമേശ്വരൻനമ്പൂരിയാണെന്നു തോന്നുന്നു" എന്നു പറഞ്ഞു. പിന്നീട് ശവശരീരത്തെ സൂക്ഷ്മമായി പരിശോധിക്കുവാൻ തുടങ്ങി. കഴുത്തിൽ ചുറെറാട്ടുചുററും കയറു വരിഞ്ഞു കെട്ടിമുറുക്കിയാൽ ഉണ്ടാവുന്നവിധം ഒരു പരുക്കല്ലാതെ മരണ°

സംഭവിക്കത്തക്ക മറ്റു പരുക്കുകൾ ഉണ്ടായിരുന്നില്ല. ഉടുത്ത മുണ്ടിന്റെ മേൽ ഒരു തോർത്തുമുണ്ടു കെട്ടീട്ടുണ്ടായിരുന്നതിനാൽ മുണ്ടഴിഞ്ഞിട്ടില്ലായിരുന്നു. മടിക്കുത്തിലും ശവം കിടന്നിരുന്ന സ്ഥലത്തും ചില കടലാസ്സുകൾ ഉണ്ടായിരുന്നു. അതിൽ ഒരു കടലാസ്സിൽ "ചെക്കുപ്രകാരം ഖജനാവിൽനിന്നു വാങ്ങിയ ഉറുപ്പിക 5365—8ണ—10പൈ എന്നു എഴുതീട്ടുണ്ടായിരുന്നു. അതിന്നു താഴെ പലതരം നോട്ടുകളുടെ എണ്ണവിവരവും തുകയും ഒരു പട്ടികപോലെ എഴുതി ആകത്തുക 5365 ക. എന്ന് എഴുതിയിരുന്നു. ഇതു മൂലം ശരിപ്പാളുടെ വശൽ മേൽപറഞ്ഞ സംഖ്യക്കുള്ള നോട്ടുകൾ ഉണ്ടായിരുന്നതായി പൊല്ലീസ്സുകാർ ഊഹിച്ചു.

മേൽപറഞ്ഞ ലക്ഷ്യങ്ങൾ അദ്ദേഹത്തിന്റെ മരണഹേതുവെ വെളിപ്പെടുത്തി. പോസ്റ്റുമോർട്ടം Post mortem പരിശോധനക്കായി ശവം ആസ്പത്രിക്കയപ്പാൻ വേണ്ട ഏർപ്പാടു ചെയ്തു നമ്പൂരിയുടെ ഇല്ലത്തുചെന്നു വിവരം അറിയിപ്പാൻ ആളെ അയച്ചു. മെഡിക്കൽ പരിശോധനയിൽ ശ്വാസംമുട്ടിച്ചു കൊന്നതാണെന്നു സർജിയൻ സർട്ടിഫിക്കററു കൊടുത്തു.

ഇതു കഴിഞ്ഞു പിറേറദിവസം കാലത്തു പോലീസ്സ് ഇൻസ്പെക്ടർ, സബ് ഇൻസ്പെക്ടർ മുതലായവർ മരണം സംഭവിച്ചത് ഏതുവിധമെന്നന്വേഷിച്ചു തെളിവു ശേഖരിപ്പാൻ വേണ്ടി സ്ഥലത്തെത്തി. ശവം കിടന്നിരുന്നതു ഗോപാലപ്പണിക്കരുടെ ഭൂമിയിലായിരുന്നതുകൊണ്ടു പ്രഥമത്തിൽ മരണത്തെക്കുറിച്ച് ഒരു ബോദ്ധ്യസ്ഥനാകയാൽ അദ്ദേഹത്തെ വിളിച്ചുകൊണ്ടു വരുവാൻ ഒരു പൊല്ലീസ്സുകാരനെ അയച്ചു. അദ്ദേഹം വന്ന ഉടനെ ഇൻസ്പെക്ടർ താഴെ പറയുംപ്രകാരം സംഭാഷണം തുടങ്ങി.

ഇൻസ്പെക്ടർ—"നിങ്ങളാണ ശവം ഇന്നാളുടേതാണെന്ന് ഒന്നാമതായി കണ്ടറിഞ്ഞു പറഞ്ഞതു്, അല്ലേ?"

പണിക്കർ:—"അതെ"

ഇൻസ്പെക്ടർ!—"നിങ്ങൾ മിനിഞ്ഞാന്നു പകലും രാത്രിയും എവിടെയായിരുന്നു? ഈ ദിക്കിൽ തന്നെ ഉണ്ടായിരുന്നില്ലെ?"

പണിക്കർ:—"ഉവ്വ്"

ഇൻസ്പെക്ടർ "മരിച്ച നമ്പൂരിയായിട്ടു പരിചയമുണ്ടായിരുന്നുവോ?"

പണിക്കർ:—"ഉണ്ടായിരുന്നു".

ഇൻസ്പെക്ടർ:—"എന്താണു പരിചയത്തിനുള്ള കാരണം. എന്നുമുതൽ പരിചയമുണ്ട്?"

പണിക്കർ:—"എനിക്ക് അദ്ദേഹത്തിൻെറ ഇല്ലംവക ഒരു കാണവസ്തുക്കളുണ്ടായിരുന്നു. ഏകദേശം 30 കൊല്ലമായി അദ്ദേഹത്തെ അറിയും".

ഇൻസ്പെക്ടർ—"നിങ്ങൾക്കിപ്പോൾ എത്ര വയസ്സായി".

പണിക്കർ—"എനിക്കിപ്പോൾ 50, 52 വയസ്സായി"

ഇൻസ്പെക്ടർ—"നമ്പൂരി നിങ്ങളുടെ സമീപസ്ഥനായിട്ടു നിങ്ങൾ തമ്മിലുള്ള പരിചയത്തിനു 30 കൊല്ലത്തെ പഴക്കമെയുള്ളു. നിങ്ങൾക്കു വയസ്സ് 52 ആയി എന്നല്ലെ പറഞ്ഞത്. അതിനാൽ പരിചയത്തിന്ന് അധികം പഴക്കമുണ്ടാവാൻ എടയുണ്ടല്ലൊ?".

പണിക്കർ—"അവകാശമുണ്ടെങ്കിലും നമ്പൂരിക്ക വയസ്സു അധികമായിട്ടില്ല. 30, 32 വയസ്സിൽ കൂടുതൽ പ്രായമായിട്ടുണ്ടെന്നു തോന്നുന്നില്ല."

ഇൻസ്പെക്ടർ—"(ഇതുകേട്ട് ഇൻസ്പെക്ടർ ഇളിഭ്യനായെങ്കിലും അതു പുറത്തു കാണിക്കാതെ) കാണവസ്തുക്കൾ ഇപ്പോൾ നിങ്ങളുടെ കൈവശമില്ലെ?"

പണിക്കർ:—"ഇല്ല. അദ്ദേഹം ഒഴിപ്പിച്ചുവാങ്ങി."

ഇൻസ്പെക്ടർ:—"നിങ്ങൾ ഒഴിഞ്ഞുകൊടുത്തുവൊ? അതോ വ്യവഹാരത്താൽ ഒഴിപ്പിച്ചുവൊ?"

പണിക്കർ:— "അദ്ദേഹം ലായർനോട്ടീസ്സയച്ചപ്പോൾ ഞാൻ വസ്തു ഒഴിഞ്ഞുകൊടുത്തു".

ഇൻസ്പെക്ടർ:— "അതുസംബന്ധമായി നിങ്ങൾ തമ്മിൽ മുഷിച്ചിലാണ്, അല്ലേ?"

പണിക്കർ:—"ഞങ്ങൾ തമ്മിൽ കുറച്ചു വിരോധമുണ്ടായിരുന്നു."

ഇൻസ്പെക്ടർ:—"ആ വസ്തുവിൽനിന്നു കൊല്ലത്താൽ എന്താദായമുണ്ടായിരുന്നു?"

പണിക്കർ:—"2000 പറ നെല്ലു കിട്ടിയിരുന്നു."

ഇൻസ്പെക്ടർ—"നിങ്ങൾ മരിച്ച നമ്പൂരിയെ ഒടുവിൽ കണ്ടതു് എന്നാണ്?"

പണിക്കർ:—"നാലഞ്ചു ദിവസം മുമ്പ് എന്റെ വീട്ടിന്റെ പടിക്കൽക്കൂടി തെക്കോട്ടു പോകുന്നതു കണ്ടു."

ഇൻസ്പെക്ടർ.—"അദ്ദേഹമൊരുമിച്ചു പിന്നെ ആരെങ്കിലും ഉണ്ടായിരുന്നുവോ?"

പണിക്കർ:—"ഒരു ഭൃത്യനുണ്ടായിരുന്നു."

ഇൻസ്പെക്ടർ—"അയാളെ നിങ്ങൾ അറിയുമോ? അറിയുമെങ്കിൽ ആരാണ്?"

പണിക്കർ— "ഉവ്വ്: നീലമന നാരായണൻനായരാണ്."

ഇൻസ്പെക്ടർ—"നാരായണൻനായരോടു നിങ്ങൾ അപ്പോൾ എന്തെങ്കിലും സംസാരിക്കയുണ്ടായോ?"

പണിക്കർ—"ഉവ്വ്. ഒന്നുരണ്ടു വാക്ക സംസാരിക്കയുണ്ടായി."

ഇൻസ്പെക്ടർ—"കോഴിക്കോട്ടുനിന്നു വൈകുന്നേരം അഞ്ചുമണിക്ക പുറപ്പെടുന്ന വണ്ടി പട്ടാമ്പി എത്തുന്നതു രാത്രി 8 മണിക്കല്ലേ?"

പണിക്കർ—"അതേ!".

ഇൻസ്പെക്ടർ— "ആ വണ്ടിക്ക പട്ടാമ്പി ഇറങ്ങിയ

ഒരാൾക്കു കാൽനടയായി ഇവിടെ എത്തുവാൻ എത്ര സമയംവേണം. അല്ലെങ്കിൽ എപ്പോൾ ഇവിടെ എത്തും".

പണിക്കർ—"പത്തുമണിക്കു നിശ്ചയമായും എത്തും."

ഇൻസ്പെക്ടർ—"ആ വണ്ടിക്കാരന് അദ്ദേഹം കോഴിക്കോട്ടുനിന്നു വന്നതെന്ന് അദ്ദേഹത്തിന്റെ ശവം പരിശോധിച്ചു യാഃസ്സ് എഴുതുന്ന സമയം കിട്ടിയ ഈ കടലാസ്സുകൊണ്ട് ഊഹിക്കാം. നിങ്ങൾ സാധാരണയായി എപ്പോൾ നിദ്രയിൽ പ്രവേശിക്കും."

പണിക്കർ—"സാധാരണയായി പത്തു മണി കഴിഞ്ഞിട്ടാണ്."

ഇൻസ്പെക്ടർ—"മിനിഞ്ഞാന്ന് എപ്പോൾ ഉറങ്ങി."

പണിക്കർ—"പതിവുപോലെതന്നെയാണ്,"

ഇൻസ്പെക്ടർ—"അങ്ങനെയാണെങ്കിൽ നിങ്ങളുടെ പടിമുററത്തുവെച്ചു നടന്ന ഈ ഘോരകൃത്യത്തെക്കുറിച്ചു തൽസമയം നിങ്ങളറിയുവാൻ അവകാശമുണ്ടല്ലോ? അന്ന് ആ സംഗതിയായി യാതൊന്നും കാണുകയും കേൾക്കുകയും ഉണ്ടായില്ലേ?"

പണിക്കർ—"മിനിഞ്ഞാന്നു രാത്രി ഊണു കഴിഞ്ഞു നെല്ലു കാക്കുന്നവരെല്ലാം അവരവരുടെ സ്ഥാനങ്ങളിൽ ഉണ്ടോ എന്നു സാധാരണ നോക്കുന്ന പതിവനുസരിച്ചു ഞാൻ പുറത്തേക്കു പോയി പാടത്തെല്ലാം ചുററിനടന്നു നോക്കിയതിനു ശേഷം മടങ്ങിവരുമ്പോൾ എന്റെ വീട്ടിന്റെ പടിക്കു സമീപമുള്ള പാറയുടെ അടുക്കെ ഒരു നിഴൽ കണ്ടതുപോലെ എനിക്കു തോന്നി. അതെന്തെന്നു നോക്കുവാനായി ഞാൻ കുറച്ചു മുമ്പോട്ടു നടന്നു. അവിടെ ചെന്നു നോക്കിയപ്പോൾ ഒന്നും കണ്ടില്ല. നെല്ലു കാത്തിരുന്നവരെ ഉറക്കെ വിളിച്ചു. അവർ വിളികേട്ടു. ഞാൻ ഒന്നുമില്ലെന്നു പറഞ്ഞു മടങ്ങിപ്പോന്നു.

ഇൻസ്പെക്ടർ—"നിങ്ങൾ ആരെയാണു വിളിച്ചത്."

പണിക്കർ— "പുലയൻ ചാത്തനേയും മററുമാണ്."

എന്നു പറഞ്ഞ ഉടനെ "നിങ്ങളുടെ മേൽ ധാരാളം സംശയത്തിന്നവകാശമുണ്ട്" എന്ന് ഇൻസ്പെക്ടർ പറയുകെ പറഞ്ഞു ചാത്തനെ വിളിച്ചുകൊണ്ടു വരുവാൻ ആജ്ഞാപിച്ചു.

ഇൻസ്പെക്ടർ— "നീ പണിക്കരുടെ കൃഷിയിൽ പണിയെടുക്കുന്നവനാണ്" അല്ലേ?

ചാത്തൻ— "അതെ."

ഇൻസ്പെക്ടർ— "മിനിഞ്ഞാന്നു രാത്രി നിന്നെ പണിക്കർ വിളിച്ചുവോ?"

ചാത്തൻ— "ഉവ്വ്."

ഇൻസ്പെക്ടർ— "എപ്പോഴാണു വിളിച്ചത്."

ചാത്തൻ— "5- 10-ഉ നാഴികരാവായി."

ഇൻസ്പെക്ടർ— "വിളിച്ചിട്ട് എന്തു പറഞ്ഞു."

ചാത്തൻ— "എല്ലാവരും അവരവരുടെ മാടങ്ങളിൽ ഇല്ലേ എന്നറിവാൻവേണ്ടി വിളിച്ചതാണെന്നു പറഞ്ഞു."

ഇൻസ്പെക്ടർ— "പണിക്കർ സാധാരണ ഇതുവിധം രാത്രി സമയങ്ങളിൽ നിന്നെ വിളിക്കാറുണ്ടോ?"

ചാത്തൻ— ഉവ്വ്, ഇല്ല.

ഇൻസ്പെക്ടർ— "നീ എന്താണു പറയുന്നത്. ഉണ്ടെന്നോ? ഇല്ലെന്നോ?"

ചാത്തൻ— "വിളിക്കാറില്ല."

ഇൻസ്പെക്ടർ—"പണിക്കർ പിന്നെ എന്തു ചെയ്തു"

ചാത്തൻ— "ഞാൻ മാടത്തിൽനിന്നു താഴെ ഇറങ്ങിച്ചെന്ന് എന്തിനാണു വിളിച്ചതെന്നു പിന്നെയും ചോദിച്ചു. തമ്പുരാൻ ഒന്നും മിണ്ടാതെ പോയി."

ഇൻസ്പെക്ടർ— "പണിക്കർ നിന്നെ വിളിച്ചതിന്നുമുമ്പു നീ വല്ല ശബ്ദവും കേൾക്കുകയോ ആൾമാററം കാണുകയോ ഉണ്ടായോ?"

ചാത്തൻ—"തമ്പുരാൻ അടിയനെ ഉറക്കെ വിളിച്ചപ്പോൾ നെല്ലിൽക്കൂടി ആളോടിപ്പോകുമ്പോൾ ഉണ്ടാകുന്നതുപോലെ നെല്ലിന്റെ അനക്കം കേട്ടു."

ഇൻസ്പെക്ടർ—"അതെന്തെന്നു നീ നോക്കിയോ?"

ചാത്തൻ—"നോക്കി. കൂരിരുട്ടായിരുന്നു. കണ്ടില്ല."

ഇൻസ്പെക്ടർ— "നെല്ലിന്റെ അനക്കം കേട്ടതു് അടുത്തുനിന്നൊ അകലത്തുനിന്നൊ?"

ചാത്തൻ—"അടുത്തുനിന്നാണ്."

ഇൻസ്പെക്ടർ—ഇവന്റെയും പണിക്കരുടെയും മൊഴികൾ അന്യോന്യവിരുദ്ധമായിരിക്കയാൽ ഇവർ രണ്ടുപേരുടെയും മേൽ സംശയത്തിന്നിടയായിരിക്കുന്നു. അതിനാൽ ഇവരെ പ്രത്യേകം ദൃഷ്ടിവെക്കണം. ഇവരറിയാതെ ഈ കുല നടക്കുവാൻ കാരണമില്ലെന്നാണ് എന്റെ വിശ്വാസം. (പോല്ലീസ്സുകാരോട്) "ഇനിയും ചില അന്വേഷണങ്ങൾ നടത്തുവാനുള്ളതുകൊണ്ട് അതു കഴിയുന്നതുവരെ ഇവർ രാജ്യംവിട്ടോടി പോകാതെ നോക്കേണ്ടതു നിങ്ങളുടെ ചുമതലയാണ്. പണിക്കരെ അറസ്റ്റ് ചെയ്യുന്ന കാര്യത്തെക്കുറിച്ചു മേലധികാരത്തിലേക്കു റിപ്പോർട്ടു ചെയ്തു് അനുവാദം വന്നതിന്നു ശേഷം മാത്രമെ അദ്ദേഹത്തെ ബന്ധനസ്ഥനാക്കുവാൻ ഞാൻ വിചാരിക്കുന്നുള്ളു. നിങ്ങളുടെ ചുമതലകൾ ശരിയായി നിർവ്വഹിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു." എന്നു പറഞ്ഞു് അന്നത്തെ അന്വേഷണവിസ്താരം നിർത്തിവെച്ച് ഇൻസ്പെക്ടർ മടങ്ങിപ്പോയി.

ആത്മമംഗലത്തു മേൽപറഞ്ഞ സംഭവങ്ങൾ നടന്നുകൊണ്ടിരിക്കെ ബാരിസ്റ്ററുടെ സഹോദരീഭർത്താവായ കേളുണ്ണി മൂപ്പിൽനായർ ബാരിസ്റ്ററെ കാണ്മാനായി കോഴിക്കോട്ടേക്കു ചെന്നു. ആദികാലം മുതൽക്കുതന്നെ ബാരിസ്റ്റർക്കു മൂപ്പിൽനായരുടെ പേരിൽ നല്ലഭിപ്രായമുണ്ടായിരുന്നില്ല. ബാരിസ്റ്റർ അയാളോടു സംസാരിക്കുന്നതുതന്നെ

നന്നേ അപൂൎവ്വമായിരുന്നു. ബാരിസ്റ്റൎക്കു സമ്പാദ്യം കുറവായിരുന്ന കാലത്തു വീട്ടിൽനിന്ന് അദ്ദേഹത്തിന്റെ ചിലവിന്നു പണമയച്ചുകൊടുക്കാതിരുന്നതു നായരുടെ ദുൎബ്ബോധനനിമിത്തമാണെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. ഈ കാൎയ്യത്തിൽ നായർ തീരെ നിൎദ്ദോഷിയാണെന്നു പറയുവാൻ പാടില്ല. ബാരിസ്റ്ററുടെ നടവടികളേയും ദുശ്ശീലവൃത്തികളേയും കുറിച്ചു നായർ നാണുമേനോന്റെ കണ്ണുകളിൽ ഇടക്കിടെ മന്ത്രിച്ചിരുന്നതു ബാരിസ്റ്റർ ധരിക്കകയാൽ അദ്ദേഹത്തിന്നു നായരുടെമേൽ മുമ്പുണ്ടായിരുന്ന നീരസം കുറച്ചുകൂടി വൎദ്ധിച്ചു. എങ്കിലും നായരുടെ തറവാട്ടിന്റെ യോഗ്യതയേയും തന്റെ സഹോദരിയുടെ ഹിതത്തേയും ആലോചിച്ചു ബാരിസ്റ്റർ അതെല്ലാം തന്റെ മനസ്സിൽ ഒതുക്കി നായരെ കാണുന്ന അവസരങ്ങളിൽ അയാളെ അനാദരിച്ചു എന്നു തോന്നാതിരിപ്പാൻ വേണ്ടി ലൌകികം നടിച്ചിരുന്നു. നായർ വന്നുകേറിയ ഉടനെ ബാരിസ്റ്റർ അദ്ദേഹത്തെ വിനയപൂൎവ്വം സ്വീകരിച്ച് ആസനം നൽകി. രണ്ടു പേരും തമ്മിൽ സംഭാഷണം തുടങ്ങി.

ബാരിസ്റ്റർ— "നാട്ടിൽ വിശേഷമൊന്നുമില്ലല്ലോ. ഇങ്ങോട്ടു വരുവാൻ വല്ല പ്രത്യേകകാരണവുമുണ്ടോ?"

മൂപ്പിൽനായർ— "വീട്ടിൽ വിശേഷമൊന്നുമില്ല. ആയ്മംഗലത്തു കുറച്ചുണ്ടുതാനും."

ബാരിസ്റ്റർ— "അതെന്താണ്?"

നായർ— "നാം കോടതിയിൽ കെട്ടിവെച്ച പണവും വാങ്ങി പരമേശ്വരൻനമ്പൂതിരി നാട്ടിലേക്കു വരുമ്പോഴം അദ്ദേഹത്തെ മംഗലത്തു ഗോപാലപ്പണിക്കരുടെ പടിക്കൽ മറിച്ചുവെച്ചു കലപ്പെടുത്തി അദ്ദേഹത്തിന്റെ പക്കലുണ്ടായിരുന്ന പണമെല്ലാം ആരോ അപഹരിച്ചിരിക്കുന്നു. പൊല്ലീസ്സുകാർ അന്വേഷണം തുടങ്ങീട്ടുണ്ട്."

ബാരിസ്റ്റർ— (ഇതു കേട്ടു നടുങ്ങി) "ആരാണ് അതിനെ ചെയ്തതു്."

നായർ — "ആരാണെന്നറിഞ്ഞുകൂടാ. പൊല്ലീസ്സുകാക്ക് പണിക്കരുടെമേൽ ബലമായ സംശയം ഉണ്ട്."

ബാരിസ്റ്റർ— "സംശയത്തിന്നടിസ്ഥാനമെന്താണ്."

നായർ— "പൊല്ലീസ്സുകാർ അയാളോടു കലയെപ്പററി ചിലതെല്ലാം ചോദിച്ചതിൽ പൂർവ്വാപരവിരുദ്ധമായി കൊടുത്ത മൊഴികൊണ്ടാണ് അവർ അയാളെ സംശയിക്കുന്നതു്."

ബാരിസ്റ്റർ— "പണിക്കരൊരിക്കലും അപ്രകാരമുള്ള ഒരു ഘോരകൃത്യം ചെയ്യുന്നതല്ല. അതിന്നൊത്താശ ചെയ്യുന്നതുമല്ല. അദ്ദേഹത്തെപ്പോലെ ഒരു യോഗ്യപുരുഷൻ നമ്മുടെ നാട്ടിലില്ല. അദ്ദേഹത്തെപ്പററി സംശയിക്കുന്നതു പാപമാണ്."

നായർ— "വിടുവിഡ്ഢി! താൻ എന്തറിഞ്ഞു. അയാൾ ഒരു വലിയ കള്ള സന്യാസിയാണ്. അയാൾ ലോകരെ വശീകരിപ്പാനും ഖ്യാതി സമ്പാദിപ്പാനും വേണ്ടി ചില സൽക്കർമ്മങ്ങൾ ചെയ്യുന്നതല്ലാതെ ധർമ്മബുദ്ധികൊണ്ടു ചെയ്യുന്നതല്ല. താൻ അയാളെ തീരെ തെററിദ്ധരിച്ചിരിക്കുന്നു. ഇതിൽപരം വിഡ്ഢിത്തം മറെറാന്നുമില്ല."

ബാരിസ്റ്റർ— "ഈ വക യാതൊരാലോചനക്കും പണിക്കർ അദ്ദേഹത്തിന്റെ മനസ്സിൽ സ്ഥലം കൊടുക്കുന്നതല്ല. നിങ്ങളുടെ ഈ കെട്ടുകഥ ഞാൻ വിശ്വസിക്കയില്ല."

നായർ— "അയാൾ കള്ള സന്യാസിയാണെന്നു ഞാൻ തന്നെ ബോദ്ധ്യപ്പെടുത്താം. കേട്ടുകൊള്ളുക. കുറച്ചു ദിവസം മുമ്പു താൻ അയാളുടെ മരുമകൾ ശാരദയെ സംബന്ധം ചെയ്യണമെന്നുദ്ദേശിച്ചു് അവിടെ പോയിട്ടുണ്ടായിരുന്നില്ലെ? അപ്പോൾ അയാൾ ചെയ്ത പ്രവൃത്തി എന്താണ്? അയാളുടെ അഹംഭാവത്തിന്റെ ആധിക്യംകൊണ്ടല്ലെ തന്നെ അയാൾ അപമാനിച്ചു തിരികെ അയച്ചതു്. സാധാരണക്കാർ ആവിധം ചെയ്യുമൊ? ശാരദയ്ക്കു

അയാളുടെ മകനെ കൊടുക്കേണമെന്നുണ്ടെങ്കിൽ ആ സമ്മതി തന്നോടു നേരിട്ടു പറയാമായിരുന്നില്ലെ? ഈവിധം ഞങ്ങളെ കളിപ്പിക്കേണമെന്നുണ്ടൊ?"

ബാരിസ്റ്റർ— "അതെല്ലാം ശരിതന്നെ. മനുഷ്യൎക്കു ചിലപ്പോൾ ആവക ദ്വേഷം കേട്ടേണ്ടതായിവരും. അതൊരു വലിയ തെറ്റാണെന്നു ഞാൻ വിചാരിക്കുന്നില്ല. എന്റെ മുഖം മറച്ചു പറയാതെ കഴിപ്പാൻവേണ്ടി ആദ്ദേഹം അപ്രകാരം ചെയ്തതാണെന്നേ ഞാൻ വിചാരിക്കുന്നുള്ളു."

നായർ— "ഒരാൾ തന്റെ ചെകിടത്തു രണ്ടു് അടിച്ചാലുംകൂടി അയാൾ അപ്രകാരം ചെയ്തതു തന്റെ പേരിലുള്ള സ്നേഹംകൊണ്ടാണെന്നേ താൻ പറയുകയുള്ളു് എങ്കിൽ നിവൃത്തിയില്ല. തന്നെപ്പോലെയുള്ള പട്ടവങ്കന്മാർ മറ്റെങ്ങാനുമുണ്ടൊ?"

ബാരിസ്റ്റർ— (അസഹനീയമായ ഈ ദൂഷണത്തിൽ വെറുപ്പു തോന്നി) "എന്തിനാണു നിർദ്ദോഷികളായുള്ളവരുടെ പേരിൽ കുറ്റമാരോപിക്കുന്നതു്. പണിക്കർ നിർദ്ദോഷിയാണു്."

നായർ— "എന്നാൽ കുറ്റക്കാരനാരാണു്? അതറിയാമെങ്കിൽ കാൎയ്യത്തിനു വലിയ എളുപ്പമായല്ലൊ? ഈ വിവരം പൊല്ലീസ്സിൽ അറിവു കൊടുത്താൽ തന്റെ പണിക്കൎക്കും പൊല്ലീസ്സുകാൎക്കും ബുദ്ധിമുട്ടു കൂടാതെ കഴിയും. അതു് ആരാണു കേൾക്കട്ടെ."

ബാരിസ്റ്റർ— (ദ്വേഷ്യത്താൽ മുഖം ചുളിച്ചു) "ഞാൻ പറയാതെതന്നെ നിങ്ങൾക്കറിയാമല്ലൊ."

നായർ—"ഉവ്വ്. എനിക്കറിയാം, ഒന്നു താൻതന്നെ."

ബാരിസ്റ്റർ— (ഞെട്ടിഎഴുനേറ്റു, വിളറിയ മുഖത്തോടുകൂടി) "അതെങ്ങിനെയാണു്."

നായർ— (മടിയിൽനിന്നു് ഒരു എഴുത്തെടുത്തു കാണിച്ചു്) "ഇതു താൻ എഴുതി അയച്ച എഴുത്തല്ലെ? ഇതിൽ കാണുന്ന ഒപ്പു് ആരുടേതാണു്?"

എന്നു കേട്ടു ഉടനെ ബാരിസ്റ്റർ "അയ്യോ ദൈവമേ! ഈ ദുഷ്ടൻ എന്നെ ചതിച്ചുവല്ലോ. ഞാൻ നിരപരാധിയാണേ! ഈശ്വരാ! എന്നെ രക്ഷിക്കണേ!" എന്നും മററും പറഞ്ഞു കരഞ്ഞുകൊണ്ടു മോഹാലസ്യപ്പെട്ടു നിലത്തു വീണു. ഇതു കണ്ടിട്ടു നായൎക്കു യാതൊരു കലുഷവും ഉണ്ടായില്ല. അയാളുടെ ഹൃദയം കൃഷ്ണശിലയെക്കാൾ അധികം കാഠിന്യമുള്ളതായിരുന്നതിനാൽ അയാൾക്കു അന്യന്റെ വ്യസനത്തിൽ അശേഷം അനുകമ്പയുണ്ടായിരുന്നില്ല. അല്പ കഴിഞ്ഞതിനു ശേഷം അടുത്തുണ്ടായിരുന്ന പാത്രത്തിൽനിന്നു കുറെ വെള്ളമെടുത്തു ബാരിസ്റ്ററുടെ മുഖത്തു തളിച്ചു് അദ്ദേഹത്തിന്റെ ബോധക്ഷയം തീൎത്തു. ബോധം തെളിഞ്ഞപ്പോൾ ബാരിസ്റ്റർ പിന്നെയും ശകാരവൎഷം തുടങ്ങി. നായർ ഇതു കേട്ടു പൈശാചികമന്ദഹാസത്തോടുകൂടി മൌനമായിരുന്നതേയുള്ളു. ബാരിസ്റ്ററുടെ ശകാരവും വിലാപവും കുറെ ശാന്തമായെന്നു കണ്ടപ്പോൾ "എന്താ ശകാരിച്ചു തൃപ്തിയായോ" എന്നു ചോദിച്ചു.

ബാരിസ്റ്റർ—"മനുഷ്യവേഷം ധരിച്ച മൂൎഖപാമ്പേ! നിങ്ങൾ എന്നോടു യാതൊന്നും സംസാരിക്കരുതു്. നിങ്ങൾ നിങ്ങളുടെ ആത്മാവിനെയും ശരീരത്തെയും നിങ്ങളുടെ കുലദൈവമായ പിശാചിന്നായിക്കൊണ്ടു ബലികൊടുത്തിരിക്കുന്നു. നിങ്ങളുടെ സഹവാസം മനുഷ്യരുടെ ഹൃദയത്തെ മലിനപ്പെടുത്തുന്നതാകുന്നു. ഞാൻ അതിനെ വെറുക്കുന്നു. ദുൎമ്മാൎഗ്ഗികളല്ലാതെ മററാരും നിങ്ങളുടെ സാന്നിദ്ധ്യത്തെ ആഗ്രഹിക്കുന്നതല്ല. നിങ്ങൾ ഉടനെ ഇവിടം വിട്ടുപോണം."

നായർ—"എന്നാൽ താനും വേഗം യാത്രക്കൊരുങ്ങിക്കൊൾക."

ബാരിസ്റ്റർ—"ഇനി ഒരു നിമിഷം നിങ്ങൾ ഇവിടെ താമസിക്കുകയോ എന്നോട് ഒരു വാക്കുപോലും സംസാരിക്കുകയോ ചെയ്താൽ ഞാൻ നിങ്ങളെ എന്റെ റിവോൾവറിന്നിരയാക്കും."

നായർ—"ഞാൻ പോയ്ക്കൊള്ളാം. താ[illegible]മിത്തും പറഞ്ഞു സമയം കളയേണ്ട. താൻ എന്റെ കണ്ണിയിൽപെട്ടുപോയി. എന്റെ സമ്മതവും സഹായവും കൂടാതെ ഇനി അതിൽനിന്ന് ഒഴിഞ്ഞു പോകുവാൻ വിചാരിക്കേണ്ട. ഞാൻ ഉപദേശിക്കുന്നതുപോലെ ചെയ്യാൻ ഒരുങ്ങുന്നപക്ഷം തനിക്കു യാതൊരു ബുദ്ധിമുട്ടും ഉണ്ടാകുന്നതല്ല. തന്റെ ആഗ്രഹങ്ങൾക്കു നിവൃത്തിമാർഗ്ഗം ഉണ്ടാക്കാം. നേരെ മറിച്ച് എന്നോട് എതിർക്കുന്നതായാൽ ആ സമയം മുതൽക്കു താൻ കാരാഗ്ര......"

ബാരിസ്റ്റർ—(കാരാഗൃഹമെന്ന വാക്കു മുഴുവൻ ഉച്ചരിക്കുന്നതിനു മുമ്പു ബാരിസ്റ്റർ ഭീതിയാൽ വിറകൊണ്ടു വിയർപ്പുതുള്ളികൾ പൊടിഞ്ഞ മുഖത്തോടും ഗദ്ഗദത്തോടുംകൂടി) "അയ്യോ! ആ അപമാനത്തിൽനിന്ന് എന്നെ ഒഴിവാക്കുവാൻ ദയാപുരസ്സരം യത്നിക്കണേ! ആ പേർ എനിക്കു കേട്ടുകൂടാ. കാരാഗൃഹവാസം എന്ന പദം എന്റെ മർമ്മങ്ങളെ പിളർക്കുന്നു. എന്നെ രക്ഷിക്കണേ! ഞാൻ എന്തും ചെയ്യാൻ ഒരുക്കമാണ്."

നായർ—(ബാരിസ്റ്ററുടെ മർമ്മം മനസ്സിലായപ്പോൾ പ്രകാശിച്ച പുഞ്ചിരിയോടുകൂടി) "തന്നെ ഭയപ്പെടുത്തി സ്വാധീനിക്കണമെന്നു ഞാനാഗ്രഹിക്കുന്നില്ല. തനിക്കു പൂർണ്ണസമ്മതമുണ്ടെങ്കിൽ. മാത്രമേ ഞാൻ പറയുന്നതുപോലെ താൻ ചെയ്യേണ്ടാവശ്യമുള്ളൂ."

ബാരിസ്റ്റർ—"എനിക്കു പൂർണ്ണസമ്മതമാണ്. നിങ്ങൾ പറയുന്നതുപോലെ ഞാൻ ചെയ്യാം."

നായർ—"എന്റെ ഹിതാനുസരണം താൻ പ്രവർത്തിക്കാമെങ്കിൽ ഗോപാലപ്പണിക്കരും വാസുനമ്പ്യാരും തന്റെ അടുക്കൽ വന്നു ക്ഷമായാചനം ചെയ്തു ശാരദയെ തനിക്കു വിവാഹം ചെയ്തുതരുന്നതാണ്. തനിക്കാവശ്യമുള്ളേടത്തോളം പണവും താൻ ചോദിക്കാതെതന്നെ അവർ തരും."

കനകവും കാമിനിയും നിഷ്പ്രയാസം ലഭിക്കുമെന്നു കേട്ടപ്പോൾ ഉണ്ടായ അളവററ സന്തോഷത്താൽ അതുവരെ അധമ്മത്തെ വെറുത്തിരുന്ന ബാരിസ്റ്റർ സാഹസകമ്മം ചെയ്വാൻ കോപ്പിട്ടു. ഇതിലെന്താണാശ്ചയ്യം. ഇതു സ്വാഭാവികമത്രെ. കനകമെന്ന വസ്തു ഭൂമിയെ സ്വഗ്ഗവും സ്വഗ്ഗത്തെ നരകവും രാവിനെ പകലും ശിഷ്ടനെ ദുഷ്ടനും ആക്കുവാൻ ശക്തമായിരിക്കെ കാമിനീസംബന്ധവുംകൂടിയുണ്ടായാൽ എന്തുതന്നെയാണു സംഭവ്യമല്ലാത്തതു്. ഏതൊരു ഭീരുവാണു ധീരനാവാത്തതു്. ഏതൊരു ധമ്മിഷ്ഠനാണു് അധമ്മിഷ്ഠനാവാത്തതു്. നോക്കുക. നമ്മുടെ സരസകവി കുഞ്ചൻനമ്പ്യാർ "ധനമെന്നുള്ളതു നിരൂപിക്കുമ്പോൾ വിനയമൊത്തതു നമിപ്പിച്ചരണം" എന്നു കനകത്തിന്റെ മഹിമയെക്കുറിച്ചും മഹാകവി കാളിദാസൻ "കാമാത്താഹിപ്രകൃതികൃപണാശ്ചേതനാചേതനേഷു" എന്നു കാമിനീകാമത്തെക്കുറിച്ചും പറഞ്ഞിട്ടുള്ളതു് എത്ര വാസ്തവമായിരിക്കുന്നു.

ബാരിസ്റ്റർ— "ഞാൻ എന്തു ചെയ്യേണമെന്നാണു നിങ്ങൾ പറയുന്നതു്?"

നായർ— "താൻ പൊല്ലീസ്സുകാരെ സ്വാധീനിക്കുകയും പണിക്കരുടെമേൽ സംശയം വരിപ്പാനുതകുന്ന പ്രവൃത്തികൾ ചെയ്യുകയും വേണം. പൊല്ലീസ്സുകാരെ എളുപ്പത്തിൽ സ്വാധീനിക്കാമെന്നു തനിക്കറിയാമല്ലൊ? അതിനു വേണ്ടതായ കരുക്കളിതിലുണ്ട് (എന്നു പറഞ്ഞു് ഒരു വലിയ കടലാസ്സുപൊതി ബാരിസ്റ്റരുടെ കയ്യിൽ കൊടുത്തു). ഇതു കെട്ടഴിച്ചുനോക്കിയാൽ ഒരു കടലാസ്സു കാണാം. അതിൽ പറയുംപ്രകാരമെല്ലാം സൌകയ്യംപോലെ ചെയ്തുകൊള്ളുക. ഒരു കായ്യംകൂടി താൻ ചെയ്യേണ്ടതുണ്ടു്. അതു വളരെ സ്വകായ്യമാണു് (എന്നു പറഞ്ഞു ബാരിസ്റ്റരുടെ ചെവിയിൽ എന്തൊ മന്ത്രിച്ചു).

ബാരിസ്റ്റർ— "ഇതു രണ്ടും ഞാൻ ഏററു."

നായർ— "എന്നാൽ സകല കാൎയ്യങ്ങളും ഗുണമായി കലാശിക്കും." എന്നു പറഞ്ഞു പോയി.

മുപ്പിൽനായർ മടങ്ങിപ്പോയതിന്നു ശേഷം മേൽപ്രസ്താവിക്കപ്പെട്ട സംഭവങ്ങളെ കുറിച്ചു ബാരിസ്റ്റർ ശ്രദ്ധാപൂൎവ്വമായി നിരൂപണം ചെയ്വാൻ തുടങ്ങി. "മുപ്പിൽനായർ ഇത്ര വലിയ വഞ്ചകനാണെന്നു ഞാൻ ധരിച്ചിരുന്നില്ല. എന്റെ ആലോചനക്കുറവുനിമിത്തം ആ കലപാതകക്കേസ്സിൽ ഞാനൊരു കൂട്ടുകാരനായിത്തീൎന്നു. ഇനി അയാളോടു ദ്വേഷ്യപ്പെട്ട് അയാളെ മുഷിപ്പിച്ചാൽ നിശ്ചയമായും എന്നെ അപകടത്തിൽ ചാടിക്കും. അയാൾ എന്തു ചെയ്യുന്നതിന്നും സന്നദ്ധനാണ്. മാനാപമാനമില്ലാത്ത ഒരു ദുർബുദ്ധിയാണ്. അയാളോട് എതിൎത്താൽ തോൽമപറ്റുന്നതു് എനിക്കാണെന്ന് അയാൾ പറഞ്ഞതു് എത്രയും വാസ്തവമാണ്. കാരാഗൃഹവാസമെന്ന ശബ്ദം എന്നെ വല്ലാതെ ഭയപ്പെടുത്തുന്നു. ഇതിൽനിന്നു രക്ഷപ്പെടേണ്ടതായ മാൎഗ്ഗം അയാളെ അഭയം പ്രാപിക്കുകതന്നെയാണ്. അല്ലാതെ ഗത്യന്തരമില്ല. ഗോപാലപണിക്കരോടു ഞാൻ ചെയ്വാനുദ്ദേശിച്ചിരിക്കുന്ന ശ്രദ്ധസമരത്തിന്ന് ഇതൊരു നല്ലവസരമായും തീൎന്നിട്ടുണ്ട്. അതിനാൽ ഈ സന്ദൎഭം വിട്ടുകളയുവാൻ പാടുള്ളതല്ല. പോല്ലീസ്സുകാൎക്ക് അദ്ദേഹത്തിന്റെ പേരിൽ സംശയം തോന്നിയതു വളരെ നന്നായി. അതെന്റെ നല്ലകാലഫലമാണ്. എന്നെ അദ്ദേഹം വഷളാക്കി എന്നു മാത്രമേയുള്ളു. എന്റെ പ്രതിക്രിയ ആ വിധമായിരിക്കയില്ല. അതു് അതിഭയങ്കരമായിരിക്കും. ഈ കലപക്കേസ്സ് ആ "അധികപ്രസംഗിയുടെ" തലയിൽ വലിച്ചിട്ട് അയാളെ ഞാൻ കഠിനമായി കഷ്ടനിപ്പിക്കുന്നുണ്ട്. പോല്ലീസ്സുകാരെ പ്രയാസം കൂടാതെ ഞാൻ സ്വാധീനിച്ചുകൊള്ളാം." എന്നുള്ള ആലോചനയിൽ മുഴുകിക്കൊണ്ടിരുന്നു. മുപ്പിൽ നായരും ശത്രുമദ്ധ്യേ താഴെ

പറയുംപ്രകാരം ആലോചിച്ചു. "ഈ കേസ്സ് ബാരിസ്റ്ററുടെ അഭിലാഷത്തെയും എന്റെ ആവശ്യത്തെയും സാധിപ്പിക്കും. എന്റെ തറവാട്ടുവസ്തുക്കളെല്ലാം പണിക്കർ വിഴുങ്ങീട്ടുണ്ടല്ലൊ. അതിപ്പോൾ മടക്കിപ്പിടിച്ചുകൂടാം. ബാരിസ്റ്ററുടെ ഈ എഴുത്ത് അതിന്നുള്ള വഴിയുണ്ടാക്കും. അതിന്റെ വില ഇപ്പോൾ അയാൾ അറിയുകയില്ല. അതിനെപ്പററി അയാളോടു വേണ്ടതുപോലെ പറഞ്ഞു ധരിപ്പിക്കുമ്പോൾ ;മാത്രമേ കാര്യം ഗ്രഹിക്കയുള്ളു. അതിന്നുള്ള സന്ദർഭം ഞാനുണ്ടാക്കിക്കൊള്ളാം. അപ്പോൾ പണിക്കർ അയാളുടെ പണസഞ്ചി അഴിക്കും. എന്റെ ദാരിദ്ര്യം നീക്കുകയും ചെയ്യും. (എഴുത്തെടുത്തുനോക്കി) മററു ലക്കോട്ടും ഇതിൽ ഉണ്ട്. അതു പോയാൽ കാര്യം പോയി. രണ്ടു ലക്കോട്ടുകളുടേയും തീയ്യതിമുദ്ര ഒരേസ്ഥലത്തെയും തീയ്യതിയെയുമാണ സൂചിപ്പിക്കുന്നതു്." ഇങ്ങിനെ ഓരോന്നാലോചിച്ചു പിറുപിറുത്തും നായർ തന്റെ ഭവനത്തിൽ ചെന്നുചേർന്നു.

## ൮-ാം അദ്ധ്യായം

### പൊല്ലീസ്സ വിചാരണ (തുടൎച്ച)

അഹേതുകമായി പൊല്ലീസ്സുകാർക്കു പണിക്കരുടെ പേരിൽ സംശയം തോന്നിയതിനേയും തന്നിമിത്തം അവർ അദ്ദേഹത്തെ വിളിച്ചു മൊഴിവാങ്ങിയതിനേയും കുറിച്ചു വീട്ടിലുള്ളവരെല്ലാം അത്യന്തം വ്യസനിച്ചു. ഭഗനിഅമ്മയും ജാനകിഅമ്മയും ഓരോ മുക്കിൽ ചെന്നു വീണു പ്രലപിച്ചും പൊല്ലീസ്സുകാരെ ശകാരിച്ചും നാട്ടിലുള്ള ദേവന്മാൎക്കെല്ലാം ഓരോ തരം വഴിപാടുകൾ പ്രാൎത്ഥിച്ചും സമാധാനമില്ലാതെ ജീവച്ഛവങ്ങളായി തീൎന്നു. ഇവരെ സമാധാനി

പ്പിക്കുന്നതു തീരെ പ്രയാസമെന്നു തോന്നുകയാൽ നമ്പിയാർ അതിന്നൊന്നും ശ്രമിച്ചില്ല. അദ്ദേഹം കുളിച്ച് ഈശ്വരഭജനം ചെയ്യാനായി പുറത്തേക്കു പോയി. ഈ വൃത്താന്തങ്ങളെക്കുറിച്ചു മാധവന് എഴുതി അറിയിക്കേണ്ടാവശ്യമില്ലെന്നു പണിക്കർ പറഞ്ഞിട്ടുണ്ടായിരുന്നു എങ്കിലും കല്യാണിഅമ്മയുടെ നിർബന്ധംമൂലം നമ്പിയാർ ഒരു കത്തെഴുതി. അതിന്നു മറുപടി കണ്ടില്ല. വീണ്ടും ഒരു കത്തയച്ചു. ഇങ്ങിനെ രണ്ടുമൂന്നു എഴുത്തുകൾ അയച്ചിട്ടും മറുപടി കണ്ടില്ല. പിന്നീട് ഒരു കമ്പി അടിച്ചു. ഉടനെ മറുകമ്പി കിട്ടി. അതിനെ പിന്തുടർന്നുകൊണ്ടു മദ്രാസ്സിൽനിന്ന് ഒരു എഴുത്തും വന്നു.

മദ്രാസ്സ്,
28-8-86

ശ്രീ

താങ്കളുടെ കത്തുകളിൽ പ്രസ്താവിച്ചിട്ടുള്ള വിധം പൊലീസുകാർക്ക് അച്ഛന്റെ പേരിൽ സംശയം ജനിച്ചിട്ടുള്ളത് അദ്ദേഹത്തിന്റെ കുറ്റമല്ല. പൊല്ലീസുകാരുടെ മൂഢത്വംകൊണ്ടാകുന്നെന്നു പറയുവാൻ പാടുള്ളു. അതു് സാധാരണ പതിവാണ്. അതിനെ കുറിച്ച് ഒട്ടും പരിഭ്രമിക്കേണ്ട. സത്യം, നീതി, ധർമ്മം മുതലായ വിശേഷഗുണങ്ങളെ ന്യായ്യമായി പരിശീലിച്ചു തങ്ങളുടെ പ്രവൃത്തി സമസൃഷ്ടികൾക്കു സഹായമായി തീരേണമെന്നു നിഷ്കർഷയായി കരുതിയിരുന്ന ഹരിശ്ചന്ദ്രൻ, ധർമ്മപുത്രൻ, നളൻ ഇടങ്ങിയുള്ള യോഗ്യപുരുഷന്മാർ അഹേതുകമായി അനുഭവിച്ച അപമാനവും കഷ്ടപ്പാടുകളും ചരിത്രമുഖ്യങ്ങളായ ദൃഷ്ടാന്തങ്ങളാണല്ലോ. സുകൃതനിധികളായ ആ മഹാപുരുഷന്മാരുടെ ഉൽക്കർഷം ആപൽസമാഗമത്താൽ ഉജ്ജ്വലിച്ചതേയുള്ളു. ദുഷ്കർമ്മഫലം നന്മയായും സൽക്കർമ്മഫലം തിന്മയായും പരിണമിക്കുന്നതായി അന്ധന്മാരായ നാം കാണു

ന്നു എങ്കിലും അവസാനത്തിൽ ദുഷ്ടന്മാർ അധഃപതിക്കുകയും ശിഷ്ടന്മാർ ഔന്നത്യം പ്രാപിക്കുകയും ചെയ്യുന്നു. പൊല്ലീസുസമ്പ്രദായങ്ങളവർകൾ യഥാർത്ഥമറിയാതെ യാതൊന്നും പ്രവൎത്തിക്കുന്നതല്ല. ഈ കേസ്സിന്റെ വിവരം നിങ്ങളുടെ എഴുത്തുകൾ കിട്ടുന്നതിനു മുമ്പുതന്നെ വൎത്തമാനപത്രികമൂലം ഞാൻ ഗ്രഹിച്ചു. അപ്പൻ ഈ വക പ്രവൃത്തി ചെയ്യുന്നാളല്ലെന്നു നാട്ടുകാൎക്ക് എല്ലാവൎക്കുമറിയാം. നിങ്ങൾക്കു മററും വ്യസനവും പരിഭ്രമവും ഉണ്ടാവാൻ എട്യുണ്ടെങ്കിലും അദ്ദേഹത്തെ അതു ബാധിക്കുന്നതല്ല. സത്യവാന്മാർ ആരെയും ഭയപ്പെടേണ്ട. സത്യം അവസാനത്തിൽ ജയിക്കും. സൎവ്വശക്തനായ ഈശ്വരൻ സകലത്തിന്റെയും നാരായവേരായിരിക്കെ നമുക്കു യാതൊന്നുകൊണ്ടും ഭയപ്പെടുവാനില്ല. അല്പദിവസത്തിനുള്ളിൽ ഒരു കേസ്സന്വേഷണാർത്ഥം ഞാൻ സ്ഥലംവിട്ടു പോകുന്നതാണ്. താമസിയാതെ മടങ്ങി വരും. ഞാൻ ഇവിടെ ഇല്ലാതിരുന്നതിനാലാണ് എഴുത്തുകൾക്കു മറുപടി അയപ്പാൻ താമസം നേരിട്ടത്.

വിജയമാന (ഒപ്പ്)

ഈ എഴുത്തു വാസുനമ്പിയാൎക്കും സ്ത്രീകൾക്കും വ്യസനശാന്തിക്കുള്ള മാൎഗ്ഗമായി തോന്നിയില്ല. സത്യം അവസാനത്തിൽ ജയിക്കുമെന്ന് അവരെല്ലാവൎക്കും ബോദ്ധ്യമുണ്ടായിരുന്നു എങ്കിലും അതിന്നിടയ്ക്കു സംഭവിക്കാവുന്ന കഷ്ടപ്പാടുകളെ അനുഭവിക്കുന്നതു തീരെ അസഹ്യമാണെന്ന് അവൎക്കു തോന്നി. പണിക്കൎക്ക മാത്രം യാതൊരു ഭാവഭേദവും ഉണ്ടായില്ല. അദ്ദേഹം ഭഗവാന്റെ അഭിപ്രായത്തോടുകൂടി യോജിച്ചു സകലത്തെയും ഈശ്വരങ്കൽ സമൎപ്പിച്ചു. പണിക്കരുടെ മനോധൈൎയ്യം മററുള്ളവരെയും കുറച്ചാശ്വസിപ്പിച്ചു. മഹത്തുക്കളുടെ മനോഭാവം അല്പ

കാരമായിരിപ്പാനെ അവകാശമുള്ളു. ഭർത്തൃഹരി സുജനപദ്ധതിയിൽ

"സമ്പത്സു മഹതാം ചിത്തം ഭവത്യുല്പലകോമളം
ആപത്സു ച മഹാശൈലശിലാസംഘാതകൎക്കശം."

എന്നാണല്ലോ നിർദ്ദേശിച്ചിട്ടുള്ളത്.

ആപത്തുകൾ വന്നു മുഖത്തു തുറിച്ചുനോക്കുവാൻ ആരംഭിച്ചപ്പോൾ നമ്പ്യാർ പൂൎവ്വാധികം ഈശ്വരഭക്തനായി തീൎന്നു. കുളിയും ഈശ്വരഭജനവും രണ്ടു നേരവും തുടങ്ങി. ഒരു ദിവസം സന്ധ്യയ്ക്കു നമ്പ്യാർ ക്ഷേത്രത്തിൽനിന്നു മടങ്ങുവാൻ തുടങ്ങിയ സമയം തന്റെ മകൾ ശാരദ തിങ്കളാഴ്ചനോൽമ്പു പ്രമാണിച്ചു ശിവദർശനത്തിന്നായി അവിടെ വന്നിട്ടുണ്ടെന്നറിഞ്ഞതിനാൽ അവളെ കൂട്ടിക്കൊണ്ടുപോകുവാനായി അത്താഴപ്പൂജ കഴിയുന്നതുവരെ കാത്തു. പൂജ കഴിഞ്ഞ് ഏകദേശം ൮ മണിക്ക് അമ്പലത്തിൽനിന്നു മടങ്ങി. പാലപ്പുറത്തുനിന്ന് അമ്പലത്തിലേക്ക് ഒരു നാഴിക വഴിയുണ്ട്. വീട്ടിന്റെയും അമ്പലത്തിന്റെയും മദ്ധ്യേ വൃക്ഷങ്ങളും കുററിക്കാടുകളുമുള്ള ഒരു വിശാലമായ പറമ്പുണ്ട്. നമ്പ്യാരും ശാരദയും ഏകദേശം ആ പറമ്പിന്റെ മദ്ധ്യത്തിലായപ്പോൾ രണ്ടുപേർ ഓടിവന്നു പെട്ടെന്ന് അവർ രണ്ടുപേരെയും പിടിച്ചു വായും കണ്ണും അടച്ചുകെട്ടി പൂച്ച എലിയെ പിടിച്ചുകൊണ്ടുപോകുംപോലെ എടുത്തോടുവാൻ തുടങ്ങി. നമ്പ്യാൎക്കും ശാരദയ്ക്കും തങ്ങളെ പിടികൂടിയതാരെന്ന് അറിയുവാനോ സമീപസ്ഥന്മാരെ ആ സംഭവത്തെപ്പററി അറിയിക്കുവാൻവേണ്ടി നിലവിളികൂട്ടുവാനോ സാധിച്ചില്ല. തങ്ങളെ എടുത്തുകൊണ്ടോടിയിരുന്നവരുടെ ഭീഷണികൾ അത്യന്തം ക്രൂരമായിരുന്നു. അതിനാൽ അവർ പേടിച്ചു വിറച്ചു യാതൊരു ശബ്ദവും ഉണ്ടാക്കാതെ തങ്ങളുടെ ദുർദ്ദശയെക്കുറിച്ചാലോചിച്ചു വ്യസനിച്ചതേയുള്ളു. ആ ദുഷ്ടന്മാർ ആരെന്നോ

എന്തു ചെയ്വാൻവേണ്ടി പിടിച്ചു കൊണ്ടുപോകുന്നു എന്നോ അറിയാതെ അവർ പരിഭ്രമിച്ചു. എങ്കിലും വാത്സല്യഭാജനമായ പുത്രി താനൊന്നിച്ച് ഉണ്ടെന്നുള്ള ബോധം നമ്പ്യാർക്ക് അല്പം ആശ്വാസകരമായി തോന്നി. ഈ സംഭവത്തിന്റെ ഭാവി എന്തായിരിക്കുമെന്നുള്ള ആലോചന അദ്ദേഹത്തെ ദുഃഖപാരവശ്യത്തിൽ മുക്കി. ഇങ്ങിനെ ഓരോ വിചാരങ്ങൾ നമ്പിയാരുടെ മനസ്സിൽ തിങ്ങിവിങ്ങി അവ ബാഷ്പരൂപമായും ദീർഘനിശ്വാസങ്ങളായും പുറത്തുക്കു സദാ പ്രവഹിച്ചുകൊണ്ടിരിക്കെ അദ്ദേഹത്തെയും ശാരദയെയും എടുത്തിരുന്നവർ തങ്ങളുടെ ഭാരം താഴെ ഇറക്കി. ഉടനെ ഒരു കുതിരവണ്ടി ഓടിവരുന്ന ശബ്ദം അവർ കേട്ടു. അതടുക്കെ എത്തി. വണ്ടി നിന്നു. ശാരദയെയും നമ്പിയാരെയും വണ്ടിയിൽ കയററി വണ്ടി വീണ്ടും ഓടിത്തുടങ്ങി. അര മണിക്കൂറു നേരത്തോളം വണ്ടി അതിവേഗത്തിൽ ഓടിയതിന്നുശേഷം പിന്നെയും നിന്നു. അപ്പോൾ "എന്തിനായോ" എന്നൊരാൾ ചോദിക്കുന്നതും "ഉവ്വ് എജമാനനേ" എന്നു നമ്പ്യാരുടെ ശത്രുക്കൾ പറയുന്നതും കേട്ടു. അതിന്നുശേഷം ഇവർതമ്മിൽ ഒരു ചെറുസംഭാഷണം നടന്നു. അതു വളരെ താഴ്ന്ന സ്വരത്തിലായിരുന്നു. നമ്പിയാർ ഒന്നും കേട്ടില്ല. ഒടുവിൽ "ഞാൻ പറഞ്ഞതുവിധമെല്ലാം ചെയ്തു രണ്ടു ദിവസത്തിന്നുള്ളിൽ തിരിച്ചുവരണം" എന്നു ശട്ടംകെട്ടി അവരെ അയച്ചു.

അമ്പലത്തിൽ തൊഴാൻ പോയവർ തിരിച്ചുവന്നു കാണായ്കയാൽ വീട്ടിലുണ്ടായിരുന്നവർക്കെല്ലാം പരിഭ്രമം തുടങ്ങി. അവരെ കൂട്ടിക്കൊണ്ടുവരുവാനായി ഒരു ഭൃത്യനെ അയച്ചു. ഭൃത്യൻ അമ്പലത്തിൽ ചെന്നു നോക്കിയതിൽ അവിടെ ആരെയും കണ്ടില്ല. അവർ അമ്പലത്തിൽനിന്നു മടങ്ങി പോന്നതായി ചിലർ പറഞ്ഞു. വഴിയിലെങ്ങും അവരെ കണ്ടതുമില്ല. അയാൾ മടങ്ങിവന്നു വിവരം ധരി

ല്പിച്ചു. ഇതുകേട്ട സ്ത്രീകളും കുട്ടികളും മററും നിലവിളി കൂട്ടുവാൻ തുടങ്ങി. നിലവിളി കേട്ട് അയൽവാസികളും പുലയർ മുതലായവരും വീട്ടിന്റെ അകത്തും പുറത്തും വന്നു നിറഞ്ഞു. വിവരം മനസ്സിലായപ്പോൾ നമ്പിയാരെയും ശാരദയെയും തിരയുവാൻവേണ്ടി വിളക്കും പന്തവും ചൂട്ടും കളുത്തി അ പ്രദേശമെല്ലാം ചുററിത്തിരിഞ്ഞുതുടങ്ങി. വളരെ നേരത്തോളം തിരഞ്ഞിട്ടും കാണായ്കയാൽ നിരാശയന്മാരായി അവർ എല്ലാവരും മടങ്ങിവന്നു. വീട്ടിലുള്ളവരോട് പണിക്കർ മുതലായവർ എന്തു സമാധാനവാക്കുകൾ പറഞ്ഞാലും അവക്കൊന്നും സമാധാനമുണ്ടാകാതെ മുറവിളി കൂട്ടുവാൻ തുടങ്ങി. ഇങ്ങിനെ കുറേനേരം കഴിഞ്ഞപ്പോൾ വിശപ്പും ക്ഷീണവും വ്യസനവുംകൊണ്ടു തളന്ന് ഓരോരുത്തർ ഓരോ ദിക്കിൽ ചെന്നു വീണ് ഉരിയാട്ടമില്ലാതെ കിടന്നു മയങ്ങിത്തുടങ്ങി.

പിറേറ ദിവസം കാലത്തു പണിക്കർ മദ്രാസ്സിലേക്ക കമ്പി അടിക്കുകയും കാണാതെ പോയവരെ തിരഞ്ഞുപിടിക്കുവാൻ നാലു ദിക്കിലേക്കും സമർത്ഥന്മാരായ ഭൃത്യന്മാരെ അയയ്ക്കുകയും ചെയ്തു. ഓന സ്ഥലത്തില്ലാതിരുന്നതിനാൽ അയാളുടെ സ്നേഹിതൻ പത്മനാഭമേനോൻ കമ്പി വാങ്ങി നോക്കി. ഓന ഇന്ന ദിക്കിലാണെന്നറിഞ്ഞുകൂടാ എന്നും കമ്പിവർത്തമാനം തന്നെ അത്യന്തം വ്യസനാക്രാന്തനാക്കിയിരിക്കുന്നു എന്നും മറുകമ്പി കൊടുത്തു. അതു കണ്ടപ്പോൾ അതുവരെ അധൈര്യം കാണിക്കാതിരുന്ന പണിക്കക്കും കുറെ ചാഞ്ചല്യമുണ്ടായി. പക്ഷെ അത് അദ്ദേഹം തന്റെ മനസ്സിൽ ഒതുക്കി.

ഈ സന്ദർഭത്തിൽ പൊല്ലീസ്സ് ഇൻസ്പെക്ടർ കൊലക്കേസ്സന്വേഷണത്തിന്നുവേണ്ടി വീണ്ടും ആ ഗൃഹത്തിലെത്തി. ഗോപാലപ്പണിക്കരുടെ വിസ്താരത്തിൽ നിന്ന നാരായണൻനായർ എന്നൊരാൾ മരിച്ച നമ്പൂരി ഒരുമി

ച്ച തന്റെ വീട്ടിന്റെ പടിക്കൽകൂടി പോയി-എന്നും പ ണിക്കർ ആ സമയം അയാളോട് സംസാരിക്കയുണ്ടായി എന്നും വാമൊഴി കൊടുത്തിട്ടുണ്ടല്ലോ. അയാളെ കണ്ടു ചോദിക്കേണമെന്നു കരുതി ഇൻസ്പെക്ടർ അയാളെ കൂട്ടി ക്കൊണ്ടുവരുവാൻ ആളെ അയയ്ക്കുകയും അയാൾ ഉടനെ വന്നെത്തുകയും ചെയ്തു.

ഇൻസ്പെക്ടർ—"നമ്പൂരിയുടെ മരണത്തിന്നു രണ്ടു ദിവസം മുമ്പു നിങ്ങൾ അദ്ദേഹമൊരുമിച്ചു കേളമംഗലത്തു ഗോപാലപ്പണിക്കരുടെ വീട്ടിന്റെ പടിക്കൽകൂടി പോവ്വുകയുണ്ടായോ?"

നാരായണൻനായർ—"ഉവ്വ്."

ഇൻ—"നിങ്ങൾ അപ്പോൾ ഗോപാലപ്പണിക്കരെ കാണുകയുണ്ടായോ?"

നാരായ—"ഉവ്വ്."

ഇൻ—"അപ്പോൾ നിങ്ങൾ തമ്മിൽ എന്തെങ്കിലും സംസാരിച്ചുവോ?"

നാരായ—"ഉവ്വ്."

ഇൻ—"എന്താണ് സംസാരിച്ചത്?"

നാരായ—"നമ്പൂരി എവിടേക്കാണ് പോകുന്നത് എന്നും എന്താവശ്യത്തിന്നായി പോകുന്നു എന്നും എപ്പോൾ മടങ്ങിവരുമെന്നും ചോദിച്ചു."

ഇൻ—"നിങ്ങൾ എന്തു മറുപടി പറഞ്ഞു?"

നാരായ—"കോഴിക്കോട്ടു സബ്കോടതിയിൽനിന്നു കുറെ പണം മടക്കിവാങ്ങുവാനാണെന്നും ഒരു സമയം രണ്ടു ദിവസത്തെ താമസമുണ്ടാകുമെന്നും ഞാൻ പറഞ്ഞു."

ഇൻ—"നിങ്ങൾ കോഴിക്കോട്ടേക്ക പോയിരുന്നുവോ?"

നാരായ—"ഇല്ല. ഞാൻ പട്ടാമ്പി തീവണ്ടി ആപ്പീസ്സുവരെ പോയി."

ഇൻ—"നമ്പൂരി മടങ്ങിവരുന്നത് ഇന്നദിവസമായിരിക്കുമെന്നു നിങ്ങളോടു പറഞ്ഞിട്ടുണ്ടായിരുന്നുവോ?"

നാരായ—"തീർച്ച പറഞ്ഞിട്ടുണ്ടായിരുന്നില്ല. കൊല നടന്ന ദിവസവും അതിന്റെ തലേദിവസവും വൈകുന്നേരത്തെ വണ്ടിക്കു തീവണ്ടിആപ്പീസ്സിൽ കാക്കണം എന്നു മാത്രം പറഞ്ഞു."

ഇൻ—"അതുപ്രകാരം നിങ്ങൾ കാത്തുവോ?"

നാരായ—"ഉവ്വ്. രണ്ടു ദിവസവും കാത്തു."

ഇൻ—"എന്നിട്ടോ?"

നാരായ—"കണ്ടില്ല. ഞാൻ മടങ്ങിവന്നു. പക്ഷേ കൊല നടന്ന ദിവസം ഞാൻ തീവണ്ടിആപ്പീസ്സിൽ എത്തിയതു വണ്ടി വന്നു പോയി അര മുക്കാൽ മണിക്കൂറു കഴിഞ്ഞിട്ടാണ്."

ഇൻ—"അന്നാണ് കൊല നടന്നത് എന്നു നിങ്ങൾക്ക് ഇത്ര നിശ്ചയമെന്താണ്?"

നാരായ—"നിങ്ങളുടെ തീർപ്പുതന്നെയാണ് എന്റെ നിശ്ചയത്തിനും അടിസ്ഥാനം."

ഇൻ—"തീവണ്ടിസ്റ്റേഷനിൽനിന്ന് അന്നു നിങ്ങൾ എപ്പോൾ മടങ്ങി."

നാരായ—"ഏകദേശം 9 മണിക്കു മടങ്ങീട്ടുണ്ടായിരിക്കണം. തീർച്ച പറയുവാൻ സാധിക്കയില്ല."

ഇൻ—"ഏതു വഴിക്കാണു മടങ്ങിവന്നത്."

നാരായ—"പോയ വഴിക്കുതന്നെ".

ഇൻ—(ദേഷ്യപ്പെട്ട്) "ആ വഴി ഏതാണ്?"

നാരായ—"തീവണ്ടി ആപ്പീസ്സിൽനിന്നു നമ്പൂരിയുടെ ഇല്ലത്തേക്കുള്ള വഴിതന്നെ."

ഇൻ—"അധികപ്രസംഗീ! ചോദിച്ചതിനു ശരിയായ മറുപടി പറഞ്ഞില്ലെങ്കിൽ നിന്റെ എല്ലു മുറിയും. ആ വഴി ഏതാണെന്നാണ് ചോദിച്ചത്."

നാരായ—"എല്ലാംകൂടി ഒരു വഴിയെ ഉള്ളു. അതു തീവണ്ടി ആപ്പീസ്സിൽനിന്നു............"

ഇൻ--"എടൊ! 3651 എന്താണ് മിഴിച്ചു നില്ക്കുന്നത്" എന്നു പറഞ്ഞതപ്പോഴെക്കും നാരായണൻനായരുടെ ചെകിടത്തും പുറത്തും അടിയും കുത്തും ചവിട്ടും അതികഠിനമായി വീഴുവാൻ തുടങ്ങി.

നാരായ—"ഞാനെല്ലാം പറയാം. എന്നെ കൊല്ലണ്ട." എന്നു പറഞ്ഞു ഉറക്കെ നിലവിളികൂട്ടി.

ഇൻ—"എന്നാൽ വേഗമാവട്ടെ. സംഗതികളൊന്നും മറയ്ക്കാതെ സത്യം മാത്രം പറഞ്ഞാൽ മതി."

നാരായ—"ഗോപാലപ്പണിക്കരുടെ വീട്ടിന്റെ പടിക്കൽ കൂടിയുള്ള വഴിയിൽകൂടിയാണ്."

ഇൻ—'താൻ മടങ്ങിവരുന്ന സമയം വഴിയിൽവെച്ചു ആരെ എങ്കിലും കാണുകയുണ്ടായൊ?"

നാരായ—"ഉവ്വ് ഇല്ല, ഇല്ല."

ഇൻ—"എന്തു! ഉവ്വ്, ഇല്ല. എന്നൊ?" എന്നു പറഞ്ഞു കാൺസ്റ്റബിളുടെ മുഖത്തേക്കു തിരിച്ചുനോക്കിയപ്പോഴെക്കും പിന്നെയും പ്രഹരം സുലഭമായി.

നാരായ—"അയ്യോ വേണ്ട. ഞാൻ പറയാം. ഓർമ്മകേടുകൊണ്ടു തെറ്റിപ്പറഞ്ഞതാണ്. ഇനി തെറ്റില്ല."

ഇൻ—"ആരെയാണ് കണ്ടത്?"

നാരായ—"കേളുണ്ണിമൂപ്പിൽനായരെ കണ്ടു."

ഇൻ—"അയാൾ എങ്ങോട്ടാണ് പോയിരുന്നത്?"

നാരായ—"അദ്ദേഹം വടക്കുനിന്നുവന്നു. തെക്കോട്ടു പോയി."

ഇൻ—"എവിടെ വെച്ചാണ് അയാളെ കണ്ടത്?"

നാരായ—"ഗോപാലപ്പണിക്കരുടെ മഠത്തിന്നു ഒരു നാഴിക തെക്കു വെച്ചാണ്".

ഇൻ--"പിന്നെ ആരെ എങ്കിലും കണ്ടുവൊ?"

നാരായ—പിന്നെ ആരെയും കണ്ടതായി ഓൎമ്മതോന്നുന്നില്ല."

ഇൻ-"നല്ലപോലെ ഓൎമ്മവെച്ചു പറയു."

നാരാ--"ഇല്ല. ഓൎമ്മയില്ല."

ഇൻ--"എന്തടാ ഓൎമ്മയില്ലാതെ പോയതു്? നീ കള്ളു കുടിച്ചിട്ടുണ്ടായിരുന്നുവൊ?"

നാരാ—"ഓൎമ്മയില്ലാതെ പോയതു് ആരേയും കാണാഞ്ഞിട്ടുതന്നെയായിരിക്കണം. എന്റെ ഈ വയസ്സിന്നിടക്കു് ഒരു പ്രാവശ്യംമാത്രമേ മദ്യപാനം ചെയ്തിട്ടുള്ളു. അതു് ഒരു പൊല്ലീസ്സുദ്യോഗസ്ഥൻ നിൎബ്ബന്ധിച്ചു കുടിപ്പിച്ചതാണു്."

ഇൻ-"പിന്നെ യാതൊരാളെയും കണ്ടില്ല. അല്ലേ?"

നാരാ—"ഇല്ല. ആരെയും കണ്ടില്ല" (എന്നു പറഞ്ഞ ഉടനെ കാൺസ്റ്റബിൾ കയ്യാംഗ്യംകൊണ്ടു നില്ക്കുന്നതു കണ്ടു) "ഉവ്വു്. കണ്ടു. കണ്ടു." (ഗോപാലപ്പണിക്കരുടെ വീട്ടിലേക്കു് ഒരാൾ കേറിപ്പോകുന്നതു കണ്ടു എന്നു പറയുവാൻ കാൺസ്റ്റബിൾ നാരായണൻനായരുടെ ചെവിയിൽ മന്ത്രിച്ചു) നാരായണൻനായർ അതുപോലെ പറഞ്ഞു.

ഇൻ—"അതു് ആരാണു്?"

നാരാ—"അതിനെ നല്ലപോലെ കാണ്മാൻ തരമായില്ല."

ഇൻ—"എന്തെടാ! കഴുതെ! നിന്റെ കണ്ണു പൊട്ടിയിരുന്നുവോ? പോയതു് ആരാണെന്നു് ഓൎമ്മവെച്ചു പറയുക" (എന്നു പറഞ്ഞു് ഒരു ചവിട്ടുകൊടുത്തു.) "അത്യാവശ്യമായ സംഗതി മറക്കുവാൻ ശ്രമിക്കയാണൊ?"

നാരാ—"(കാൺസ്റ്റബിളുടെ മുഖത്തുനോക്കി) ഗോപാലപ്പണിക്കരെപ്പോലെ ഒരാളായിരുന്നു എന്നല്ലേ പറയേണ്ടതു്."

ഇൻ—"കണ്ടില്ലെ പിന്നെയും വളയുന്നതു്. ഈ കഴുതയുടെ എല്ല തല്ലിമുറിക്കുവിൻ. നേർപറയുന്നതുവരെ തല്ലുവിൻ." ഇതുകേട്ട ഉടനെ ഇരുവരശവും ഓരോ പൊലീസ്സുകാർനിന്നു കൈമടക്കി പുറത്തും മാറത്തും ഇടിക്കുവാൻ തുടങ്ങി. നാരായണൻനായർ വല്ലാതെ നിലവിളി കൂട്ടി. വേദന സഹിക്കുവാൻ വയ്യാതെ മോഹാലസ്യപ്പെട്ടു താഴെ വീണു. "ഇതെല്ലാം ആ കള്ളന്റെ കൗശലമാണ്. കുറെ വെള്ളം കൊണ്ടുവന്നു കൊടുക്കുവിൻ." എന്നു് ഇൻസ്പെക്ടർ പറഞ്ഞ ഉടനെ പൊലീസ്സുകാരിൽ ഒരാൾ വെള്ളം കൊണ്ടുവന്നു കൊടുത്തു. കുറെ മുഖത്തു തളിക്കുകയും ചെയ്തു.

അന്നു പിന്നെ അയാളെ യാതൊന്നും ഉപദ്രവിച്ചില്ല. നാരായണൻനായരുടെ ബോധക്ഷയം തീർന്നപ്പോൾ ഇൻസ്പെക്ടർ—"കുഞ്ഞിട്ടിമൂപ്പിൽനായരും പണിക്കരും തമ്മിൽ ലൈവകീകമാണ്, അല്ലെ?"

നാരായ:—"അല്ല. അവർ തമ്മിൽ ബദ്ധവിരോധമാണ്."

ഇൻ—"വിരോധത്തിന്നു കാരണമെന്താണ്?"

നാരായ—"എനിക്കു നല്ല നിശ്ചയം പോരാ. ഒരു സംബന്ധകാൎയ്യം സംബന്ധിച്ചാണെന്നു കേട്ടിട്ടുണ്ട്."

ഇൻ—"അതു ഞാൻ വേറെ അന്വേഷിച്ചുകൊള്ളാം; ഇനി തനിക്ക് പോകാം." എന്നു പറഞ്ഞു് നാരായണൻനായരെ അയച്ചു.

കുറച്ചുനേരം കഴിഞ്ഞപ്പോൾ തപാൽ ശിപായി അന്നത്തെ തപാൽ കൊണ്ടുവന്നുകൊടുത്തു. അതിൽ ഒരു ചെറിയ ലക്കോട്ടുണ്ടായിരുന്നു. അതു തുറന്നു് നോക്കിയപ്പോൾ അതിൽ ഒരു കടലാസ്സുതുണ്ടും കണ്ടു. അതിൽ താഴെ പറയുംപ്രകാരം എഴുതിയിരുന്നു. "കുല നടത്തിയതു് ഗോപാലപ്പണിക്കരല്ലെങ്കിലും അതിന്നയാളുടെ അറിവും

ക്കതാരെയും ഉണ്ട്. അതിനാലുള്ള ലക്ഷ്യം വീടു ശോധന ചെയ്താൽ നിശ്ചയമായും കിട്ടും." എന്ന് സത്യവതി.

ഈ എഴുത്ത് വായിച്ചതിന്റെ ഉടനെ ഇൻസ്പെക്ടർ അത്യന്തസന്തോഷത്തോടുകൂടി വിവരം പോല്ലീസ്സ സൂപ്രെഡെണ്ട് അവർകളെ അറിയിക്കുവാൻ ഒരു അടിയന്തരറിപ്പോർട്ടും കൊടുത്ത് ഒരു കാൺസ്റ്റബളെ കോഴിക്കോട്ടക്ക് അയച്ചു. സൂപ്രെഡെണ്ട് റിപ്പോർട്ട് വാങ്ങി വായിച്ചുനോക്കിയതിന്നശേഷം മറുപടി എഴുതി കാൺസ്റ്റബൾവശം കൊടുത്തു താൻ വരുന്നില്ലെന്ന് ഇൻസ്പെക്ടരോടു പറയുവാൻ പറഞ്ഞയച്ചു. മറുവടിയുടെ താല്പര്യം താഴെ പറയുംപ്രകാരമായിരുന്നു. "ഈവക ഊരെഴുത്തുകളെയും വാറോലകളെയും പ്രമാണിച്ച് എന്തെങ്കിലും പ്രവർത്തിച്ചാൽ ആ പ്രവൃത്തിയുടെ ഫലം ഗുണകരമായും ദോഷകരമായും സംഭവിക്കാം. അതിനാൽ ഈ സംഗതിയെക്കുറിച്ചു നിങ്ങൾ നല്ലപോലെ ആലോചിച്ചു യുക്തമെന്നു തോന്നുന്ന പക്ഷം മാത്രം ശോധന ചെയ്താൽ മതി. ഗോപാലപണിക്കർ സാധാരണ ഒരാളല്ലെന്നും എന്തിന്നും പോന്നവനാണെന്നും ധരിച്ചിരിക്കുമല്ലോ." ഇതു വായിച്ചപ്പോൾ ഇൻസ്പെക്ടരുടെ തിടുക്കം ആലോചനയിൽ ലയിച്ചു. ഏകദേശം ഒരു മണിക്കൂറു നേരത്തോളം ചെയ്ത ദീർഘാലോചനയുടെ ഫലമായ് "നാളെ കാലത്ത് ആറുമണിക്ക് ഗോപാലപണിക്കരുടെ വീട് ശോധന ചെയ്യണം." എന്നു പോല്ലീസ്സുകാരോടു പറഞ്ഞ് ഇൻസ്പെക്ടർ തന്റെ വസതിയിലേക്കു പോയി.

പോല്ലീസ്സുകാരുടെ അന്വേഷണാദിസ്സാരത്തെപ്പറ്റിയും അവർ നടത്തിയിരുന്ന നടവടികളെക്കുറിച്ചും ഉടനടന് തന്നെ അറിയിക്കുവാനായി ബാരിസ്റ്റർ ദൂതന്മാരെ ഏർപ്പെടുത്തീട്ടുണ്ടായിരുന്നു. അദ്ദേഹം തന്റെ ഉദ്ദിഷ്ടകാര്യസാദ്ധ്യത്തിന്നുവേണ്ടി ചെയ്തിരുന്ന ശ്രമങ്ങളിൽ അത് ഒന്നായിരുന്നു. തന്റെ ഉയർന്ന പദവിയെയും യോഗ്യതയെയും ഗണ്യ

മാക്കാതെ അദ്ദേഹം ഗോപാലപണിക്കർക്കുവേണ്ടി പല സഹായങ്ങളും ചെയ്യുന്നുവെന്നു നാട്ടുകാർ സദാ ഘോഷിക്കത്തക്കവണ്ണം ബാരിസ്റ്റർ സർവ്വവ്യാപിയായിത്തീൎന്നു. അകത്തു കത്തിയും പുറത്തുപത്തിയുമായി ചെയ്തിരുന്ന ഈ കപടപ്രവൃത്തികളുടെ യഥാൎത്ഥഉദ്ദേശമറിയാത്ത ഗോപാലപണിക്കർ ഉപകാരസ്മരണമൂലം തനിക്കു സ്വാധീനമായേക്കാമെന്നും ബാരിസ്റ്റർ കരുതിയിരുന്നു. പുറമെ കാണിക്കുന്ന വിധമായിരുന്നു അദ്ദേഹത്തിന്റെ ചിത്തവൃത്തി എങ്കിൽ അതു് അദ്ദേഹത്തിന്റെ പഠിപ്പിന്നും യോഗ്യതയ്ക്കും നാനാപ്രകാരേണ യോജിക്കുന്ന പ്രവൃത്തിയായിത്തീൎന്നേനേ. അതിന്റെ വാസ്തവത്തെക്കുറിച്ചു ഈ കഥയുടെ അവസാനത്തിൽ അറിയാവുന്നതാകയാൽ അതിനെപ്പററി ഇപ്പോൾ നിരൂപണം ചെയ്യുന്നില്ല. എന്നാൽ ഈ കേസ്സിന്റെ ഉത്ഭവത്തിന്നുശേഷം ബാരിസ്റ്റർ ജനരഞ്ജനവും താന്നതരം ജീവനക്കാരുടെമേൽ അനുകമ്പയും ഉള്ളാളായിതീൎന്നിട്ടുള്ളതുപോലെ ജനങ്ങൾക്കു തോന്നി. അദ്ദേഹത്തിന്റെ വീട്ടിൽ അതുവരെ ഒരൊററ ഭൃത്യനേ ഉണ്ടായിരുന്നുള്ളു. കുറച്ചു ദിവസങ്ങളായി ഒരാളെക്കൂടി നിയമിച്ചു. രണ്ടാമത്തെ നിയമിക്കപ്പെട്ടവന് ഒരു സമയത്തും വീട്ടിലിരിക്കുവാൻ എളുപ്പമായിരുന്നില്ല. സദാസമയത്തും ഓരോ ജോലികൾക്കായി തപാൽ ആപ്പീസ്സിലേക്കും കമ്പി ആപ്പീസ്സിലേക്കും പോയും വന്നും തീവണ്ടികേറി പട്ടാമ്പിക്കും തിരികെ കോഴിക്കോട്ടേക്കും ഗതാഗതം ചെയ്തുകൊണ്ടുമിരുന്നു.

മേൽപറഞ്ഞ പേർവെക്കാത്ത എഴുത്തനുസരിച്ചു ഗോപാലപണിക്കരുടെ ഭവനം ശോധനചെയ്യുന്നതെന്നു തീൎച്ചപ്പെടുത്തിയ പിറേറദിവസം അതിന്നുവേണ്ടുന്ന ഒരുക്കങ്ങളെല്ലാംകൂട്ടി പരിവാരസമേതനായി ഇൻസ്പെക്ടർ ളമംഗലത്തേയ്ക്കു പുറപ്പെടുന്ന മദ്ധ്യേ തപാൽശി

അദ്ദേഹത്തിന്റെ കയ്യിൽ ഒരു ലക്കോട്ട കൊണ്ടുവന്നു കൊടുത്തു. ഇൻസ്പെക്ടർ അതു തുറന്നു വായിച്ചുനോക്കി കുപ്പായക്കീസ്സയിൽതന്നെ ഇട്ടുഉടനെ യാത്രയാവുകയും ചെയ്തു. സന്നാഹത്തോടുകൂടി പൊല്ലീസ്സുകാർ കേളമംഗലത്തേയ്ക്കു ചെല്ലുന്നതു കണ്ടപ്പോൾ അയൽവാസികളിൽ ചിലർ "ഇതെന്താപത്താണു" എന്നു വിചാരിച്ചു വിവരം അറിയുവാനായി അവരെ അനുഗമിച്ചു. കേളമംഗലത്തുള്ള കുട്ടികളും സ്ത്രീകളും പൂർവ്വാധികം പരിഭ്രമിച്ചവരായി. പൊല്ലീസ്സുകാർ ചെന്നുകേറിയ ഉടനെ ഗോപാലപ്പണിക്കരെ വിളിച്ചു് അവരുടെ ആഗമനത്തിനുള്ള ഹേതു അദ്ദേഹത്തെ ഗ്രഹിപ്പിച്ചു. പൂമുഖത്തു വെച്ചിട്ടുണ്ടായിരുന്ന മേശ തുറക്കുവാൻ ഇൻസ്പെക്ടർ ആജ്ഞാപിച്ചു. മേശ തുറന്നു നോക്കിയപ്പോൾ അതിൽ അനവധി വിചിത്രസാമാനങ്ങളും വിലപിടിച്ച മററു സാധനങ്ങളും പണമേറ്റുവാട്ടു ചെയ്തിട്ടുള്ളതിന്റെ ലക്ഷ്യങ്ങളും അല്ലാതെ ഒന്നും കണ്ടില്ല. ഉടനെ മറെറാ വലിപ്പു തുറന്നു. അതിലൊരു ചെറിയ കടലാസ്സുപൊതി കണ്ടെത്തി. അതെടുത്തു തുറന്നു നോക്കിയപ്പോൾ അതിൽ ഒരു നീലക്കല്ലുമോതിരം കണ്ടു. ഇൻസ്പെക്ടർ അതെടുത്തു സൂക്ഷ്മമായി പരിശോധിച്ചു. അതിന്റെ ഉൾഭാഗത്തു P. N. എന്നു രണ്ടക്ഷരങ്ങൾ കൊത്തീട്ടുള്ളതായി കണ്ടു. ഉടനെ നമ്പൂതിരിയുടെ ഭൃത്യൻ നാരായണൻനായരെ കൂട്ടിക്കൊണ്ടുവരുവാൻ പറഞ്ഞു് ഒരു കൺസ്റ്റബിളെ അയച്ചു. നാരായണൻനായർ വന്ന ഉടനെ മോതിരം അയാൾ വശത്തുകൊടുത്തു് "ഇതു മോതിരം ഇതിനുമുമ്പു നിങ്ങൾ കണ്ടിട്ടുണ്ടോ?" എന്നു ചോദിച്ചു.

നാരായണൻനായർ—"ഇതു തിരുമനസ്സിലെ മോതിരമാണെന്നു തോന്നുന്നു."

ഇൻസ്പെക്ടർ—"എന്താടൊ തോന്നുന്നു എന്നു പറയുന്നതു്. നല്ലപോലെ നോക്കി തീർച്ചപറയു."

നാരായ—“ഇതുപോലെ ഒരു മോതിരം ഞാൻ നമ്പൂതിരിയുടെ കൈവിരലിൽ കണ്ടിട്ടുണ്ട്. അതല്ലാതെ തീർച്ച പറയുവാൻ സാധിക്കയില്ല.” ഇത്രയുംപറഞ്ഞു തീരുന്നതിനുമുമ്പു ഇൻസ്പെക്ടർ അയാളുടെ ചെകിളത്തു രണ്ടുമൂന്നടി കൊടുത്തു” എന്തെടാ വളച്ചുതിരിച്ചു പറയുന്നതു്. താൻ ഇതു് അദ്ദേഹത്തിന്റെ കയ്യിൽ കണ്ടിട്ടില്ലേ. നല്ലവണ്ണം നോക്കു’ എന്നു പറഞ്ഞു.

നാരായ—(അടികൊണ്ടു കണ്ണുകളിൽനിന്നു പൊന്നീച്ചകൾ പറന്നു് ഉറക്കെ മുറവിളി കൂട്ടി) “എന്നെ തല്ലി കൊല്ലണ്ട, ഞാൻ പറയാം.” എന്നു പറഞ്ഞു കരഞ്ഞു തുടങ്ങി.

ഗോപാലപ്പണിക്കർ—“സാറെ! കററക്കാരെ ഭേദ്യം ചെയ്യുന്നതിനുള്ള സ്ഥലം ഇതല്ല. അതു പടിപ്പുറത്തു കടന്നിട്ടായാൽ മതി.”

ഇൻ—ഇതു കേട്ടപ്പോൾ ഉണ്ടായ ദേഷ്യത്താൽ മങ്ങിക്കറുത്ത മുഖത്തോടും തുറിച്ച കണ്ണുകളോടും (“ഹെ! പണിക്കരവർകളെ! എനിക്കു തെററിപ്പോയി. ഞാൻ ചെയ്തതു സാഹസമായിപ്പോയി എന്നു നിങ്ങൾ വിചാരിക്കുന്നുണ്ടെങ്കിൽ അതിനു ഞാൻ മാപ്പുചോദിക്കുന്നു.” (നാരായണൻനായരെ നോക്കി) “വേഗം പറയെടാ.”

നാരായ—“ഇതു നമ്പൂതിരിയുടെ മോതിരമാണു്.”

ഇൻ—“കൊള്ളേണ്ടതു കൊള്ളുമ്പോൾ തോന്നേണ്ടതു തോന്നും അല്ലേ?”

ഇൻസ്പെക്ടർ മോതിരത്തെ ഉടനെ ബന്തവസ്സുചെയ്തു ശോധനപ്പട്ടിക തയ്യാറാക്കി യാദാസ്തെഴുതി അവിടെ കൂടീട്ടുണ്ടായിരുന്നവരിൽ ചിലരെക്കൊണ്ടും നാരായണൻനായരെക്കൊണ്ടും അവയിൽ ഒപ്പിടുവിച്ചു മടങ്ങിപ്പോയി.

ശോധന നടത്തി മടങ്ങിയശേഷം ഈ കവർക്കേസ്സിലെ തെളിവുകളെപ്പററി ഇൻസ്പെക്ടർ അത്യന്തം ആലോ

ചിക്കുവാൻ തുടങ്ങി. "പണിക്കർ കററം ചെയ്തിട്ടുണ്ടെന്നു തെളിയിക്കുന്നതിനു യാതൊരു തെളിവും കാണ്മാനില്ല. അയാളെക്കുറിച്ചു ജനങ്ങൾക്കുള്ള ബോദ്ധ്യവും വിശ്വാസവും ശ്ലാഘനീയംതന്നെ. അയാൾ നിർദ്ദോഷിയാണെന്നല്ലാതെ മററു പ്രകാരത്തിൽ പറയുന്നവർ ആരുമില്ല. അയാൾക്കു വിരോധം പറയുന്നവർ അപൂർവ്വം. ഇങ്ങിനെ ഇരിക്കെ അയാളുടെമേൽ കള്ളതെളിവു നിർമ്മിക്കുന്നതും തീരെ അസാദ്ധ്യം. മരിച്ച നമ്പൂതിരിയും പണിക്കരും തമ്മിൽ ഉണ്ടെന്നു പറയുന്ന മുഷിച്ചൽ എത്രയും തുച്ഛം. കേളുണ്ണിനായരും നമ്പൂതിരിയും തമ്മിലുള്ള മുഷിച്ചിലിന്നാണ് അധികം തീക്ഷ്ണത. മുഷിച്ചൽനിമിത്തം നമ്പൂതിരിയെ ഒരാൾ കൊലപ്പെടുത്തിയതാണെന്നു വിചാരിക്കുന്നപക്ഷം കേളുണ്ണിമൂപ്പിൽനായരെയാണ് ഒന്നാമതായി സംശയിക്കേണ്ടത്. എനിക്ക് അയാളുടെപേരിൽ മതിയായ സംശയത്തിന്നു കാരണമുണ്ടെങ്കിലും അയാളുടെമേൽ കുററം ചുമത്തത്തക്ക തെളിവു അയാളും നമ്പൂതിരിയും തമ്മിലുണ്ടായിരുന്ന വിരോധം ഒന്നുമാത്രമാണ്. പണിക്കരും മൂപ്പിൽനായരും തമ്മിൽ പരമ വിരോധമാകയാൽ മൂപ്പിൽനായർ പൊലീസ്സിന്നു നിഷ്കപടമായി സഹായിക്കും. തെളിവുകളെല്ലാം അയാൾ ശേഖരിച്ചുതരും. നായൎക്കു വിരോധമായ തെളിവുണ്ടാകുന്നതിന്നു പണിക്കർ യാതൊരു ഒത്താശയും ചെയ്യുന്നതല്ല. അതിന്നും പുറമെ വേറൊരു സംശയവും കൂടി ജനിച്ചിട്ടുണ്ട്. നമ്പൂതിരി കോഴിക്കോട്ടേക്കു പോയത് ഇന്നാവശ്യത്തിന്നാണെന്നും അദ്ദേഹം മടങ്ങി വരുമ്പോൾ അദ്ദേഹത്തിന്റെ കയ്യിൽ പണമുണ്ടാകുമെന്നും നാരായണൻനായൎക്കു നല്ല നിശ്ചയമുണ്ട്. ഒരു സമയം അയാളുടെ ഉപദേശപ്രകാരം ആരെങ്കിലും നമ്പൂതിരിയെ കൊലപ്പെടുത്തി പണം അപഹരിച്ചു എന്നും വരാം. വാസുനമ്പ്യാർ രാജ്യംവിട്ട് ഓടിപ്പോയതിനാൽ അയാളുടെ

പേരിലും സംശയത്തിന്നവകാശമുണ്ട്. എല്ലാംകൂടി ആലോചിക്കുമ്പോൾ ഒരു തീൎച്ചയും ഉണ്ടാവുന്നില്ലെങ്കിലും പണിക്കരുടെമേൽ കുററംചുമത്തി അയാളെ ചാൎജ്ജുചെയ്യുന്നതാണ് പൊല്ലീസ്സിന്നു സൌകൎയ്യം. അടിയുടെ പേരി കൊണ്ടും കൃപ്പിൽനായരുടെ ശ്രമത്തിന്റെ ഫലമായും ചിലർ പണിക്കൎക്കു വിരോധമായി സാക്ഷി പറയാമെന്നു സമ്മതിച്ചിട്ടുണ്ടെങ്കിലും കോടതിയിൽ ചെല്ലുമ്പോൾ അവർ പ്രതികൂലിച്ചാൽ കേസ്സു തോട്ടിൽ ചാടും. ഈ കേസ്സ് എന്നെ വല്ലാതെ പരിഭ്രമിപ്പിക്കുന്നു. വല്ല വിധത്തിലും കുറെ സാക്ഷികളെ ഉണ്ടാക്കി കേസ്സ് ഉടനെ ചാൎജ്ജുചെയ്യാതെ കഴികയില്ല. ഇപ്പോൾതന്നെ വളരെ കാലതാമസം വന്നിട്ടുണ്ട്. ഇനി താമസിപ്പാൻ തരമില്ല. മോതിരം അവിടെ കാണുമാറുള്ള ഹേതു എന്താണെന്നു പണിക്കർ തൃപ്തികരമാകുംവണ്ണം തെളിയിക്കാതെ കഴികയില്ലല്ലോ. ഈ കേസ്സു നില്ക്കുന്നതു് ആ സംഗതിയെ ആസ്പദിച്ചാണ്. പണിക്കർ അതിയോഗ്യന്മാരായ വക്കീൽമാരെ ഏൎപ്പെടുത്തി സാക്ഷികളെ എതിർവിസ്താരം ചെയ്തു കേസ്സിനെ ഉടക്കുവാൻ ശ്രമിക്കാതിരിക്കയില്ല. അപ്പോളാണു പൊല്ലീസ്സിന്റെ ചായം വെളുക്കുവാൻ പോകുന്നതു്. ഏതുവിധം ആലോചിച്ചാലും അവസാനം ചെന്നു ചാടുന്നതു് അപകടത്തിലാണ്." എന്നും മററും വിചാരിച്ചു യാതൊരു പഴുതും കാണാതെ കുഴങ്ങി. ഇനി എന്തെല്ലാം നടവടികളാണു നടത്തേണ്ടതു് എന്നറിവാൻ ഉപദേശം വാങ്ങുവാനായി ഇൻസ്പെക്ടർ സൂപ്രഡേണ്ടവർകളെ കാണ്മാൻ പോയി. ഈ കേസ്സുസംബന്ധമായ സകല റിക്കാൎട്ടുകളും അദ്ദേഹം നോക്കീട്ടുണ്ടായിരുന്നതിനാൽ ചെന്ന കാൎയ്യം അദ്ദേഹത്തെ ധരിപ്പിക്കുന്നതിന്നു മുമ്പുതന്നെ ഇൻസ്പെക്ടരുടെ വിവേകശൂന്യമായ പ്രവൃത്തികളെക്കുറിച്ചും റിക്കാൎട്ടുകൾ തയ്യാറാക്കുന്ന സമ്പ്രദായത്തെ

പററിയും ഓരോന്നു പറയുവാൻ തുടങ്ങി. അകപ്പാടെ പൊ
ലീസ്സ് ഈ കേസ്സുസംബന്ധമായി ചെയ്തിട്ടുള്ളതെല്ലാം പ
മെവിസ്സിത്തമാണെന്നും യഥാൎത്ഥകുററക്കാരെ കണ്ടുപിടിക്കു
വാൻ പോലീസ്സുദ്യോഗസ്ഥന്മാർ ശ്രമിച്ചിട്ടില്ലെന്നും അ
വർ ഇതുവരെ നിൎമ്മിച്ചിട്ടുള്ള റിക്കാർട്ടുകളെല്ലാം നീതിന്യാ
യക്കോടതിയിൽ കാണിക്കുവാൻ കൊള്ളരുതാത്തവയാണെ
ന്നും അവയെ അടിസ്ഥാനപ്പെടുത്തി കേസ്സു ചാൎജ്ജു ചെയ്യു
ന്നതായാൽ ന്യായാധിപതികൾ അവയെ കുപ്പയിൽ എ
റിയുവാൻ കല്പിക്കുമെന്നും ഖണ്ഡിതമായി പറഞ്ഞു. ഇതു
കേട്ടപ്പോൾ ഇൻസ്പെക്ടർ വിഷണ്ണനായി "ഇനി എന്താണു
ചെയ്യേണ്ടതു" എന്നു ചോദിച്ചു.

സൂപ്രണ്ട്—"നിങ്ങളെക്കൊണ്ടു ഈ കേസ്സു തെ
ളിയിക്കുവാൻ സാധിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല."

ഇൻ—"ഉപദേശം തന്നാൽ ആ വിധം ചെയ്യാം."

സൂപ്ര—"വിശേഷിച്ചു വാസുനമ്പിയാതിരി അദ്ദേഹ
ത്തിൻെറ മകൾ ശാന്തയും അപായത്തിൽനിന്നു ഇനിയും
തിരിച്ചു വന്നിട്ടില്ലെന്നു കേട്ടു. അതിനെപ്പററി നിങ്ങൾ
എന്തെങ്കിലും അന്വേഷണം നടത്തിയോ?"

ഇൻ—"ഇല്ല."

സൂപ്ര—"എന്തു നടത്താത്തതു? നിങ്ങ തിലും
ർ ന
കാരുടെ ജീവനെയും സ്വത്തുക്കളെയും പരിരക്ഷ
ിക്കപ്പെ
ടുന്നതു ഈ വിധമാണോ? അതും കൊലക്കേസ്സു
ിന്നമാക
വല്ല സംബന്ധവും ഉണ്ടോ എന്നു നിങ്ങൾ അ
ള്ളമനെ
ഷിച്ചോ? ആ സംഭവത്തെ ഇതുവരെ റിക്കാട്ടാക്കാ
യാണു.
ള്ള കാരണമെന്താണു? അവർ രണ്ടുപേരെയും
പ്പവരാ
യി പിടിച്ചുകൊണ്ടുപോയി ഒളിവിൽ പാപ്പിച്ചു
ാധിക
യി വിചാരിച്ചുകൂടെ? അങ്ങിനെയാണെങ്കിൽ ന
ള്ള
ഗൗരവം തീരെ ചെറുതല്ല?"

ന

ഇൻ—"ഉടനെ റിക്കാട്ടാക്കിക്കൊള്ളാം. വേണ്ടതു

മുറിയിൽ തള്ളിയുന്തിക്കേററി നിൽക്കുവാനുംകൂടി സ്ഥലം കിട്ടാതെയും വെയിലിൻെറ ചൂടേററു വിയൎത്തൊലിച്ചും ആളുകറം കഷ്ടപ്പെടുന്നതു തീവണ്ടിയിൽ യാത്രചെയ്യാൻ ഇടയായിട്ടുള്ളവൎക്കെല്ലാം അനുഭവമാണ്. എന്നാൽ ചട്ടയും തൊപ്പിയും ഇട്ട വല്ല വെള്ളക്കാരും സംസാരിക്കുമ്പോൾ കൊഴിഞ്ഞു വീണുപോയ ഒന്നു രണ്ടു ഇംഗ്ലീഷുവാക്കു തപ്പി എടുത്തു് അബദ്ധമായി സംസാരിപ്പാൻ ഭഗീരഥപ്രയത്നം ചെയ്തു പഠിച്ചു ഹംസവേഷധാരികളായ കാകന്മാരെപ്പോലെ പെരുമാററി കച്ചീട്ടുവെച്ചിട്ടുള്ളവരുടെ സൌകൎയ്യത്തെ പ്രമാണിച്ചു് ആ കമ്പനിക്കാർതന്നെ പ്രത്യേകം ഏൎപ്പാടു ചെയ്തിട്ടുള്ളതും നമുക്കനുഭവമാണ്. അതിനെ കുറിച്ചു നാം എന്തിന്നായി അസൂയപ്പെടുന്നു. ഭാരതമാതാവിൻെറ പ്രിയസന്താനങ്ങളും ഏകോദരസഹോദരന്മാരാംവണ്ണം വൎത്തിക്കേണ്ടവരുമായ നാം ഈ വക സന്ദൎഭങ്ങളിൽ ചെയ്യുന്നതെന്താണ്? വലിയ മത്സ്യത്തെ കണ്ടു പൊന്തയെപ്പോലെ കുണ്ടടങ്ങുന്നു. ഞെരുങ്ങിയിരിക്കുന്നവർ പരിഭ്രമിച്ചോടിവന്നു വണ്ടിയിൽ കേറുന്നവരെ കണ്ടാൽ കാൽവിടൎത്തി അധിക സ്ഥലം കൈവശപ്പെടുത്തുന്നു. നാം തന്നെ നമ്മുടെ സഹോദരന്മാരോടു് ഈ വിധം പെരുമാറുമ്പോൾ ജാതികൊണ്ടും നിറംകൊണ്ടും ഭാഷകൊണ്ടും മററനേകവിധത്തിലും നമ്മളിൽനിന്നു വ്യത്യാസപ്പെട്ടവരായ അന്യദേശക്കാർ നമ്മെ അലക്ഷ്യമാംവണ്ണം അവഗണിക്കുന്നതിൽ അത്ഭുതപ്പെടുവാനില്ല. കാഷായവസ്ത്രം വിഷയപരിത്യാഗചിഹ്നമാകയാൽ ആ തരം വസ്ത്രധാരികളുടെ നേരെ ഭക്തിബഹുമാനങ്ങൾ ഉണ്ടാകുന്നതു ഹിന്തുക്കളുടെ പ്രത്യേകവാസനയാണ്. പാശ്ചാത്യപരിഷ്കാരത്തെ ശരിയായി ദഹിക്കാഞ്ഞു ഭ്രമിച്ചവരായിട്ടുള്ള നമ്മുടെ ചെറുപ്പക്കാൎക്കു് ആ വക സുകൃതനിധികളുടെ കാഴ്ച കൌതുകകരമായിരിക്കുന്നില്ല. അവരെ കള്ളസന്യാസികളെന്നും മടിയന്മാരെന്നും ഇവർ അനായാസേന

കററപ്പെടുത്തുന്നു. ഈ കൂട്ടരെ കാണുമ്പോഠം നമ്മുടെ പരിഷ്കാരികളുടെ മുഖത്തു സ്ഫുരിക്കുന്നതു് അലക്ഷ്യഭാവവും ഹാസ്യവുമാണു്. ചെറുപ്പക്കാരായ പ്രിയസഹോദരന്മാരെ! നിങ്ങഠം ജനതതിയുടെ നേതൃത്വം വഹിപ്പാൻ തക്ക യോഗ്യരായിത്തീരേണമെന്നു സദാ പ്രാൎത്ഥിച്ചുകൊണ്ടിരിക്കുന്ന ഭാരതജനനിയെ ഭഗ്നാശയയാക്കി തീൎക്കാതിരിപ്പിൻ!

ഭാഗ്യവശാൽ മേൽപറഞ്ഞ മുറിക്കകത്തുണ്ടായിരുന്നവർ എല്ലാവരേയും തമസ്സു ബാധിച്ചിരുന്നില്ല. ഏകദേശം പതിനഞ്ചു നിമിഷം കഴിഞ്ഞപ്പോഴെക്കും അതിലുണ്ടായിരുന്ന ഒരാളുടെ ഹൃദയം ജീവകാരുണ്യമാകുന്ന ചന്ദ്രികയാൽ വികസിച്ചു. അയാഠം തന്റെ സ്ഥാനത്തിൽനിന്നെഴുനീററുമാറിനിന്നു സന്യാസിക്കു തന്റെ ഇരിപ്പടം നല്കി. സന്യാസി നേരംപോക്കിന്നെന്നപോലെ ഒരു ചെറിയ കുഴിതാളമെടുത്തു താളംപിടിച്ചു കൎണ്ണപീയൂഷങ്ങളും വേദാന്തസാരപ്രതിപാദകങ്ങളുമായ ഗാനങ്ങളെ പാടുകയോടെ പാടി ആ മുറിക്കകത്തുണ്ടായിരുന്ന യാത്രക്കാരുടെ മനസ്സുകളെ ആകൎഷിച്ചു. ഓരോ പാട്ടുപാടി അവസാനിക്കുമ്പോഴും അതിന്റെ സാരാംശത്തെ പാമരന്മാരായ ശ്രോതാക്കളുടെ അറിവിന്നായിക്കൊണ്ടു ലളിതമായ തമിഴ്ഭാഷയിൽ അദ്ദേഹം വിസ്തരിച്ചു പറഞ്ഞിരുന്നു. ഇങ്ങനെ കുറെ പാട്ടുകഠം പാടിയപ്പോഴെക്കും ചിലരുടെ മനസ്സിന്റെ കെട്ടുകഠം കുറെശ്ശെ അഴിയുവാൻ തുടങ്ങി. വണ്ടി അതിവേഗത്തിൽ ഓടിയിരുന്നതിനാലും സന്യാസിയുടെ വിശേഷമായ ഗാനത്താലും ഏതാനും ആപ്പീസുകഠം പിന്നിട്ടതു് ആരും അറിഞ്ഞില്ല. വണ്ടി ഷൊറണ്ണൂർ സ്റ്റേഷനിൽ എത്തി. സന്യാസി വണ്ടിയിൽനിന്നിറങ്ങി ടിക്കററു കൊടുത്തു പോയി. അന്നു വൈകുന്നേരത്തോടുകൂടി അദ്ദേഹം കേളമംഗലത്തു ഗോപാലപണിക്കരുടെ തറവാട്ടുവകയായ വിജയപുരത്തു അമ്പലത്തിന്റെ നടക്കൽ എത്തി ഒരു ആൽത്തറമേൽ

കയറി ഈശ്വരധ്യാനതല്പരനായി സ്ഥിതിചെയ്തു. അന്ന രാത്രി ആ ആൽത്തറയിന്മേൽ കഴിച്ചുകൂട്ടി. പിറ്റേദിവസം നേരം പ്രകാശമാകുമ്പോഴേക്കും ഭക്തന്മാരായ പുരുഷന്മാർ ഈശ്വരഭജനത്തിനായി വന്നുതുടങ്ങി. അതു പാശ്ചാത്യപരിഷ്കാരഭ്രമം പരമകാഷ്ഠയെ പ്രാപിച്ചിട്ടുള്ള ഒരു പ്രദേശമല്ലാതിരുന്നതിനാൽ ആ ദിക്കിലുണ്ടായിരുന്ന ബാലികാബാലന്മാർ ഈശ്വരഭക്തിയുടെ ബാഹ്യലക്ഷണങ്ങളായ കുളിയും, തൊഴലും, സ്തോത്രപാഠവും മററും അന്ധവിശ്വാസമാണെന്നു ശഠിച്ചിരുന്നില്ല. അതുനിമിത്തം ആ പ്രദേശത്തുള്ള സ്ത്രീപുരുഷന്മാരിൽ മിക്കവരും ഈശ്വരഭജനാർത്ഥം ദിവസേന അമ്പലത്തിൽ പോയിരുന്നു. യതിവര്യൻ ഇവരുടെ ഭക്തിയും സ്വഭാവവും മുഖഭാവങ്ങളും സംഭാഷണങ്ങളും സൂക്ഷ്മദൃഷ്ട്യാ ഗ്രഹിച്ചുകൊണ്ടും ഈശ്വരധ്യാനതല്പരനായും രണ്ടുമൂന്നു ദിവസം അവിടെ താമസിച്ചു. അദ്ദേഹം ആ പ്രദേശത്തെ സന്ദർശിക്കുവാൻ വല്ല പ്രത്യേകകാരണവും ഉണ്ടായിരിക്കുമോ എന്നു കാണികൾക്കറിവാൻ നിവൃത്തിയില്ലാത്തവിധം അന്യചിന്താവിഹീനനായിട്ടാണ കാണപ്പെട്ടതു്. എങ്കിലും സൂക്ഷ്മമായി പറയുന്നതായാൽ എന്തോ ഒരു വിചാരം അദ്ദേഹത്തിന്റെ മനസ്സിൽ സ്ഥലംപിടിച്ചിട്ടുണ്ടെന്നൂഹിക്കാം. "ഈ ഗ്രാമത്തിന്റെ നടയിൽ ഇരുന്നാൽ പോരാ" എന്നാലോചിച്ചുറച്ചു പ്രവർത്തിച്ചതുപോലെ സന്ന്യാസി ആ പ്രദേശമെല്ലാം ചുറ്റിനടന്നാക്കി. വീടുകൾതോറും പോയി വിശേഷതരങ്ങളായ സാളഗ്രാമം, രുദ്രാക്ഷം മുതലായ വസ്തുക്കളെ തദ്ദേശവാസികളിൽ അവയുടെ മാഹാത്മ്യത്തെ ധരിച്ചിട്ടുള്ളവർക്കു സൌജന്യമായി കൊടുത്തു് രണ്ടുമൂന്നു ദിവസംകൂടി ആ പ്രദേശത്തുതന്നെ താമസിച്ചതിനുശേഷം അവിടംവിട്ടുപോയി. യതീന്ദ്രൻ പട്ടാമ്പിയിൽചെന്നു തീവണ്ടികയറി കോഴിക്കോട്ടേക്കു പുറപ്പെട്ടു. വിജയപുരം ക്ഷേത്ര

ടെ അയൽപ്രദേശങ്ങളിലും കേളമംഗലത്തുംവെച്ചു പല തവണയും കണ്ടിട്ടുണ്ടായിരുന്ന ഒരാൾ അന്നേ കയറിയ മുറിക്കകത്തുണ്ടായിരുന്നു. ഈ ആളെ വളരെ നേരത്തോളം സന്ന്യാസി പ്രതിപ്രതീകം വീക്ഷിച്ചു. അയാളെ അദ്ദേഹത്തിന്റെ സമീപത്തു വിളിച്ചിരുത്തി പല നാട്ടുവർത്തമാനങ്ങളെപ്പറ്റി ചോദ്യം ചെയ്തു. അവർ രണ്ടുപേരും തമ്മിൽ വളരെനേരം പല സംഗതികളെക്കുറിച്ചും സംഭാഷണം ചെയ്തതിന്നുശേഷം സന്ന്യാസി അതിൽ [illegible] വിളിച്ച് അയാൾ അസ്ഥിമംഗലത്തേക്കു പോകുവാനുള്ള കാരണത്തെയും കോഴിക്കോട്ടേക്ക് എന്താവശ്യത്തിന്നായി പോകുന്നു എന്നും സ്വദേശം എവിടെയാകുന്നെന്നും മറ്റും ചോദിച്ചു. താൻ തിരുവിതാംകൂറിൽ ചേർന്ന വക്കീലാണെന്നും ബാരിസ്റ്റർ സി. ആർ. മേനോന്റെ ശിഷ്യനാകുന്നെന്നും അസ്ഥിമംഗലത്തേക്കു പോകുന്നതു അപ്പോൾ പോലീസ്സ് അന്വേഷണത്തിൽ ഇരിക്കുന്ന ഒരു കൊലക്കേസ്സുസംബന്ധമായി ചില കാര്യങ്ങളെ അതിൽ പ്രവേശിക്കപ്പെട്ടിട്ടുള്ളവരുടെ ബന്ധുക്കളോടും മറ്റും അന്വേഷിച്ചുവരുവാനായി ബാരിസ്റ്റർ അവർകൾ തന്നെ നിയമിച്ചപ്രകാരം പോയി വരുന്നതാണെന്നും കൊലക്കേസ്സിനു പുറമെ ഒരു ആൾമോഷണക്കേസ്സുകൂടി ഉണ്ടായിട്ടുള്ളതിനെക്കുറിച്ചു പോലീസ്സ് വല്ല നടവടിയോ അന്വേഷണമോ നടത്തുന്നുണ്ടോ എന്നറിയേണ്ട ആവശ്യവുംകൂടി ഉണ്ടായിരുന്നു എന്നും അയാൾ മറുപടി പറഞ്ഞു. ഇങ്ങിനെ ഓരോ വൃത്താന്തങ്ങൾ പറഞ്ഞുകൊണ്ടിരിക്കെ വണ്ടി കോഴിക്കോട്ടെത്തി. സന്ന്യാസിയും വക്കീലക്കാരൻനായളും തമ്മിൽ പിരിഞ്ഞു.



# പത്താമദ്ധ്യായം.

---

## രണ്ടു യുവതികൾ.

വൃദ്ധൻ—"ലക്ഷ്മീ! നമ്മുടെ അതിഥിയുടെ വാശിക്കു ഇനിയും വ്യത്യാസം കാണുന്നില്ലല്ലൊ? അവൾ എത്ര കാലം ഇവിധം വൎത്തിക്കുമെന്നറിഞ്ഞില്ല. സ്വഭാവത്തിന്നല്പമെങ്കിലും മാററം കാണാതിരുന്നാൽ നമ്മുടെ യജമാനൻ നമ്മെ നിശ്ചയമായും കുററപ്പെടുത്തും. നമ്മുടെ പേരിൽ ഉദാസീനത ഉണ്ടെന്നു പറയുവാൻ ഇടം കൊടുത്തുകൂടാ."

ലക്ഷ്മി—"ഞാൻ എന്തുചെയ്യട്ടെ, ഈ വക കാൎയ്യങ്ങളിൽ ഞാൻ അശക്തയാണെന്നു നിങ്ങൾക്കറിയാമല്ലൊ. എന്റെ സാമൎത്ഥ്യം മുഴുവനും ഞാൻ അവളുടെ മുമ്പിൽ പ്രയോഗിച്ചു. അവൾക്കു യാതൊരു ചലനവും ഉള്ളതായി കാണുന്നില്ല."

വൃദ്ധൻ—"അപ്പോൾ നിന്റെ സാമൎത്ഥ്യം ഫലിക്കുന്നില്ലെന്നാണൊ നീ പറയുന്നതു? അങ്ങിനെയാണെങ്കിൽ ഇനി ഞാൻ നിന്നെ ബഹുമാനിക്കുന്നതല്ല."

ലക്ഷ്മി—"ഞാൻ അവളോടു തോല്ക്കുകയൊ? അതു ഒരിക്കലും സംഭവിക്കയില്ലെന്നാണു എന്റെ വിശ്വാസം."

വൃദ്ധൻ—"ഇത്രകാലമായിട്ടു അവൾ നിന്നോടു സംസാരിക്കകപോലും ചെയ്യുന്നില്ലെന്നു പറഞ്ഞതോൎക്കുമ്പോൾ ഇനി എന്നാണു അവളെ സ്വാധീനിപ്പാൻ നിനക്കു സാധിക്കുന്നതു എന്നു ഞാൻ അറിഞ്ഞില്ല. ഈവക കാൎയ്യങ്ങളിൽ നിന്റെ പാടവം അസാധാരണമാണെന്നു ഞാൻ വൃഥാ വിശ്വസിച്ചിരുന്നു. നീമൂലം എനിക്കു മാനഹാനി നേരിടുമെന്നാണു തോന്നുന്നതു."

ലക്ഷ്മി—"ബദ്ധപ്പെടാതിരിക്കു. 'മെല്ലെ തിന്നാൽ മുള്ളും തിന്നാം' എന്നല്ലെ പഴഞ്ചൊല്ലു. ചിലരെ എളുപ്പ്

ത്തിൽ വശത്താക്കാം, ചിലരെ സ്വാധീനിക്കുന്നതു ദുസ്സാദ്ധ്യമാണു്. മറ്റു ചിലരെ സ്വാധീനിപ്പാൻ സാധിക്കുകയില്ല. അവരും ബുദ്ധിശാലിനിയാകയാൽ ആദ്യം പറഞ്ഞതരത്തിൽ പെട്ടവളല്ല നിശ്ചയം."

വൃദ്ധൻ— "നിന്റെ ശൃംഗാരവും മധുരവാക്കും അവളെ ഭ്രമിപ്പിക്കുവാൻ അവകാശമില്ലല്ലൊ."

ലക്ഷ്മി— "ഭ്രമിക്കുന്നതു സൌഭാഗ്യം കണ്ടിട്ടൊ മറ്റൊ അല്ല."

വൃദ്ധൻ— "ആട്ടെ. ഇനി എത്ര ദിവസത്തിനുള്ളിൽ നിനക്കു് അവളെ നിന്റെ വശത്താക്കുവാൻ സാധിക്കും? ആ കാര്യം തീർച്ചയാവട്ടെ."

ലക്ഷ്മി— "ഒരു പൊടിക്കയ്യുകൂടി പ്രയോഗിക്കുവാനുണ്ടു്. അതുംകൂടി പരീക്ഷിച്ചുനോക്കിയതിനുശേഷം തീർച്ച പറയാം. അവരും ഒരു സാധാരണ യുവതിയല്ലെന്നു നിങ്ങളും ധരിച്ചിട്ടില്ലെ. അതുകൊണ്ടു എന്റെ വിദ്യകളും മുഴുവൻ പ്രയോഗിക്കേണ്ടതായും വന്നേക്കാം. അതിനു കുറച്ചു കാലതാമസമുണ്ടാവാതെ നിവൃത്തിയില്ല."

വൃദ്ധൻ— "നീ ഇതുവരെ പണിപ്പെട്ടു സമ്പാദിച്ചിട്ടുള്ള നല്ലപേർ കളയരുതു്."

ലക്ഷ്മി— "കഴിയുന്നതും പരീക്ഷിച്ചുനോക്കാം. നേരം അതിക്രമിക്കുന്നു. എനിക്കു കുറച്ചു ജോലിയുണ്ടു്." എന്നു പറഞ്ഞു ലക്ഷ്മി വൃദ്ധന്റെ അടുക്കൽനിന്നു പോയി. ലക്ഷ്മിയും വൃദ്ധനും താമസിച്ചിരുന്നതു് ഒരു വിജനപ്രദേശത്താണു്. ആ പ്രദേശം വൃക്ഷലതാദിശൂന്യമായി അടുത്തടുത്തു കിടക്കുന്ന കുന്നുകളാൽ നിറയപ്പെട്ടിരുന്നു. കുന്നുകളിൽ ഒന്നിന്റെ താഴ്വരയിൽ ഭംഗിയായി പണിചെയ്യപ്പെട്ട ഒരു ചെറിയ ഗൃഹത്തിന്റെ വരാന്തയിൽവെച്ചായിരുന്നു മേൽവിവരിച്ച സംഭാഷണം നടന്നതു്. ലക്ഷ്മി വൃദ്ധന്റെ സമീപത്തുനിന്നു പോയതു ഗൃഹാന്തർഭാഗത്തേക്കായിരുന്നു

ന്നവരും ഉടനെ അവളുടെ മടിക്കുത്തിലുണ്ടായിരുന്ന താക്കോൽ എടുത്തു് ഒരു മുറി തുറന്നു് അതിന്നുള്ളിൽ പ്രവേശിച്ചു. കാഴ്ചക്കു കൌതുകം ജനിപ്പിക്കുന്ന യാതൊരു വസ്തുവും അതിന്നകത്തുണ്ടായിരുന്നില്ല. അതു് ഒരു വിദ്യാർത്ഥിയുടെ വായനമുറിപോലെ കാണപ്പെട്ടു. വിശാലമായ അതിന്റെ ഒത്തനടുക്കു കിടന്നിരുന്ന വെണ്ണക്കൽമേശമേൽ പലതരം പ്രതിദിനപത്രങ്ങളും മാസികകളും പുസ്തകങ്ങളും ഒതുക്കിവെച്ചിരുന്നു. മേശയുടെ സമീപത്തു കിടന്നിരുന്ന ഒരു കസാലയിൽ ഒട്ടും പ്രസാദം കൂടാതെ വിളറി നയനജലത്താൽ നനക്കപ്പെട്ട ഗണ്ഡങ്ങളോടുകൂടിയ ഒരു യുവതി നിശ്ചേഷ്ടയായി സ്ഥിതിചെയ്തിരുന്നു. അവൾക്കു യാതൊന്നിലും ഉത്സാഹമുണ്ടായിരുന്നില്ല. അവളുടെ വസ്ത്രങ്ങളും മുഷിഞ്ഞുകീറിയവയായിരുന്നു. സ്നാനാശനാദികളിലും വിനോദങ്ങളിലും താല്പര്യക്കുറവുനിമിത്തം ശരീരം വിളർത്തുക്ഷീണിച്ചും കൈകാലുകൾക്കു ബലക്കുറവും കാണപ്പെട്ടു. ലക്ഷ്മി മുറിയിൽ പ്രവേശിച്ചു ഉടനെ "മകളേ! നീ എന്തിനായിട്ടാണു് ഈവിധം ശരീരത്തെയും മനസ്സിനെയും അലട്ടുന്നതു്. നിന്റെ അവിശ്വാസം ഇനിയും തീർന്നില്ലേ. കാന്തികുറഞ്ഞ നിന്റെ മുഖാരവിന്ദവും സൂര്യരശ്മിയേറ്റു വാടിക്കുഴഞ്ഞ മൃണാളസദൃശമായ ശരീരവും എന്നെ അത്യന്തം ക്ലേശിപ്പിക്കുന്നു. ഞാൻ നിനക്കുവേണ്ടി ശ്രദ്ധാപൂർവ്വം തയ്യാറാക്കിക്കൊണ്ടുവരുന്ന ഭക്ഷണപദാർത്ഥങ്ങളിൽ നിനക്കു രുചി തോന്നുന്നില്ലെന്നുണ്ടോ? ഏതു വസ്തുവിലാണു നിനക്കു പ്രിയമെന്നു പറഞ്ഞാൽ അതു ഞാൻ ഉടനെ കൊണ്ടുവരാമല്ലോ. നീ എന്തിനാണു സംശയിക്കുന്നതു്?"

യുവതി — "നിങ്ങളുടെ ഉപദ്രവമില്ലാതിരുന്നുവെങ്കിൽ കുറച്ചാശ്വാസമായിരുന്നു."

ലക്ഷ്മി —"പ്രിയസഖീ! നീ എന്താണു് അങ്ങനെ പറയുന്നതു്. നിന്റെ പ്രീതിക്കായിക്കൊണ്ടു ഞാൻ ചെയ്യുന്ന

മെല്ലാം നിനക്ക് അപ്രീതിയായിട്ടാണൊ കലാശിക്കുന്നതു്? അങ്ങനെ പറയരുതു്. എന്റെ ശ്രദ്ധയും ശ്രമവും നിന്റെ സുഖത്തെയാണ പ്രതീക്ഷിക്കുന്നതു. നിന്റെ ശുശ്രൂഷക്കവേണ്ടി എന്റെ സകല സൌകൎയ്യത്തെയും ഞാൻ ഉപെക്ഷിച്ചിരിക്കുന്നു. നീ അതിന്ന സാക്ഷിയാണല്ലൊ?"

യുവതി— "നിങ്ങളുടെ ഭാഷണം എന്റെ ശ്രവണങ്ങൾക്ക ഹിതകരമായിരിക്കുന്നില്ല. ദയവുചെയ്തു പൊയാൽ കൊള്ളാം."

ലക്ഷ്മി—"എന്നെ കാണുക കൂടി വെറുക്കുന്നുണ്ടൊ? ഞാൻ കാഴ്ചക്ക് അത്ര വിരൂപിയാണൊ? ഈ സംഗതി ഇതുവരെ ആരും എന്നോടു പറഞ്ഞിട്ടില്ല. എന്നെ കണ്ടിട്ടുള്ളവരെല്ലാം എന്റെ ദെഹകാന്തിയേയും സൌന്ദൎയ്യത്തെയും കുറിച്ചു ശ്ലാഘിക്കുന്നതല്ലാതെ എന്നെ നിന്ദിക്കുകയുണ്ടായിട്ടില്ല. എന്റെ രൂപലാവണ്യം നിനക്ക് അസഹനീയമാണെങ്കിൽ ഞാൻ ഇങ്ങൊട്ടു വരുന്നില്ലെന്നു വെച്ചേക്കാം" (എന്നു പറഞ്ഞു മുഖംമറച്ചു കരയുവാൻ ഭാവിക്കുന്നു).

യുവതി— (തന്റെ വാക്ക കുറെ കടന്നുപോയി എന്നു ശങ്കിച്ച്) "പ്രിയസഹോദരി! മനുഷ്യൎക്കു കണ്ണാനന്ദകരമായ ഗാനമാധുൎയ്യത്തെക്കാൾ പ്രീതികരമാണെന്നു വിചാരിക്കുന്ന എനിക്ക നിങ്ങളുടെ സംഭാഷണസുഖം ഉപെക്ഷിക്കത്തക്കതല്ല. എങ്കിലും നിങ്ങൾ എന്റെ വൈരികളുടെ ദാസിയാകയാൽ എനിക്ക നിങ്ങളുടെപെരിൽ വിശ്വാസമൊ പ്രീതിയൊ ജനിപ്പാൻ അവകാശമില്ലല്ലൊ.

ലക്ഷ്മി—"സഖീ!നി പറഞ്ഞതു വാസ്തവമാണ്. ശത്രുപക്ഷക്കാരിയായി കാണപ്പെടുന്ന എന്നിൽ നിനക്കവിശ്വാസമുണ്ടാവാൻ വഴിയില്ലെന്നു ഞാൻ സമ്മതിക്കുന്നു. ഞാൻ നിന്റെ ശത്രുവല്ല. സഹായിയാണ്". അനുകമ്പ എന്ന ഗുണം സ്വഭാവമായി എന്നിൽ കുടികൊള്ളുന്നുണ്ടു. ഞാൻ ദുഷ്ടയല്ലെന്നും നിന്റെ സ്വാതന്ത്ര്യത്തെ നശിപ്പിക്ക

ന്നതിൽ ഉത്സുകയല്ലെന്നും കാലപ്പഴക്കത്തിൽ നീ ധരിക്കും"

യുവതി— "നിങ്ങൾ എന്റെ സഹായിയാണെന്നു പറയുന്നുണ്ടല്ലൊ. എനിക്കു വല്ല സഹായവും ചെയ്വാൻ നിങ്ങൾക്കു സാധിക്കുമൊ?"

ലക്ഷ്മി— "എനിക്കു ചെയ്വാൻ കഴിയുന്നതെല്ലാം നിനക്കു സഹായമായി തന്നെ കലാശിക്കും."

യുവതി—"ഞാൻ നിങ്ങളെ എങ്ങനെ വിശ്വസിക്കും. ഈ മുറിയിൽനിന്നു പുറത്തേക്കു പോകുവാനുംകൂടി നിങ്ങൾ എന്നെ അനുവദിക്കുന്നില്ലല്ലൊ. എന്റെ കഷ്ടാവസ്ഥയിൽ എന്നെ സഹായിപ്പാൻ വന്നിട്ടുള്ള നിങ്ങൾ അത്ര അവിശ്വാസത്തോടുകൂടി പെരുമാറുന്നതിന്റെ താല്പര്യമെന്താണു്?".

ലക്ഷ്മി—"നിനക്കു യാതൊന്നുകൊണ്ടും അസൌഖ്യവും ബുദ്ധിമുട്ടുമുണ്ടാകരുതെന്നു കരുതീട്ടുതന്നെ."

യുവതി—"സ്വാതന്ത്ര്യമായി പുറത്തിറങ്ങി സഞ്ചരിക്കുന്നതു് അസൌഖ്യവും ബുദ്ധിമുട്ടുമാണെന്നു വിചാരിക്കുന്നവർ ലോകത്തിൽ ആരെങ്കിലുമുണ്ടൊ? സ്വാതന്ത്ര്യം മനസ്സിനു് ഉന്മേഷമുണ്ടാക്കുന്ന അമൃതമാണു്". "അന്യഥാ ശങ്കിക്കേണ്ട".

ലക്ഷ്മി--"ഭവതിക്കു വേണ്ടതെല്ലാം ഞാൻ ഇവിടെ കൊണ്ടുവന്നു തരാമല്ലൊ".

യുവതി—"മനുഷ്യർ പല തൊഴിൽചെയ്തു കാലം കഴിക്കുന്നവരാണു്. ഈ ജോലി ചെയ്വാനും നിങ്ങളെപ്പോലെ ചിലർ കച്ചകെട്ടാത്തപക്ഷം എന്റെ ശത്രുക്കളുടെ ഉദ്ദേശം എളുവിധം സാധിക്കും. അതുകൊണ്ടു് എനിക്കു നിങ്ങളുടെ പേരിൽ യാതൊരു പരിഭവവുമില്ല. എന്റെ സകല സ്വാതന്ത്ര്യത്തെയും നശിപ്പിച്ചു കൂട്ടിൽ അടക്കപ്പെട്ട കിളിയെപ്പോലെ എന്നെ കഷ്ടപ്പെടുത്തുന്ന നിങ്ങളുടെ എജമാനന്റെ ഉദ്ദേശം എന്തായിരുന്നാലും അതു തീരെ

അസാദ്ധ്യമായെ കലാശിക്കു എന്നറിഞ്ഞുകൊള്ളട്ടെ. ഞാൻ ഈശ്വരനാലും ബന്ധുക്കളാലും ഉപേക്ഷിക്കപ്പെട്ടവളല്ല."

ലക്ഷ്മി—"മനുഷ്യർ പഞ്ചവർണ്ണക്കിളിയെ പിടിച്ചു കൂട്ടിൽ അടക്കുന്നതു് അതിനെ കഷ്ടപ്പെടുത്തേണമെന്നുള്ള ഉദ്ദേശത്തോടുകൂടിയല്ല. അതിന്റെ അംഗസൗഭാഗ്യത്തെ കണ്ടും കളകണ്ഠത്തെ കേട്ടും ആനന്ദിപ്പാൻ വേണ്ടിയാണു്. നിന്റെ ശത്രുക്കളുടെ ഉദ്ദേശം അതല്ലെന്നു ശങ്കിക്കാമോ?" എന്നു പറഞ്ഞപ്പോഴേക്കും വൃദ്ധൻ ലക്ഷ്മിയെ വിളിക്കുകയാൽ അവരും ആ മുറിയിൽനിന്നു പുറത്തേക്കു കടന്നു വാതിൽ അടച്ചുപൂട്ടി.

ഇതു കണ്ടപ്പോൾ യുവതിയുടെ ഹൃദയം വ്യസനഭാരത്താൽ തകർന്നു. അവളുടെ മനോവിചാരം ശബ്ദരൂപേണ പുറത്തേക്കു പ്രവഹിച്ചു. "ഹാ! കഷ്ടം! സ്നേഹവാരിധിയായ ഈശ്വരന്റെ അംശങ്ങളും അദ്ദേഹത്തിന്റെ പ്രതിബിംബങ്ങളുമായ മനുഷ്യർ സ്നേഹശൂന്യന്മാരായി വർത്തിക്കുന്നതിനാൽ മനുഷ്യസൃഷ്ടിയുടെ ഉദ്ദേശം മിഥ്യയായി തീരുന്നു. സമസ്തസൃഷ്ടികളെ സസ്നേഹം പരിചരിക്കുന്ന ഞാൻ അവരുടെ പ്രത്യുപകാരത്തെ ആഗ്രഹിക്കുന്നില്ലെങ്കിലും അവരുടെ മുറ എന്നെ ഈവിധം കഷ്ടപ്പെടുത്തുകയില്ല. മനുഷ്യരെയോ മററു ജീവികളെയോ ഞാൻ എപ്പോഴെങ്കിലും ഉപദ്രവിച്ചിട്ടുള്ളതായി എനിക്കു ഓർമ്മതോന്നുന്നില്ല. മാതാപിതാക്കന്മാരുടെ പാപകർമ്മങ്ങൾക്കു് അവരുടെ സന്താനങ്ങൾ ഉത്തരവാദികളാണെന്നു വരികിലും ഈശ്വരനു ഹിതകരവും മനുഷ്യർക്കുപകാരപ്രദവുമായ സൽകർമ്മങ്ങളല്ലാതെ മററൊന്നുംതന്നെ ചെയ്തിട്ടില്ലാത്ത പാവനമൂർത്തികളായ എന്റെ മാതാപിതാക്കന്മാർ മൂലവും ഞാൻ ദുരിതം അനുഭവിക്കേണ്ടതില്ല. അതിനാൽ എന്റെ ഇപ്പോഴത്തെ ദുരിതാനുഭവം പൂർവ്വകർമ്മഫലമല്ല. ദുരിതനിധികളായ ദുർജ്ജനങ്ങളുടെ നീചകർമ്മത്തിന്റെ തൽക്കാല

ഫലമാണ് ഞാനിപ്പോൾ അനുഭവിക്കുന്നത്. ഇതിന്നു മോചനമില്ലെന്നു വരുമോ? സർവ്വസാക്ഷിയായ ഈശ്വരൻ ഇവയൊന്നും കാണുന്നില്ലെന്നുണ്ടോ? ഹാ! ദൈവമെ പ്രതിക്രിയകളുള്ള അധികാരം അങ്ങേക്കാണല്ലൊ. സാധുസംരക്ഷണത്തിന്നും പ്രവീണൻ ഭവാനാണല്ലൊ. ഈ ലോകത്തിൽ വ്യാപിച്ചിട്ടുള്ള സകല ശക്തികളും അങ്ങയുടെ ചൈതന്യാംശങ്ങളാകയാൽ ആ ശക്തിയുടെ പാരമാർത്ഥങ്ങളെ ധരിക്കുന്ന അങ്ങയുടെ കിങ്കരന്മാരെ എന്റെ ദുഃഖനിവാരണത്തിന്നായി നിയോഗിക്കാത്തതു എന്റെ പ്രാർത്ഥനകൾ ശക്തിയില്ലാത്തതുകൊണ്ടാണോ? പ്രകൃത്യാ അബലയായ എന്റെ അപേക്ഷക്ക് ഇതിലധികം ശക്തിയുണ്ടാവാൻ കാരണമില്ലല്ലൊ. എന്നെ സ്നേഹിക്കുന്നവരായ ബന്ധുക്കളും പലരുമുണ്ട്. ഭവാന്റെ ഭക്തശ്രേഷ്ഠന്മാരായി അവരിൽ ഒരാളെ എന്റെ ബന്ധനമോചനത്തിന്നായി പ്രോത്സാഹിപ്പിക്കാത്തത് എന്റെ പ്രലപനങ്ങളുടെ ധ്വനി ഭവാന്റെ ശ്രോത്രങ്ങളിൽ പ്രവേശിക്കായ്കകൊണ്ടാണോ? എന്റെ അപ്പൻ ഇപ്പോൾ എവിടെയാണു? അദ്ദേഹത്തെയും ശത്രുക്കൾ ബന്ധനത്തിൽ പെടുത്തീട്ടുണ്ടായിരിക്കണം. എന്തിന്നു സന്നദ്ധരായ എന്റെ ബന്ധുക്കൾ എന്നെ കണ്ടുപിടിപ്പാൻ ശ്രമിക്കുന്നില്ലെന്നുണ്ടൊ? അവർ അപ്രകാരം ചെയ്യാൻ കാരണമില്ല. ഞാൻ എന്റെ അമ്മയെയും അമ്മാമൻ തുടങ്ങിയുള്ളവരെയും കണ്ടിട്ടു എത്ര നാളായി? ഈ കാരാഗൃഹം എന്റെ ശ്മശാനമായി കലാശിക്കുമൊ? ഹാ! പരമദയാലോ! അങ്ങയും എന്നെ മറന്നുവൊ? എന്റെ തൽക്കാലസ്ഥിതികളെ പറ്റി അദ്ദേഹം യാതൊന്നും ഗ്രഹിച്ചിട്ടില്ലെന്നുണ്ടൊ?" എന്നു പറയുമ്പോഴേക്കു വാതിൽ തുറക്കുന്ന ശബ്ദം കേൾക്കുകയാൽ യുവതി നിശ്ശബ്ദയായി തീർന്നു.



# പതിനൊന്നാമദ്ധ്യായം.

---

## മുത്തുകൃഷ്ണൻ ചെട്ടിയാർ

കാതിൽ വൈരക്കല്ലു കടുക്കനും കൈവിരലുകളിൽ നവരത്നഖചിതമായ മോതിരങ്ങളും വിചിത്രമായി പണി ചെയ്ത രണ്ടിഴ സ്വൎണ്ണശൃംഖലയാൽ ബന്ധിക്കപ്പെട്ടിട്ടുള്ള ഒരു രുദ്രാക്ഷം കണ്ഠത്തിലും കങ്കണങ്ങൾ കൈത്തണ്ടകളിലും ചോഴമണ്ഡലക്കാരായ തമിഴർ ഉപയോഗിക്കുന്ന തരത്തിലും വൎണ്ണത്തിലുമുള്ള കസവുവസ്ത്രങ്ങൾ കടിപ്രദേശത്തും തോളിലും ഇരുത്തുകളിൽ ഒരു സുവൎണ്ണഘടികാരവും ധരിച്ചു രസികനായ ഒരാൾ ഒരു ദിവസം വൈകുന്നേരം 5 മണിക്കു ശേഷം പ്രകൃതിവിശേഷസന്ദൎശനത്തിന്നായി കോഴിക്കോട്ടു കടൽപ്പുറത്തുകൂടി നടന്നുകൊണ്ടിരുന്നു. അദ്ദേഹം കോഴിക്കോട്ടു വന്നിട്ടു കുറച്ചു ദിവസമേ ആയിട്ടുള്ളു എന്നും അതിന്നുമുമ്പു ആ പട്ടണം സന്ദൎശിച്ചിട്ടില്ലെന്നും അദ്ദേഹത്തിന്റെ ചേഷ്ടകൾ വെളിപ്പെടുത്തിയിരുന്നു. സ്ഥലപരിചയമുണ്ടാക്കുന്നതിന്നു വേണ്ടിയോ എന്തോ ഒന്നുമാറു, അദ്ദേഹം പ്രധാനപ്പെട്ട തെരുവുകളിൽകൂടി സദാ സഞ്ചരിക്കുകയും പബ്ലിക്കാപ്പീസ്സുകളും കോടതികളും സന്ദൎശിക്കുകയും സ്ഥലത്തെ പ്രമാണികളായ ഉദ്യോഗസ്ഥന്മാരെയും അനുദ്യോഗസ്ഥന്മാരെയുംകണ്ടു പരിചയപ്പെടുന്നതിന്ന് അവരുടെ വസതികൾതോറും ചെല്ലുകയും ചെയ്തിരുന്നു. മേൽപറഞ്ഞ ദിവസം സന്ധ്യക്കു മുമ്പു ബാരിസ്റ്റർ സി. ആർ മേനോൻ അദ്ദേഹത്തെ കടൽപ്പുറത്തുവെച്ചു കാണുകയുണ്ടായി. അവന്റെ വസ്ത്രാലങ്കാരാദികളും സുന്ദരാകൃതിയും തമിഴ്മൊഴികളും ബാരിസ്റ്ററുടെ ദൃഷ്ടികളെ ആകൎഷിക്കുന്നതായി അദ്ദേഹത്തിന്നു തോന്നി. ഉടനെ അദ്ദേഹം ബാരിസ്റ്ററെ അഭിവാദ്യം ചെയ്തു സമീപത്തേക്കു ചെന്നു. താൻ അബ്കാരി കൺട്രാക്ടർ രത്നസ്വാമിനായരുടെ മുക്ത്യാർ കാൎയ്യസ്ഥനായ മുത്തുകൃഷ്ണൻ ചെട്ടിയാരാണെന്നും കോഴിക്കോട്ടു

വന്നിട്ടു രണ്ടുമൂന്നു ദിവസമെ ആയിട്ടുള്ളു എന്നും അബ്കാരി ജോലിസംബന്ധമായും മററും ചില സീവിൽകേസ്സുകൾ കൊടുപ്പാനുള്ളതിനാൽ തനിക്കവിടെ കുറച്ചുദിവസത്തെ താമസമുണ്ടാകുമെന്നും മററും പറഞ്ഞു തന്നെത്താൻ പരിചയപ്പെടുത്തി. ബാരിസ്റ്റർ തന്റെ സ്ഥിതികളെയും ജോലിയേയുംപററി ചെട്ടിയാരെയും ധരിപ്പിച്ചു. അവർ രണ്ടുപേരും അന്യോന്യം പരിചയപ്പെട്ടതിന്നശേഷം താഴെപറയുംപ്രകാരം സംഭാഷണംതുടങ്ങി.

മുത്തുകൃഷ്ണൻചെട്ടിയാർ— "ഞാൻ ഒരു നല്ലവക്കീലിനെ തിരഞ്ഞുപിടിക്കേണമെന്നു കരുതിയിരിക്കുകയായിരുന്നു. നിങ്ങളെ കണ്ടുപരിചയപ്പെടുവാൻ ഇടവന്നതു് എന്റെ ഭാഗ്യംതന്നെ."

ബാരിസ്റ്റർ— "ഞാൻ വക്കീലല്ല ബാരിസ്റ്ററാണു്. ബിലാത്തിയിൽപോയി പഠിച്ചുജയിച്ചു ബിരുദ് സമ്പാദിച്ചാൽ മാത്രമെ ബാരിസ്റ്ററാവുകയുള്ളു."

ചെട്ടിയാർ— "ബാരിസ്റ്റർമാരും വക്കീലന്മാരെപ്പോലെ തന്നെ കക്ഷികളുടെ വാദപ്രതിവാദങ്ങളെ കോടതിമുമ്പാകെ ബോധിപ്പിക്കുന്നവരല്ലെ?"

ബാരിസ്റ്റർ— "അതെ ബാരിസ്റ്റർമാൎക്കു വക്കീലന്മാരെക്കാൾ സ്ഥാനവലിപ്പമുണ്ടു്."

ചെട്ടിയാർ— "ഒന്നുരണ്ടു കേസ്സുകൾ വലിയ സംഖ്യയുള്ളവയാണു്. ഒന്നു ഒരു നഷ്ടകേസ്സാണു്. 25000 ഉറുപ്പിക നഷ്ടം സംഭവിച്ചിട്ടുള്ളതു വാങ്ങിക്കിട്ടുവാനാണു് വ്യവഹാരം കൊടുക്കേണ്ടതു്."

ബാരിസ്റ്റർ— "അതു അബ്കാരിസംബന്ധമായ കേസ്സാണോ?"

ചെട്ടിയാർ— "അല്ല കച്ചവടസംബന്ധമായി ചെയ്തിട്ടുണ്ടായിരുന്ന ഉടമ്പടി ലംഘിച്ചിട്ടുള്ളതു നിമിത്തം വന്നിട്ടുള്ള നഷ്ടവും മററും തരുവിപ്പാനാണു്."

ബാരിസ്റ്റർ—"ഞാൻ മതിയെങ്കിൽ റിക്കാർട്ടുകളും കൊണ്ടു നാളെ കാലത്തുവന്നാൽ അന്യായം തയ്യാറാക്കാം.

ചെട്ടിയാർ— "നിങ്ങളും തന്നെവേണമെന്നാണ് ഞാൻ ഇപ്പോൾ തീർച്ചപ്പെടുത്തിയത്. നിങ്ങളുടെ താമസം എവിടെയാണ്.

ബാരിസ്റ്റർ— "ചാലപ്പുറത്താണ്. സ്ഥലപരിചയമില്ലെങ്കിൽ ജട്കാവണ്ടിയിൽകേറി "ബാരിസ്റ്റർ വി. ആർ. മേനോന്റെ ബങ്കളാവിലേക്ക്" എന്നു പറഞ്ഞാൽ വണ്ടിക്കാരൻ നിങ്ങളെ നമ്മുടെ പടിക്കൽ കൊണ്ടുവന്നിറക്കും.

ചെട്ടിയാർ— എന്നാൽ നാളെകാണാം.

അപ്പോഴക്കും നേരം ഇരുട്ടായതിനാൽ രണ്ടുപേരും അവരവരുടെ വസതികളിലേക്കുപോയി.

ബാരിസ്റ്റർ പിറ്റെദിവസം രാവിലെ ചെട്ടിയാരുടെ വരവുകാത്തുകൊണ്ടിരിക്കെ ഏകദേശം 8 മണിയായപ്പോൾ ഒരു ജട്കാവണ്ടി പടിക്കൽ വന്നുനിന്നു. തലേദിവസം കണ്ടുപരിചയപ്പെട്ട മുത്തുകൃഷ്ണൻചെട്ടിയാർ വണ്ടിയിൽ നിന്നിറങ്ങി പടിക്കകത്തേക്കു വന്നു തന്റെ കയ്യിലുണ്ടായിരുന്ന ഒരു തോൽപെട്ടി മേശപ്പുറത്തുവെച്ചു. ഇതു കണ്ടപ്പോൾ പെട്ടിനിറച്ചു റിക്കാർട്ടുകളാണെന്നു വിചാരിച്ചു ബാരിസ്റ്റർക്കു കുറച്ചു സങ്കോചമുണ്ടായി. വളരെ റിക്കാർട്ടുകൾ പരിശോധിച്ചു കാര്യങ്ങൾ ഗ്രഹിച്ച് അന്യായങ്ങളും പത്രികകളും തയ്യാറാക്കേണ്ടതായ ഒരു സന്ദർഭം അദ്ദേഹത്തിന്നു ഇതുവരെ ഉണ്ടായിട്ടില്ലായിരുന്നു. അതിനാൽ ബാരിസ്റ്റർ പെട്ടി ചൂണ്ടികാണിച്ച് "ഇതിൽ എന്താണ്. ഇന്നലെ പറഞ്ഞ കേസ്സുസംബന്ധമായ റിക്കാർട്ടുകളാണോ?"

ചെട്ടിയാർ— "അല്ല വ്യവഹാരം കൂടാതെ കഴിക്കേണമെന്നു കരുതി ചില മദ്ധ്യസ്ഥന്മാർ മുഖാന്തരം ഒരു സന്ധിയാലോചന തുടങ്ങീട്ടുണ്ടത്രെ. അതിന്റെ വിവരം അറിഞ്ഞതിന്നുശേഷം വേണമെങ്കിൽമാത്രം അന്യായം

തയ്യാറാക്കിയാൽ മതി എന്നു മുതലാളി ടെലിഗ്രാമായി കമ്പി അടിച്ചിരിക്കുന്നു.

ബാരിസ്റ്റർ— (തൽക്കാലം ബുദ്ധിമുട്ടു കൂടാതെ കഴിഞ്ഞുവല്ലോ എന്നു വിചാരിച്ചു സന്തോഷത്തോടുകൂടി) “എന്നാൽ അതിന്റെ കാര്യം അറിഞ്ഞിട്ടു മതി. കാലഹരണദോഷം സംഭവിക്കയില്ലെങ്കിൽ സാവധാനത്തിൽ മതി.”

ചെട്ടിയാർ—“കാലഹരണത്തെപ്പററി സംശയിപ്പാനില്ല. കരാറുലംഘനം ഉണ്ടായിട്ട് ഒരു മാസം കഴിഞ്ഞിട്ടില്ല.”

ബാരിസ്റ്റർ— “കുറച്ചു ദിവസമായി എനിക്കു കു ജോലിത്തിരക്കുണ്ട്. അതും കുറെ ശമിക്കട്ടെ. വലിയ സ്സുകൾ കൊടുക്കുന്നതു നല്ലപോലെ ആലോചിച്ചിട്ടു വേണ്ടതാണ്. അല്ലെങ്കിൽ വല്ല ദോഷത്തിലും കൊണ്ടുചാടും.

ചെട്ടിയാർ—“ഒരു മാസംകൊണ്ടു റിപ്പോർട്ടുകളെല്ലാം നല്ലപോലെ നോക്കി മനസ്സിലാക്കി സാവധാനത്തിൽ അന്യായം തയ്യാറാക്കിയാൽ മതി. ധൃതി ഒട്ടുമില്ല.”

മുത്തുകൃഷ്ണൻചെട്ടിയാർ പ്രകൃത്യാ ഒരു ചങ്ങാത്തപ്രിയനാണെന്നു കാണുകയാൽ ബാരിസ്റ്ററും അദ്ദേഹവും തമ്മിൽ വലിയ താല്പര്യമായി. ബാരിസ്റ്ററുടെ വീട്ടിലുണ്ടായിരുന്ന ഭൃത്യന്മാർക്കും മററും ചെട്ടിയാരുടെ മേൽ അത്യന്തം പ്രീതി തോന്നി. അദ്ദേഹത്തിന്റെ വാക്ചാതുര്യത്താലും ദാനശീലത്താലും അവരെല്ലാം എളുപ്പത്തിൽ അദ്ദേഹത്തിന്നു സ്വാധീനമായി. പ്രായേണ ചെട്ടിയാരുടെ വാസം സദാസമയത്തും ബാരിസ്റ്ററുടെ വീട്ടിൽതന്നെയായി. ചെട്ടിയാർ ഭക്ഷണത്തിന്നു മാത്രമെ പുറത്തേക്കു പോയിരുന്നുള്ളൂ. ഊണു കഴിഞ്ഞാൽ ഉടനെ തിരിച്ചെത്തും. ചുരുക്കി പറയുന്നതായാൽ ചെട്ടിയാർ ആ വീട്ടിലെ ഒരാളെപ്പോലെ സകല സ്ഥലത്തും പെരുമാറുന്നതിൽ ആർക്കും യാതൊരു വിരോധവും ഇല്ലാത്ത നിലയായി. തപാലിൽ വരുന്ന എഴു

ത്തുകളും വർത്തമാനപത്രങ്ങളും വാങ്ങിക്കൊണ്ടുവരുവാൻ ബാരിസ്റ്റർ ഏല്പിച്ചിരുന്ന, വക്കീലകാരൻപിള്ള ചെട്ടിയാർക്കുള്ള എഴുത്തുകളും സാധാരണ വാങ്ങിക്കൊണ്ടു വന്നിരുന്നു. അപ്രകാരം കൊണ്ടുവരുന്ന എഴുത്തുകളും മററും ഒന്നാമതായി വായിച്ചുനോക്കുന്നതു ചെട്ടിയാരായിരുന്നു. ബാരിസ്റ്റർക്കു വന്നിരുന്ന കത്തുകൾ മിക്കതും കാസർകോട്ടുനിന്നും ഉഴുട്ടിയിൽനിന്നുമായിരുന്നു. അദ്ദേഹം അയച്ചിരുന്ന എഴുത്തുകളും ആ സ്ഥലങ്ങളിലേക്കുതന്നെയായിരുന്നു. ആഴ്ചയിൽ രണ്ടുമൂന്നെഴുത്തുകൾ വീതം ആ ദിക്കുകളിലേക്കയക്കുന്നതിനുള്ള കാരണമെന്തെന്നറിവാൻ ചെട്ടിയാർക്കു ആഗ്രഹം വർദ്ധിച്ചു എങ്കിലും അദ്ദേഹം അതു പുറത്തേക്കു ഭാവിച്ചില്ല. നല്ലതരം കുപ്പായങ്ങൾ, മുണ്ടുകൾ, ഇടക്കിടെ കുറേശ്ശ പണം, മുതലായവ കൊടുക്കുകയാലും മധുരമായ വാക്കുകൾകൊണ്ടും പിള്ള എളുപ്പത്തിൽ ചെട്ടിയാർക്കു സ്വാധീനനായി. ചെട്ടിയാർ മടങ്ങി പോകുന്ന അവസരത്തിൽ തന്നെയും ഒന്നിച്ചു കൂട്ടിക്കൊണ്ടുപോയി തന്റെ ഉപജീവനത്തിന്നു നല്ലതായ ഒരു മാർഗ്ഗം ഉണ്ടാക്കിത്തന്നാൽ കൊള്ളാമെന്നു പിള്ള പറഞ്ഞപ്പോഴും ചെട്ടിയാരോടപേക്ഷിച്ചപ്രകാരം ചെയ്യാമെന്നു ചെട്ടിയാർ വാഗ്ദാനം ചെയ്തിരുന്നു. ചെട്ടിയാരുടെ ആശ്രിതവാത്സല്യത്തെ കുറിച്ചു സംശയിപ്പാൻ അവകാശമില്ലെന്നു കണ്ടതിനാൽ ബാരിസ്റ്ററെക്കാൾ ആശ്രയിക്കുവാൻ നല്ലതു ചെട്ടിയാരാണെന്നു കരുതി പിള്ള ചില സമയങ്ങളിൽ രഹസ്യമായ സംഗതികൾകൂടി സ്വയമേവ ചെട്ടിയാരോടു പറഞ്ഞിരുന്നു. ഒരു ദിവസം ഇവർ രണ്ടുപേരും ഓരോ സംഗതികളെ കുറിച്ചു സംസാരിച്ചുകൊണ്ടിരിക്കുന്ന മദ്ധ്യേ ചെട്ടിയാർ പിള്ളയോടു താഴെ പറയുംപ്രകാരം ചോദ്യം ചെയ്വാൻ മുതിർന്നു.

ചെട്ടിയാർ— "പിള്ളേ! ബാരിസ്റ്റർക്കു വരുന്ന എഴുത്തുകളിൽ മിക്കവയും കാസർകോട്ടുനിന്നും ഉഴുട്ടിയിൽനിന്നു

ണല്ലൊ വരുന്നതു്. അതിൽ രണ്ടു മൂന്നു് എഴുത്തു വീതംഓരോ ദിക്കിൽനിന്നു വരുന്നുണ്ടു്. ഇതു വളരെ എഴുത്തുകൾ വരുന്നതിനു കാരണമെന്താണു്? അദ്ദേഹത്തിന്റെ സ്വജനങ്ങളിൽ ആരെങ്കിലും അവിടെയുണ്ടൊ?"

പിള്ള—"കാസർക്കോട്ടുനിന്നു വരുന്ന എഴുത്തുകൾ ആരാണു് അയക്കുന്നതു് എന്നു് എനിക്കറിഞ്ഞുകൂടാ. എഴുത്തുകൾ അയക്കുന്നതു പലരല്ല, എല്ലാം ഒരാളുടെ കയ്യക്ഷരമാണു്. ഉഡുപ്പിയിൽനിന്നു വരുന്നവയും അവിധംതന്നെയാണു്. പക്ഷെ ഉഡുപ്പിയിൽ താമസിക്കുന്നതു് ഒരു സ്ത്രീയാണെന്നു തോന്നുന്നു."

ചെട്ടിയാർ—"അതു നിങ്ങൾ എങ്ങിനെ ധരിച്ചു? എഴുത്തു ബോറിസ്സുടെ കയ്യിൽ കൊടുക്കുന്നതിനു മുമ്പു നിങ്ങൾ തുറന്നു വായിക്കാറുണ്ടൊ?"

പിള്ള— ഇല്ല, ഒരു ദിവസം വന്ന എഴുത്തു തുറന്നു വായിച്ചതിനു ശേഷം അതു് അദ്ദേഹം മേശപ്പുറത്തുതന്നെ വെച്ചു. സാധാരണ അപ്രകാരം ചെയ്യാറില്ല. ഞാൻ അതെടുത്തു വായിച്ചു നോക്കി. അതിൽ ഒരു പെൺകുട്ടിയുടെ ശരീരസുഖാദികളെ കുറിച്ചു വിശേഷാദി മുതലിയാർ എഴുതാറാം വിസ്തരിച്ചു് എഴുതിയിരിക്കുന്നതു കണ്ടു."

ചെട്ടിയാർ—"ഈ ദിക്കുകളിൽനിന്നു് എഴുത്തുകൾ വരുവാൻ തുടങ്ങീട്ടു് എത്ര കാലമായി?"

പിള്ള — "അധികകാലമായില്ല. ഒന്നു് ഒന്നരമാസമെ ആയിട്ടുള്ളു."

ചെട്ടിയാർ —(അലക്ഷ്യഭാവത്തോടുകൂടി) "നമ്മെന്തിനാണു് അന്യരുടെ കാൎയ്യങ്ങളിൽ തലയിടുന്നതു്. അങ്ങിനെ ചെയ്യുന്നതു തെററാണു്. ഞാൻ നാട്ടിൽനിന്നു വന്നിട്ടു വളരെ ദിവസമായിരിക്കുന്നു. നാളെ കാലത്തെ വണ്ടിക്കു് അങ്ങോട്ടു പോകേണമെന്നുദ്ദേശിക്കുന്നു."

പിള്ള — "എന്നൊക്കെ മടങ്ങിവരും?"

ചെട്ടിയാർ—"അധിക ദിവസം താമസിപ്പാൻ സൗകൎയ്യമില്ല. ഒരാഴ്ചവട്ടത്തെ താമസമേ ഉണ്ടാവുകയുള്ളു."

അതിന്നു ശേഷം ചെട്ടിയാർ ബാരിസ്റ്ററെ വിളിച്ചു വിവരം ധരിപ്പിച്ചു പിറ്റെ ദിവസത്തെ വണ്ടിക്കു കോഴിക്കോട്ടു വിട്ടുപോയി. പറഞ്ഞതുപോലെ മടങ്ങിവരുവാൻ സാധിക്കായ്കയാൽ ചെട്ടിയാർ ബാരിസ്റ്റൎക്കു ഒന്നു രണ്ടു കത്തെഴുതി.

ബാരിസ്റ്റർ കൊലക്കേസ്സുസംബന്ധമായ കാൎയ്യങ്ങളിൽ ആദ്യത്തിൽ പണിക്കൎക്കു സഹായമായിരുന്നു എങ്കിലും അദ്ദേഹം ഉള്ളതുകൊണ്ടു പൊല്ലീസ്സിന്നു സഹായമായിരുന്നു. ഗോപാലപ്പണിക്കരുടെമേൽ കുറ്റം സ്ഥാപിച്ച് അദ്ദേഹത്തെ ശിക്ഷയിൽ ഉൾപ്പെടുത്തേണമെന്നു ബാരിസ്റ്റൎക്കു വിചാരമുണ്ടായിരുന്നില്ല. എങ്കിലും ദിവസേന അദ്ദേഹത്തിന്നും അദ്ദേഹത്തിന്റെ ബന്ധുക്കൾക്കും പല വിധമായ ഉപദ്രവങ്ങളും മനോവേദനയും ഉണ്ടാക്കിക്കൊണ്ടിരിക്കുന്നതിൽ ബാരിസ്റ്റർ തിരയുടെ ഉള്ളിൽനിന്നുകൊണ്ടു അതിന്നു പരിശ്രമം ചെയ്തിരുന്നു. ഈ ശ്രമങ്ങൾ മിക്കവാറും ഫലവത്തായി തീരുകയും ചെയ്തു. കാൎയ്യബോധമില്ലാത്ത പൊല്ലീസ്സ് ഇൻസ്പെക്ടരെ ഉദ്ബോധനചെയ്തു യാതൊരു അടിസ്ഥാനവുമില്ലാത്ത ഓരോ കാൎയ്യങ്ങളിൽ അദ്ദേഹത്തെ പ്രവേശിപ്പിക്കുവാൻ തുടങ്ങി. അതിന്നുള്ള മാൎഗ്ഗം മൂപ്പിൽ നായർ ബാരിസ്റ്ററെ ഉപദേശിച്ചിട്ടുണ്ടായിരുന്നു. നായർ ബാരിസ്റ്ററുടെ പക്കൽ കൊടുത്ത കടലാസ്സു പൊതിയിൽ അതിന്നു വേണ്ടതായ ഉപകരണങ്ങൾ ധാരാളമുണ്ടായിരുന്നു. ബാരിസ്റ്ററുടെ പാടവംകൊണ്ടു ഇൻസ്പെക്ടർ റിക്കാർട്ടു വൎദ്ധിപ്പിച്ചതല്ലാതെ പണിക്കർ യഥാൎത്ഥ കുറ്റക്കാരനാണെന്നു വിശ്വസിക്കത്തക്ക യാതൊരു ഉപായവും ഉണ്ടായില്ല. കള്ളെഴുത്തുകളുടെ വികൃതിയാലും ബാരിസ്റ്ററുടെ ഉദ്ബോധനയാലും പൊല്ലീസ്സ് പല പ്രാവശ്യവും ഗോപാല

പണിക്കരുടെ വീടു ശോധനചെയ്തു. ആദ്യത്തെ ശോധനയിൽ ഒരു നീലക്കല്ലുമോതിരം കിട്ടിയതായി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അതിന്നുശേഷം നമ്പൂരി ധരിച്ചിരുന്ന കപ്പായമാണെന്നു പൊല്ലീസ്സ് ഊഹിച്ചതായ ഒരു കീറഷട്ടും ഒരു കുടയും ചില കടലാസ്സുകഷണങ്ങളും പണിക്കരുടെ വീട്ടിന്റെ പിൻഭാഗത്തുള്ള ഒരു കുററിക്കാട്ടിൽനിന്നു കിട്ടി. പണിക്കർ സ്ഥലംവിട്ടോടിപ്പോകാതെ കാക്കുന്നതിന്നായി നിയമിക്കപ്പെട്ടിരുന്ന പൊല്ലീസ്സുകാർ ചില അവസരങ്ങളിൽ പണിക്കരെ ഉദ്ദേശിച്ചു കൎണ്ണന്തുദമായ ഓരോ വാക്കുകൾ പുറപ്പെടുവിച്ചിരുന്നു. ഇതുകൊണ്ടൊന്നും ഗംഭീരാശയനായ പണിക്കൎക്കു ലേശംപോലും കൂസലുണ്ടായില്ല. വിധികല്പിതം അലംഘനീയമാണെന്നു വിചാരിച്ചു സമാധാനിച്ചതല്ലാതെ നിവൃത്തിമാൎഗ്ഗങ്ങളെക്കുറിച്ചാലോചിച്ചതേയില്ല. ബാരിസ്റ്ററുടെ പ്രേരണമൂലം പൊല്ലീസ്സുകാർ പണിക്കരോടു മേനോന്റെ യോഗ്യതകളേയും ജനസ്വാധീനത്തേയും കുറിച്ചു വൎണ്ണിക്കയും മേനോൻ വിചാരിച്ചാൽ സകല കാൎയ്യത്തിന്നും നിവൃത്തിയുണ്ടാവുന്നതാണെന്നും അതിനാൽ അദ്ദേഹത്തെ കഴിയുന്നതും വേഗത്തിൽ സ്വാധീനിക്കേണ്ടതാണെന്നും പലപ്പോഴും സൂചിപ്പിക്കുകയും ചെയ്തിട്ടും പണിക്കരുടെ മനസ്സിന്നു യാതൊരിളക്കവും ഉണ്ടായില്ല. അതിനാൽ ബാരിസ്റ്റർ നിരാശനായിത്തീൎന്നു.

---

# പന്ത്രണ്ടാമദ്ധ്യായം.

## സുകുമാരൻ.

മംഗലാപുരത്തുനിന്നു മദ്രാസ്സിലേക്കുപോകുന്ന തീവണ്ടി കോഴിക്കോട്ടു സ്റ്റേഷൻ വിടേണ്ട സമയമായി. യാത്രക്കാർ കൂട്ടംകൂട്ടമായി വന്നുചേരുന്നു. അവർ ഒഴിവുള്ള മുറി

കരം നോക്കി അങ്ങുമിങ്ങും നടക്കുന്നു. വണ്ടിയിൽ കയറിയവർ വണ്ടി ഇളകി ഓടുവാൻ തുടങ്ങുന്ന സമയത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു. അക്ഷമന്മാരായ ചിലർ ഘടികാരമെടുത്തു സമയമെന്തായി എന്നു നോക്കുന്നു. ആവിയന്ത്രത്തിന്റെ കുഴലിൽക്കൂടി പുറത്തേക്കു ഒഴിയുന്ന ധൂമപടലം ആകാശത്തിൽ പരക്കുന്നു. വണ്ടി പുറപ്പെടുവാനുള്ള അന്ത്യസമയത്തെ സൂചിപ്പിക്കുന്ന മണിനാദം യാത്രക്കാരുടെ കർണ്ണങ്ങളിൽ പ്രവേശിക്കുന്നു. ആവിയന്ത്രം ഫൂ, ഫൂ, ശബ്ദത്തോടുകൂടി അല്പാല്പം ഇളകുവാൻ ഭാവിക്കുന്നു. ഈ മുഹൂർത്തത്തിൽ യോഗ്യനായ ഒരു ചെറുപ്പക്കാരൻ ബദ്ധപ്പെട്ട് ഓടിവന്ന് ഒരു രണ്ടാംക്ലാസ്സ് മുറി തുറന്ന് അതിൽ കേറി. പെട്ടികളും കിടക്കയും മറ്റും ഒതുക്കിവെച്ചതിനുശേഷം ആ മുറിയിലുണ്ടായിരുന്ന പ്രയാണികളുടെ കൂട്ടത്തിൽ ആകസ്മികമായി കാണപ്പെട്ട ഗോപാലപ്പണിക്കരുടെ സമീപത്തു ചെന്നു വിനയപൂർവ്വം വന്ദിച്ചു കുറച്ചൊന്നു മാറിനിന്നു.

“പണിക്കർ—സുകുമാരൻ എന്നാണ് വന്നതു.”

സുകുമാരൻ—“ഞാൻ ഇന്നു കാലത്തെ വണ്ടിക്കാണു ഇവിടെ എത്തിയതു്.”

പണിക്കർ—“ഇപ്പോൾ എവിടേക്കാണു പോകുന്നതു്.”

സുകുമാരൻ—“ഞാൻ മദ്രാസ്സിൽനിന്നു വന്നതു് അങ്ങുന്നെ കാണ്മാൻവേണ്ടിയാണ്. ഇങ്ങോട്ടു വന്നിട്ടുണ്ടെന്നു കേട്ടപ്പോൾ ഞാനും ഇങ്ങോട്ടു തിരിച്ചു. ഇവിടത്തെ അന്വേഷണത്തിൽ അങ്ങുന്നു തിരിച്ചുപോയതായി കേട്ടതിനാൽ ആസ്റ്റുമംഗലത്തേക്കു പോകാനൊരുങ്ങി പുറപ്പെട്ടതാണ്.”

പണിക്കർ—“വിശേഷമൊന്നുമില്ലല്ലൊ.”

സുകുമാരൻ—“വിശേഷം ഒന്നുമില്ല. അങ്ങുന്നെ കണ്ടിട്ടു

വല്ലാതെ നാളായതിനാൽ ഒന്നു കണ്ടിട്ടുപോകാമെന്നു കരുതി കല്പന എടുത്തു വന്നതാണ്."

പണിക്കർ—"വിജയഭാനു ഇപ്പോൾ എവിടെയാണെന്നറിഞ്ഞില്ല. അവനെ കാണാറുണ്ടോ?"

സുകുമാരൻ—"മദ്രാസ്സിലില്ല. ഒരു കേസ്സന്വേഷണത്തിന്നായി ബൊമ്മയിലേക്കു പോയിരിക്കുന്നുവത്രെ. ഞങ്ങൾ തമ്മിൽ കണ്ടിട്ടു രണ്ടു മാസത്തിൽ അധികമായിരിക്കുന്നു. കത്തയക്കാറില്ലേ?"

പണിക്കർ—"ഇല്ല. യാതൊരു വർത്തമാനവുമില്ല."

സുകുമാരൻ—"ഈ അവസരത്തിൽ അദ്ദേഹം മൌനം ദീക്ഷിക്കുന്നതു കത്തുന്ന തീയ്യിൽ എണ്ണ പകരുംപോലെയാണല്ലൊ."

പണിക്കർ—"കത്തയക്കത്തക്ക വിശേഷസംഭവങ്ങളില്ലായ്കനിമിത്തമായിരിക്കാം ഉദാസീനത കാണിക്കുന്നതു്. ജോലിത്തിരക്കും തന്നെ ഉണ്ടായിരിക്കും."

സുകുമാരൻ—"ഇവിടെ നടന്ന സംഭവങ്ങളെപ്പററി അദ്ദേഹം യാതൊന്നും ഗ്രഹിച്ചിട്ടില്ലെന്നുണ്ടോ?"

പണിക്കർ—"കൊലക്കേസ്സിന്റെ വിവരം ധരിച്ചിട്ടുണ്ടു്. മററു സംഭവങ്ങളെക്കുറിച്ചൊന്നും മനസ്സിലായിട്ടില്ലെന്നാണു തോന്നുന്നതു്."

സുകുമാരൻ—"അറിയാതിരിക്കുന്നതാണ് അധികം നല്ലതു്. അറിഞ്ഞാൽ ആ കുട്ടി പ്രാണൻ കളയും."

പണിക്കർ—"വ്യസനിച്ചിട്ടെന്താണു ഫലം. നിവൃത്തിമാർഗ്ഗത്തെക്കുറിച്ചാലോചിക്കയല്ലേ വേണ്ടതു്."

സുകുമാരൻ—"അതിന്നു സംശയമില്ല. പക്ഷേ അതികഠിനമായ വ്യസനത്തിൽപെട്ട ഒരാൾക്കു ബുദ്ധിസ്ഥൈര്യത്തോടുകൂടി നിവൃത്തിമാർഗ്ഗത്തെക്കുറിച്ചു് എന്തെങ്കിലും ചെയ്യാൻ സാധിക്കുമോ എന്നു ഞാൻ സംശയിക്കുന്നു."

പണിക്കർ—"കാര്യവിവരമില്ലാത്ത ചെറുപ്പക്കാരെ

കൊണ്ടു യാതൊന്നും ചെയ്യാൻ സാധിക്കയില്ല. മനോധൈൎയ്യമാണു പുരുഷത്വത്തിന്റെ ശരിയായ ലക്ഷണം. അതു സ്വാധീനമുള്ളവന്നു അസാദ്ധ്യമായ കാൎയ്യം തന്നെ ചുരുക്കം."

സുകുമാരൻ—"അവർ രണ്ടുപേരെയും കണ്ടുപിടിപ്പാനുള്ള ശ്രമങ്ങൾ പലതും ചെയ്യുന്നുണ്ടെന്നു കേട്ടു. പൊല്ലീസ്സുകാർ വേണ്ടവിധം അന്വേഷണം നടത്തുന്നില്ലെന്നുണ്ടോ?"

പണിക്കർ—"പൊല്ലീസ്സിന്റെ ശ്രമം തീരെ ഇല്ലെന്നു തന്നെ പറയാം. അവർ ആ സംഭവത്തെ റിക്കാൎട്ടാക്കീട്ടില്ലെന്നാണു തോന്നുന്നതു്. ഒരുവേള ശത്രുക്കളുടെ ഉദ്ബോധനയിൽ പെട്ടിട്ടുമുണ്ടാവാം."

സുകുമാരൻ—"ഇവക അവസരങ്ങളിൽ ഹൃദയശൂന്യന്മാരെപ്പോലെ പെരുമാറുന്നതു് ഈ കൂട്ടരുടെ ഒരു പ്രത്യേക ഗുണമാണു്. അവരെ ഉത്സാഹിപ്പിപ്പാനുള്ള ഇളികപ്പെട്ടി ഞങ്ങൾ തുറക്കുകയുമില്ല."

പണിക്കർ—"തുറക്കാതെ കഴിയുമൊ എന്നു നോക്കട്ടെ. അതിന്നുവേണ്ടിയാണു് ഞാൻ കോഴിക്കോട്ടേക്കു വന്നതു്. ഇപ്പോഴത്തെ സൂപ്രണ്ടു് അവർകൾ വളരെ നല്ല ആളാണു്. അദ്ദേഹത്തിനെ കണ്ടു സ്വഭാവം ധരിപ്പിച്ചു. അദ്ദേഹം ഉടനെ വേണ്ടതു പ്രവൎത്തിക്കാമെന്നു പറഞ്ഞിട്ടുണ്ടു്. കളക്ടർ അവർകളുടെ മുഖാന്തരം ഒരു ഹരജിയും ബോധിപ്പിച്ചിട്ടുണ്ടു്. അതു് അദ്ദേഹം അപ്പോൾ തന്നെ പൊല്ലീസ്സിന്നയച്ചുകൊടുത്തു."

സുകുമാരൻ—"പൊല്ലീസ്സുകാരെമാത്രം വിശ്വസിച്ചിരുന്നുകൂടാ. അവൎക്കു പല ജോലിത്തിരക്കുമുണ്ടാവും. അവർ സദാ ഈ കാൎയ്യത്തിന്നുവേണ്ടി പ്രയത്നിച്ചു എന്നു വരില്ല. നാം സ്വന്തമായും വേണ്ട അന്വേഷണം നടത്തണം."

പണിക്കർ— "ഏകദേശം നൂറോളം ആളുകളെ

ക്കോരോ ദിക്കിലേക്കയച്ചിട്ടുണ്ട്. വീട്ടിലുള്ളവരിൽ മിക്കവരും ഓരോ വഴിക്കു പോയിരിക്കുന്നു. പല സ്ഥലങ്ങളിലേക്കും കമ്പി അടിച്ചിട്ടുണ്ട്. വർത്തമാനപത്രികകളിൽ സംഗതി പ്രസിദ്ധം ചെയ്യിട്ടുണ്ട്. അവർ രണ്ടുപേരെയും കണ്ടുപിടിച്ചറിവു തരുന്നവർക്ക് ഒരു ഇനാമും നിശ്ചയിച്ചിട്ടുണ്ട്. ഇനി എന്താണു വേണ്ടത് എന്നു പറഞ്ഞാൽ അതും ചെയ്യാം. ഇതിനു പുറമെ കൃഷ്ണനും പല ശ്രമവും ചെയ്യുന്നുണ്ട്."

സുകുമാരൻ—"പരസ്യം ഞാൻ കാണുകയുണ്ടായി; ഇതിലധികമൊന്നും ചെയ്യാനില്ല."

പണിക്കർ—"പരിശ്രമിച്ചിട്ടു ഫലമെന്താണ് അവർ ജീവിച്ചിരിപ്പുണ്ടെങ്കിൽ ഞാൻ അയച്ചിട്ടുള്ള ദൂതന്മാർ അവരെ കണ്ടുപിടിക്കാതിരിക്കയില്ലെന്നാണ് എന്റെ വിശ്വാസം."

സുകുമാരൻ—"മരിച്ചതായി വിചാരിപ്പാൻ അവകാശമില്ല. ആരൊ ചതിച്ചു പിടിച്ചുകൊണ്ടുപോയി ഒളിവിൽ പാർപ്പിച്ചതായിരിപ്പാനെ തരമുള്ളൂ. എന്നാൽ നിർദ്ദയമായ ഈ പ്രവൃത്തിയുടെ ഉദ്ദേശം ഇന്നതെന്ന് ഊഹിപ്പാൻപോലും വഹിയാ. കൊലപാതകക്കേസ്സന്വേഷണം പൂർത്തിയായൊ?"

പണിക്കർ—"അതിനെക്കുറിച്ചു ഞാൻ അന്വേഷിക്കാറില്ല. പൊല്ലീസ്സ് എന്തെങ്കിലും ചെയ്തുകൊള്ളട്ടെ. അതിനെക്കുറിച്ച് എനിക്കു യാതൊരു ചാഞ്ചല്യവുമില്ല."

സുകുമാരൻ—"അങ്ങനെ വിചാരിച്ചുകൂടാ. ദുഷ്ടന്മാരുടെ സഹജപ്രവൃത്തി സജ്ജനദ്രോഹമാണല്ലൊ. നിരുപദ്രവിയും പരോപകാരതല്പരയുമായ പശു വ്യാഘ്രത്തെ ഉപദ്രവിച്ചിട്ടാണൊ അതു പശുക്കളെ പിടിച്ചു കൊല്ലുന്നത്. ദുർജ്ജനങ്ങൾ സന്തോഷിക്കുന്നതു സജ്ജനദ്രോഹംകൊണ്ടാണ്. ഈ മൌനവ്രതം കാലാനുസൃതമല്ല. ശത്രുക്കളെ

പൊല്ലീസ്സിന്നു സാധിച്ചിട്ടുണ്ടായിരിക്കണം, അല്ലെങ്കിൽ അവർ ഈവിധം ചെയ്യാൻ കാരണമില്ല."

പണിക്കർ— "അന്വേഷണം പൂൎത്തിയായതിന്നുശേഷം എന്നെ പ്രതിയാക്കി കേസ്സു വിചാരണ ചെയ്വാൻ ആരംഭിച്ചാലല്ലെ എനിക്കു വേണ്ടതു ചെയ്വാൻ തരമുള്ളു. ഇൻസ്പെക്ടരുടെ കല്പന അനുസരിച്ചു രണ്ടു പൊല്ലീസ്സുകാർ എന്നെ സദാ കാക്കുന്നുണ്ടെങ്കിലും അവർ ഇതുവരെ എന്നെ ബന്ധനസ്ഥനാക്കീട്ടില്ല."

സുകുമാരൻ— "തക്കതായ തെളിവുണ്ടെങ്കിലല്ലാതെ യോഗ്യനായ ഒരാളെ ബന്ധനസ്ഥനാക്കുവാൻ പൊല്ലീസ്സ് തന്നെ സംശയിക്കും."

പണിക്കർ— "കൊലപാതകക്കേസ്സിനെക്കുറിച്ചു എനിക്കല്പംപോലും പരിഭ്രമമില്ല. യഥാൎത്ഥത്തിൽ എനിക്കു അതിനെപ്പററി യാതൊന്നും അറിവില്ല. ശാരദയെയും നമ്പ്യാരെയും കാണാതെയായതുമുതൽക്കാണു ഞാൻ അസ്വസ്ഥനായിത്തീൎന്നിട്ടുള്ളതു."

സുകുമാരൻ— "അതിനെക്കുറിച്ചു പരിഭ്രമിപ്പാനവകാശമുണ്ടെങ്കിലും പരോപകാരതല്പരനും സത്യധൎമ്മാദി സൽഗുണസമ്പന്നനുമായ ഒരാളെ ദൈവം കഷ്ടപ്പെടുത്തുമെന്നു വിചാരിച്ചുകൂടാ. സഹജീവികളുടെ ഗുണത്തെയും അഭ്യുദയത്തെയും പ്രമാണിച്ചു അവിടുന്നു ചെയ്തുകൊണ്ടിരിക്കുന്ന സൽക്കൎമ്മഫലം അവിടേക്കു ദോഷകരമായി പരിണമിക്കുന്നതല്ല. സജ്ജനങ്ങളുടെ ഗുണോൽക്കൎഷത്തെ പൂൎവ്വാധികം നിൎമ്മലമാക്കിത്തീൎപ്പാൻവേണ്ടി ഈശ്വരൻ അവരെ പരീക്ഷിക്കുന്നതു അസാധാരണമല്ലെന്നു നമ്മുടെ പുരാണങ്ങളും തെളിയിക്കുന്നുണ്ടു. സൽക്കൎമ്മവ്യഗ്രതയിലുള്ള അവിടത്തെ വാസനക്കു ആപത്തിങ്കൽ ന്യൂനത ഭവിക്കുന്നുണ്ടോ എന്നറിവാൻവേണ്ടി ഈശ്വരൻ ചെയ്യുന്ന പരീക്ഷയുടെ തൽക്കാലഫലമാണു ഈവക സംഭവങ്ങൾ എന്നു

തീരെ ദരിദ്രന്മാരായിരുന്നു. മകനെ വിദ്യാഭ്യാസം ചെയ്യിപ്പാൻ അവൎക്ക യാതൊരു കഴിവുമുണ്ടായിരുന്നില്ല. ഗോപാലപണിക്കർ സാധുസംരക്ഷണാൎത്ഥം ഏൎപ്പെടുത്തിയിരുന്ന പ്രാഥമിക വിദ്യാലയത്തിൽ അദ്ദേഹം അയാളെ ചേൎത്തി സൗജന്യമായി പഠിപ്പിച്ചു. പഠിപ്പിൽ അയാൾ അസാധാരണമായ നിഷ്ഠയും മിടുക്കും കാണിക്കുകയാൽ പണിക്കൎക്ക് അയാളുടെ പേരിൽ പ്രീതിതോന്നി ഉയൎന്നതരം വിദ്യാഭ്യാസത്തിന്നായി അദ്ദേഹത്തിന്റെ കയ്യിൽ നിന്നും പണം ചെലവുചെയ്തു കോഴിക്കോട്ടേക്കും അവസാനത്തിൽ മദ്രാസ്സിലേക്കും അയച്ചു. കയ്യിൽ കിട്ടുന്നപണം ദുൎവ്യയം ചെയ്യാതെയും സഹപാഠികളോട്ട ഉരസിക്കാതെയും പഠിപ്പിൽ സദാശ്രദ്ധകാണിക്കയാൽ കൊല്ലം തോറുമുള്ള പരീക്ഷകളിലെല്ലാം അയാൾ വിജയം പ്രാപിച്ചു. ബി. ഏ. പരീക്ഷയിൽ ജയിച്ചഉടനെ ഗവൎമ്മെണ്ടുദ്യോഗത്തിൽ പ്രവേശിച്ചു. അദ്ദേഹം ഇപ്പോൾ മദ്രാസ്സിൽ സ്ഥിരമായി താമസിച്ചുവരുന്നു.

---

# പതിമൂന്നാമദ്ധ്യായം

---

## ഡോബിയുടെ ഭൃത്യൻ

നമ്മുടെ നാട്ടിലുള്ള രാജാക്കന്മാർ പ്രഭുക്കന്മാർ ധനവാന്മാർ മുതലായവരെയും മദ്രാസ്സ ഗവൎമ്മെണ്ടുദ്യോഗസ്ഥന്മാരെയും ഉഷ്ണബാധയിൽ നിന്നു മോചിക്കുവാൻ വേണ്ടി നിൎമ്മിക്കപ്പെട്ടിട്ടുള്ള പുരമാണല്ലോ ഉട്ടകമണ്ഡപട്ടണം. കുംഭമാസം തുടങ്ങി ഇടവമാസംവരെയും ഉള്ള കേരളത്തിലെ ഉഷ്ണം ദുസ്സഹമായിതോന്നുന്ന അനവധിപണക്കാർ കുഡുംബങ്ങളോടുകൂടി നീലഗിരിയുടെ മുകളിലേക്കു ഓടുന്നതു കണ്ടാൽ അവരുടെ ശരീരം വെണ്ണയാൽ നിൎമ്മിക്കപ്പെട്ടതോ എന്നു തോന്നിപ്പോകും. ഉഷ്ണപരിഹാരാൎത്ഥം മദ്രാസ്സു

ഗവർണ്ണർസായ്പ് അവർകൾ പരിവാരസമേതം കൊല്ലംതോറും ഊട്ടിയിൽ എത്തിയാൽ പിന്നെ ആ പട്ടണത്തിലുള്ള ജീവൻ ഒന്നുവേറെ തന്നെയാണെന്നാണ് ഈ കൂട്ടരുടെ പക്ഷം. ആ അവസരത്തിൽ അവിടെ ഉണ്ടാകാറുള്ള വിവിധകാഴ്ചകൾക്ക് ഒരു കയ്യുംകണക്കുമില്ല. രണ്ടുമൂന്നുമാസം കോലാഹലംതന്നെ. അതിലെല്ലാം പങ്കുകൊള്ളുവാൻ മുൻകൂട്ടി സ്ഥലം പിടിക്കാത്തവർ നിധികാക്കുന്ന ഭൂതങ്ങളാണെന്ന് ഈ വകക്കാർ ശഠിക്കുന്നു. വെള്ളക്കാരോടുകൂടി പെരുമാറി അവരെ സൽക്കരിച്ച് അവരുടെ പ്രീതി സമ്പാദിക്കുവാൻവേണ്ടി നമ്മുടെ നാട്ടുകാർ ആ കുന്നിൻമുകളിൽ, അനവധി പണം വലിച്ചെറിയുന്നു. അപ്രകാരം വ്യയംചെയ്യുന്ന പണത്തിൽ ഒരു ഓഹരി മാതൃഭൂമിയുടെ ഉന്നതിക്കും സാധുജനസംരക്ഷണത്തിനുംവേണ്ടി വിനിയോഗിപ്പാൻ ഒരുങ്ങുന്നതായാൽ അതു നമ്മുടെ നാട്ടിന്ന് ഒരു വലിയ രക്ഷയായി തീരുമായിരുന്നു.

ഈ വക മഹാന്മാരെ പരിചരിക്കുന്നതിന്ന് അന്യദേശവാസികളായ പല തൊഴിൽക്കാരും അവിടെ വന്നുചേരാറുണ്ട്. സകലതരം ജോലിക്കാർക്കും ഈ അവസരം അധികം പണിത്തിരക്കും സമ്പാദ്യവും ഉള്ള കാലമാകയാൽ തങ്ങളുടെ ജോലികൾ വേഗത്തിൽ ചെയ്തു തീർക്കുന്നതിന്നും വലിയ ദേഹാദ്ധ്വാനം കൂടാതെ കഴിപ്പാനും വേണ്ടി അവരവരുടെ അവസ്ഥാനുസരണം ചെലവും ശമ്പളവും കൊടുത്തു ഭൃത്യന്മാരെ ഏർപ്പെടുത്തുന്നതു പതിവാണ്.

ഈ അവസരത്തെ പ്രമാണിച്ച് ഒരു തമിഴച്ചെറുക്കൻ ഉപജീവനമാർഗ്ഗമന്വേഷിച്ചു പ്രസ്തുതകാലത്ത് ഊട്ടിയിൽ ചെന്നുചേർന്നു. ദാരിദ്ര്യദേവതയുടെ സാഹചര്യം വഹിക്കുന്ന ദീനസ്വരങ്ങൾ കേൾക്കുകയും മുഷിഞ്ഞവേഷം കാണുകയും ചെയ്താൽ പിശാചുക്കളെ കണ്ടവരെപ്പോലെ ഭയപ്പെട്ടോടുന്നവരാണല്ലോ മനുഷ്യരിൽ അധികവും പേർ.

അതിനാൽ ഈ തമിഴച്ചെറുക്കനെ സഹായിക്കണമെന്ന വിചാരമൊട്ടും അവിടത്തുകാരുടെ മനസ്സിൽ ഉദിച്ചില്ലെന്നുതന്നെ പറയാം. കാഴ്ചയിൽ അനാഥനും ദിവസവൃത്തിക്കു വകയില്ലാത്തവനും ആയ ഈ തമിഴൻ ഓരോ കൂലിവേല ചെയ്തും ചിലപ്പോൾ വീടുകൾതോറും ഭിക്ഷതെണ്ടിയും കുറെ ദിവസങ്ങൾ അവിടെ കഴിച്ചുകൂട്ടി. ഈ തരത്തിലുള്ള കാലക്ഷേപത്താൽ ആ പട്ടണത്തിലുള്ള വീടുകളെയും ജനങ്ങളെയും കുറിച്ചുള്ള ഒരു സാമാന്യമായ അറിവും സ്ഥലപരിചയവും അവനുണ്ടായി. ഒരു ദിവസം ഉച്ചക്ക് ഇവൻ ധോബികൾ വസ്ത്രങ്ങൾ അലക്കിക്കൊണ്ടിരുന്ന ഒരു കുളത്തിന്റെ സമീപത്തുചെന്ന വെള്ളത്തിൽ ഇറങ്ങി കാലും മുഖവും കഴുകി മടങ്ങിപ്പോരുവാൻ ഭാവിച്ചപ്പോൾ "എടാ! ചെറുക്കാ! ഒരു വസ്ത്രഭാണ്ഡം ചുമന്ന് എന്റെ വീട്ടിൽ കൊണ്ടുവരാൻ തയാറായാൽ ഞാൻ നിനക്കു നാലണ കൂലിതരാം" എന്ന് ഒരു വൃദ്ധബ്രാഹ്മണൻ അവനോട് പറഞ്ഞു. ചെറുക്കൻ ഉടനെ സമ്മതിച്ചു. അലക്കി ഉണക്കിയിരുന്ന വസ്ത്രങ്ങൾ എടുത്തു മടക്കിവെക്കുവാൻ വൃദ്ധൻ പറഞ്ഞതനുസരിച്ചു തമിഴൻ അവ ഓരോന്നായി എടുത്തു മടക്കിവെച്ചു തുടങ്ങി. പലതരത്തിലും നിറത്തിലും ഉള്ള വസ്ത്രങ്ങളും കുപ്പായങ്ങളും മറ്റുമെടുത്തു മടക്കിക്കൊണ്ടിരുന്നപ്പോൾ ഒന്നുരണ്ടു വസ്ത്രങ്ങൾ അവന്റെ ദൃഷ്ടിയെ പ്രത്യേകം ആകർഷിച്ചു. അവയെ ശ്രദ്ധയോടുകൂടി വീണ്ടും നോക്കി. മടക്കൽ അവസാനിച്ചപ്പോൾ അവയെ രണ്ടുഭാഗമാക്കി ഓരോ പഴന്തുണിയിൽ കെട്ടുവാൻ പറഞ്ഞപ്രകാരം രണ്ടായികെട്ടി ഒരു കെട്ട് വൃദ്ധനും മറ്റേതു തമിഴനും എടുത്തു. തലയിൽ ചുമന്നുപോരുകയും ചെയ്തു. വൃദ്ധന്റെ ആവശ്യപ്രകാരം തമിഴൻ ദിവസേന അയാളെ സഹായിപ്പാൻ തുടങ്ങി. അവന്റെ സ്വഭാവഗുണവും ജോലിയിലുള്ള ശുഷ്കാന്തിയും സാമർത്ഥ്യവും കണ്ടു വൃദ്ധൻ

അവന്റെ പേരിൽ വളരെ പ്രീതി തോന്നി അവനെ സഖിതമായി വൃദ്ധന്റെ വീട്ടിൽതന്നെ താമസിപ്പിച്ചു. കാലത്തും ഉച്ചക്കും പതിവായി വസ്ത്രഭാണ്ഡവും ചുമന്നുകൊണ്ടു രണ്ടു പേരും, അപ്പനും മകനും എന്നിവരും, ഒരുമിച്ചു ജോലിക്കു പോയും വന്നും കഴിഞ്ഞു. അലക്കിയ വസ്ത്രങ്ങൾ അതാതു വീടുകളിൽ കൊണ്ടുപോയി കൊടുപ്പാനും വീട്ടുജോലികൾ ചെയ്യാനുംകൂടി സമയം പോരാതെ വരുന്ന ചില ദിവസങ്ങളിൽ വൃദ്ധൻ ആവക ജോലികളും തമിഴനെ ഏല്പിച്ചിരുന്നു. കാലക്രമത്തിൽ അവൻ വൃദ്ധന്റെ വിശ്വസ്തഭൃത്യനായിതീൎന്നു. ആദ്യത്തിൽ തമിഴന്റെ ദൃഷ്ടികളെ ആകർഷിച്ചതരം വസ്ത്രങ്ങൾ പിന്നീടും അവൻ സാധാരണ കണ്ടിരുന്നു. വൃദ്ധന്റെ പതിവുകാരിൽ ആൎക്കും ആ തരം വസ്ത്രങ്ങൾ ഉണ്ടായിരുന്നില്ല. അലക്കിക്കഴിഞ്ഞാൽ തന്നെ അവയെ എങ്ങും കൊണ്ടുപോയി കൊടുത്തിരുന്നതുമില്ല. അവയെ എന്തു ചെയ്തിരുന്നു എന്നും കുറേകാലത്തേക്കു അവനറിവാൻ സാധിച്ചില്ല. ആ വസ്ത്രങ്ങളെ ഒരാൾ വന്നു പതിവായി വാങ്ങിക്കൊണ്ടു പോയിരുന്നു. ആ സംഗതി പിന്നീട് അവന്നു മനസ്സിലായി. അവയുടെ ഉടമസ്ഥനെപ്പററി തമിഴന്റെ മനസ്സിൽ ഒരു ജിജ്ഞാസ ഉണ്ടായി. അവയെ വാങ്ങിക്കൊണ്ടുപോവാനായി വന്നിരുന്നവനെ കണ്ടുപിടിച്ചു തമിഴൻ ഒരു ദിവസം അവൻ അറിയാതെ അവനെ പിന്തുടൎന്നു. ഏകദേശം മൂന്നു നാഴികവഴിദൂരം ചെന്നപ്പോൾ ഒരു കുന്നിന്റെ ചെരിവിലുള്ള ഒരു ചെറിയ വീട്ടിലേക്കു മുമ്പു നടന്നിരുന്നവൻ കടക്കുന്നതു കണ്ടു. അതു ജനവാസം കുറഞ്ഞ ഒരു പ്രദേശമായിരുന്നു. തമിഴൻ കുറച്ചുനേരം അവിടെ താമസിച്ചു. വീട്ടിനുള്ളിൽ പ്രവേശിച്ചവൻ തിരിച്ചു വരുന്നുണ്ടോ എന്നു നോക്കി. വരവു കണ്ടില്ല. ആ വസ്ത്രങ്ങളുടെ ഉടമസ്ഥൻ താമസിക്കുന്നതു ആ വീട്ടിൽതന്നെയാണെന്നു തീർച്ചപ്പെടുത്തി അവൻ മടങ്ങിപ്പോന്നു. അന്നു

ഉച്ചതിരിഞ്ഞു വീണ്ടും ആ വീട്ടിന്റെ സമീപത്തേക്കു ചെന്നു നാലുപുറവും ചുററിനടന്നുനോക്കി. അവിടെ തമിഴവേഷത്തോടുകൂടിയ ഒരു വൃദ്ധനും ഒരു യുവതിയും ഉണ്ടായിരുന്നു. തമിഴച്ചെറുക്കനെക്കണ്ടു ഉടനെ വൃദ്ധൻ വീട്ടിന്റെ ഉമ്മറത്തേക്കുവന്നു "നീ ഇവിടെ വന്നതു് എന്തിനായിട്ടാണ്?" എന്നു ചോദിച്ചു.

തമിഴൻ— "യാചകാർത്ഥം വന്നതാണ്."

വൃദ്ധൻ— (എന്തോ ചിലതെല്ലാം പിറുപിറുത്തുകൊണ്ടു അകത്തേക്കുതന്നെപോയി. ഉടനെ പുറത്തേക്കുവന്നു ഒരു കാലണ തമിഴന്റെ കയ്യിൽ കൊടുത്തു) "ഇനി ഇവിടെ നില്ക്കേണ്ട വേഗംപോ."

തമിഴൻ— (ഇതുകൊണ്ടു തൃപ്തിപ്പെടാതെ) "കുറച്ചു ആഹാരം കിട്ടിയാൽ കൊള്ളാം" എന്നു പറഞ്ഞു് അവിടെത്തന്നെ ചുററിപ്പററിനിന്നു.

വൃദ്ധൻ— "ഇവിടെ കഞ്ഞിയും ചോറും ഒന്നുമില്ല. വേറെ എവിടെയെങ്കിലും പോയി ചോദിച്ചു വാങ്ങിക്കഴിക്കു. കാട്ടിന്റെ നടുക്കു വന്നിരുന്നാൽ പിച്ചക്കാരുടെ ശല്യം അവിടെയും ഉണ്ടു്. ഇതു വലിയ വിഷമമായി തീർന്നുവല്ലോ."

രോസി— (വൃദ്ധൻ ദേഷ്യപ്പെട്ടു് ഉറക്കെ സംസാരിക്കുന്നതു കേട്ടു പുറത്തേക്കുവന്നു) "നേരം അതിക്രമിച്ചതിനാൽ ഇന്നു് ഇവിടെ ഒന്നും ഇരിപ്പില്ല. നാളെ നേരത്തെ വാ. എന്നാൽ കുറച്ചുവല്ലതും തരാം."

തമിഴൻ— "കാരണവരെ! പോകാൻ പറഞ്ഞാൽ ഞാൻ ഉടനെ പോകുമല്ലോ. എന്തിനാണ് എന്നെ വെറുതെ ശകാരിക്കുന്നതു്. നല്ല വാക്കിനേക്കാൾ നല്ല ആയുധം മറെറാന്നുമില്ല. ആ പെൺകിടാവു് എനിക്കു ഒന്നും തന്നില്ലെങ്കിലും അവളുടെ വാക്കുകൾ എന്റെ ക്ഷുൽപിപാസകളെ തീർത്തു. വലിയവരായാലും ചെറിയവരായാലു

നല്ല വാക്കുകൾ പറയുകയും നല്ല പ്രവൃത്തികൾ ചെയ്യുകയുമാണു വേണ്ടതു്" എന്നുപറഞ്ഞു തമിഴൻ അവിടെനിന്നു പോയി.

വൃദ്ധവണ്ണാന്റെ വീട്ടിലേക്കു മടങ്ങി പോരുന്നസമയം അവൻ താഴെപറയും പ്രകാരം ആലോചിച്ചു്. "ഇവിടെ താമസക്കാരായി കാണുന്ന രണ്ടുപേരും വേഷ്ടിയും ചേലയും ഉടുക്കുന്നവരാണു്. വേറെ ആരെയും കാണ്മാനില്ല. ഇതിൽ എന്തോ ഒരു രഹസ്യം ഉണ്ടെന്നാണു തോന്നുന്നതു്. അതെന്തെന്നറിയാതെ ഞാൻ മടങ്ങുന്നതല്ല" ഇതിന്റെ സൂക്ഷ്മം ഗ്രഹിക്കുവാനായി തമിഴൻ പല ശ്രമങ്ങളും ചെയ്തു. അവൻ തന്റെ ചങ്ങാതിമാരോടുകൂടി കഴുതകളേയും കന്നാലികളേയും തീറ്റുവാൻ ആ പ്രദേശത്തേക്കു കൊണ്ടുപോകുവാനും അവ മേയുന്നസമയം ചങ്ങാതിമാർ ഒരുമിച്ചു് ആ വീടിന്റെ പരിസരങ്ങളിൽ ചെന്നു പന്തുകളിപ്പാനും പാട്ടുപാടുവാനും മറ്റുതരത്തിൽ വിനോദിപ്പാനും ലഹളകൂട്ടുവാനും തുടങ്ങി. ആ സമയത്തു് ഇവർ പതിവായി ചെല്ലുന്നതും പ്രസ്തുതവീട്ടിന്റെ നാലുപുറവും ചുററി നടക്കുന്നതും വീട്ടിലുള്ളവക്കു രസിച്ചില്ല. അവർ തമ്മിൽ ചില ആലോചനകൾ തുടങ്ങി. ഇവന്റെ വരവിന്നു് എന്തെങ്കിലും കാരണമുണ്ടായിരിക്കുമോ എന്നു് അവർ ശങ്കിച്ചു. ഒരു ദിവസം സന്ധ്യക്കു ലക്ഷ്മി പുറത്തേക്കു പോകുന്നതും രണ്ടുമണിക്കൂറുനേരം കഴിഞ്ഞു തിരിച്ചുവരുന്നതും വൃദ്ധനോടു സ്വകാര്യം പറയുന്നതും തമിഴൻ കണ്ടു. പിറേറദിവസവും ആ സമയത്തുതന്നെ അവൾ പുറത്തേക്കുപോയി. വൃദ്ധനും ദാസിയും തമ്മിലുള്ളാലോചനകളും അവരുടെ പരിഭ്രമവും ദാസിയുടെ പോക്കും വരവും മററും കണ്ടു തമിഴന്നു ബലമായ സംശയം ജനിച്ചതിനാൽ അവരുടെ സകല പ്രവൃത്തികളും സൂക്ഷ്മമായറിയണമെന്നു തീർച്ചപ്പെടുത്തി ദാസി അറിയാതെ അവൻ അവളെ

അനുഗമിച്ചു. രാസി പോയതു നേരിട്ടു പട്ടണത്തിലേക്കാണ്. അവരും അവിടെ എത്തിയശേഷം നഗരശുചീകരണവിധികളിൽനിന്നു ഒഴിവാക്കപ്പെട്ടിട്ടുള്ളതോ എന്നു തോന്നുമാറു മലിനത ബാധിച്ചിട്ടുള്ള ഒരു കുഗ്രാമത്തിൽ പ്രവേശിച്ചു. ഒരു വീട്ടിന്റെ ഉമ്മറത്തേക്കു ചെന്നു വാതിലേൽ മുട്ടി. ഉടനെ മദ്ധ്യവയസ്കനായ ഒരു പുരുഷൻ പുറത്തേക്കുവന്ന് അവരെ വീട്ടിനുള്ളിലേക്കു കൂട്ടിക്കൊണ്ടുപോയി. കാൽനാഴികനേരം അവരും അവിടെ താമസിച്ചതിനുശേഷം വീണ്ടും തിരികെ പുറപ്പെട്ടു. തമിഴൻ വേറെ ഒരു വഴിയിൽക്കൂടെ തിരിച്ചു രാസി അവളുടെ വീട്ടിൽ എത്തുന്നതിനു മുമ്പ് അവൻ അതിന്റെ അയൽപ്രദേശത്തെത്തി രാസിയുടെ വരവും കാത്തുനിന്നു. അവൾ അവന്റെ സമീപത്തെത്താറായപ്പോൾ പെട്ടെന്നു കുറ്റിക്കാട്ടിന്നിടയിൽനിന്നു വഴിയിലേക്കു ചാടി അവളെത്തടുത്തു നിർത്തി താഴെപ്പറയും പ്രകാരം ചോദ്യം ചെയ്യാൻ തുടങ്ങി.

തമിഴൻ—"ഈ സമയത്തു നീ എവിടേക്കാണു പോയിരുന്നത്?"

രാസി—"അസമയത്തു പുറത്തിറങ്ങി സഞ്ചരിക്കുന്നവരെ നിർബ്ബന്ധമായി തടുത്തുനിർത്തി ശല്യപ്പെടുത്തുവാൻ നീ ഈ പ്രദേശത്തെ കോയ്മയാണോ? മാറിനിൽക്ക്! ഞാൻ പോകട്ടെ!"

തമിഴൻ—"ചെറുപ്പക്കാരായ സ്ത്രീകൾ കുലടകളെപ്പോലെ നിശാചരികളായി ഭവിച്ചാൽ അവരെ പിന്നെ ആരും വിശ്വസിക്കയില്ല. വൃദ്ധകന്യകയായിത്തന്നെ കാലം കഴിക്കേണ്ടിവരും."

രാസി—"ആ ദോഷം ഞാൻ സഹിച്ചുകൊള്ളാം. നീ എന്നെ കല്യാണം കഴിക്കേണ്ട."

തമിഴൻ—"എന്തുകൊണ്ടു വേണ്ട. ഞാൻ കാഴ്ചയിൽ

...ണ്ടോ?"

പോസകട്ടെ

ദാസി—"നീ സുന്ദരൻ തന്നെ. എന്നാലും എനിക്കു നിന്നെ വേണ്ട."

തമിഴൻ—"അപ്രകാരം വേണ്ട എന്നു പറഞ്ഞാൽ ഞാനങ്ങിനെ വിടുവാൻ പോകുന്നു. ഞാൻ നിന്നെ ബലമായി പിടിച്ചുകൊണ്ടുപോകുന്നതായാൽ നീ എന്തു ചെയ്യും?"

ദാസി—"ഞാൻ വാവിട്ടലറി ലഹളകൂട്ടും."

തമിഴൻ—"എന്നാൽ എനിക്കു വലിയ പേടിയാണ്. അക്കാൎയ്യം പിന്നെ തീൎച്ചയാക്കാം. എനിക്കു ചില സംഗതികൾ അറിയുവാനുണ്ട്. എന്റെ ചോദ്യങ്ങൾക്കു യഥാൎത്ഥമായ മറുപടി പറഞ്ഞാൽ ഉടനെ വിട്ടയക്കാം. ഇല്ലെങ്കിൽ ഞാൻ നിന്നെ വെറുതെ വിടുന്നതല്ല."

ദാസി—(അലക്ഷ്യഭാവത്തോടുകൂടി) "ഈ ഭീഷണികൾ എന്റെ നേരെ പ്രയോഗിക്കേണ്ട. ഞാൻ നീററിച്ചൽ കേട്ടു ചേരുപ്പുഴിക്കുന്നവളല്ല. എന്നെ ഉപദ്രവിച്ചാൽ ഞാൻ ഇപ്പോൾ ഉറക്കെ നിലവിളിക്കും."

തമിഴൻ—"നിലവിളികൂട്ടുവാനും ചാടുവാനും ഓടുവാനും ഞാൻ നിനക്കവസരം തരുമെന്നു നീ വിചാരിക്കുന്നുണ്ടോ? (കൈത്തോക്കു കാണിച്ചു്) എത്രയും ലഘുവായ ശബ്ദം ഉണ്ടാക്കിയാൽ . . . ."

ദാസി—"തോക്കു കാണുമ്പോളേക്കും ഞാൻ പേടിക്കുമെന്നു നീ വിചാരിക്കുന്നുണ്ടെങ്കിൽ അതു നിന്റെ തെററിദ്ധാരണയാണ്. ഇത്തരം തോക്കു ഞാൻ ധാരാളം കണ്ടിട്ടുണ്ട്."

തമിഴൻ—"നിനക്കു ജോലി പട്ടാളത്തിലായിരുന്നുവോ? പക്ഷെ ഇതെടുത്തു വെടിവെക്കാനും നിനക്കറിയുമായിരിക്കാം. (എന്നു പറഞ്ഞു തോക്ക് അവളുടെ മൂൎദ്ധാവിന്റെ നേരെ നീട്ടി) ഇതിൽനിന്ന് ഒരു ഉണ്ട ഒഴിഞ്ഞാൽ

നിന്റെ കഥ തീൎന്നു. യൌവനയുക്തയായ നിനക്കു സുമംഗലിയായി ഭൎത്താവൊരുമിച്ചു സുഖിപ്പാനുള്ള ഭാഗ്യമില്ലന്നെണ്ടൊ? പരിപൂൎണ്ണമായ നിന്റെ യൌവനം ഭൎത്തൃസമാഗമത്തെ കാംക്ഷിക്കുന്നു. അതുകൊണ്ടു നീ ഉൾക്കാമ്പിലൊളിപ്പിച്ചിരിക്കുന്ന കാൎയ്യങ്ങൾ ഝടിതിയിൽ പറഞ്ഞുതീൎത്തു് ഓടിപ്പോഗിക്കാറാക."

ദാസി— (ക്ഷയിച്ച ധൈൎയ്യത്തോടും വിറക്കുന്ന ശരീരത്തോടുംകൂടി) "അയ്യോ! ഞാൻ ശബ്ദം ഉണ്ടാക്കുന്നതല്ല. എന്നെ കൊല്ലരുതു്. എന്റെ അനുഗ്രഹത്തെ നശിപ്പിക്കരുതു്. നിന്റെ ചോദ്യങ്ങൾക്കു് എല്ലാം ശരിയായ മറുപടി പറയാം."

തമിഴൻ— "ശരി. ഇപ്രകാരം നീ എന്റെ വഴിക്കു വന്നു; എന്നാൽ ആ വീട്ടിൽ ആരെല്ലാം താമസിക്കുന്നുണ്ടു്?"

ദാസി— "ഞാനും വൃദ്ധനും മാത്രം".

തമിഴൻ— "പിന്നെ ആരുമില്ലേ? (തോക്കു പിന്നെയും നീട്ടി) നേരു പറഞ്ഞാൽ നേരത്തെ പോകാം."

ദാസി— "നിനക്കു് അതു് അറിഞ്ഞിട്ടെന്താണാവശ്യം."

തമിഴൻ— "ആവശ്യം ഉള്ളതുകൊണ്ടല്ലെ ചോദിച്ചതു്."

ദാസി— "അതു് എന്താണെന്നാണ് എനിക്കറിയേണ്ടതു്."

തമിഴൻ— "നീ എന്നോടു വെറുതെ കളിക്കുവാൻ തുനിയേണ്ട. ഞാൻ ആരെന്നു നീ ധരിച്ചിട്ടില്ലെന്നു തോന്നുന്നു."

ദാസി— "ഞാൻ ധരിച്ചിട്ടുണ്ടു്. വഴിപോക്കരെ എതിൎത്തു് അവരുടെ കയ്യിലുള്ള സൎവ്വസ്വവും തട്ടിപ്പറിച്ചുകൊണ്ടു പോകുന്ന ഒരു കാട്ടുകള്ളനാണു്. രണ്ടു ദിവസം മുമ്പു നീ ചിലരെ ഭയപ്പെടുത്തി അപഹരിച്ചു് എന്നു കേട്ടു

പകൽ മുഴുവനും നീ ഇടയന്റെയും രാത്രികാലങ്ങളിൽ തട്ടിപ്പറിക്കാരന്റെയും വേഷം കെട്ടുന്നു. ഇതൊക്കെ അറിഞ്ഞുകൂടാ എന്നാണൊ നീ വിചാരിക്കുന്നത്."

തമിഴൻ—"നേരം പോകുന്നു. എനിക്കു വേറെ ജോലിയുണ്ട്. നീ സത്യം പറയുന്നില്ലെങ്കിൽ ഞാൻ നിന്നെക്കൊണ്ടു പറയിക്കും. ഞാൻ ഒരു കാട്ടുകള്ളനാണെന്നു നീ ധരിച്ചിട്ടുണ്ടല്ലൊ?"

ദാസി—(ഇവന്റെ കയ്യിൽനിന്ന് ഒഴിഞ്ഞുപോകുവാൻ നേർ പറകയല്ലാതെ വേറെ മാർഗ്ഗമില്ലെന്നു കണ്ട്) "ഒരാറം കൂടിയുണ്ട്. അതാരാണെന്നു ഞാൻ പറയുന്നതല്ല. എന്നെ കൊന്നാലും ശരി. അതെന്നോടു ചോദിക്കേണ്ട."

തമിഴൻ—"എന്തുകൊണ്ടു പറഞ്ഞുകൂടാ."

ദാസി—"അതാരോടും പറയുന്നതല്ലെന്നു ഞാൻ വാഗ്ദത്തം ചെയ്തിട്ടുണ്ട്. അതിനു വിപരീതം പ്രവൃത്തിക്കുന്നതല്ല."

തമിഴൻ—"തീർച്ചതന്നെയോ?"

ദാസി—"തീർച്ചതന്നെ."

തമിഴൻ—(പണത്തിനടിമപ്പെടാത്തവർ ആരുമില്ലല്ലൊ. അതിനാൽ ഇവളെ ഒന്നുകൂടി പരീക്ഷിക്കട്ടെ എന്നു കരുതി) "നിനക്കു ഞാൻ ഒരു വഴികൂടി ഉപദേശിക്കാം. (പത്തുറുപ്പികയുടെ ഒരു കറൻസി നോട്ടെടുത്തു കാണിച്ച്) ഇതു പത്തുറുപ്പികയുടെ ഒരു നോട്ടാണ്. ഇതെടുത്തുകൊൾക. സത്യം പറയുന്നതായാൽ ഇതു കൂടാതെ 90 ഉറുപ്പികയുടെ നോട്ടുകൾകൂടി തരാം. നേരു പറഞ്ഞ് ഈ വലിയ സമ്മാനവും വാങ്ങി പോവുക. മൂഢയെപ്പോലെ കയ്യിൽ കിട്ടിയതിനെ വിട്ടുകളയേണ്ട. പണം നമുക്ക് അത്യാവശ്യമായ പദാർത്ഥമാണ്. അതത്ര സുലഭമല്ല. യാതൊരു പ്രയത്നവും കൂടാതെ 100 ഉറുപ്പിക ഒരാൾ തരാ

മെന്നു പറയുമ്പോൾ അതു സന്തോഷപൂർവ്വം സ്വീകരിക്കാതെ ഉപേക്ഷിച്ചു പോകുന്നതു പരമവിഡ്ഢിത്തമല്ലെ? ഈ വലിയ സംഖ്യ നിന്നെപ്പോലെയുള്ളവർക്കു നിഷ്പ്രയാസം ലഭിക്കുന്ന സന്ദർഭംതന്നെ ദുർല്ലഭമാണു്. നിന്നെക്കണ്ടാൽ നീ അത്ര വലിയ വിഡ്ഢിയാണെന്നു തോന്നുന്നില്ലല്ലോ."

മാസി—"എനിക്കു പണത്തെ വലിയ ബഹുമാനമോ സ്നേഹമോ ഇല്ല. ഞാൻ ദരിദ്രയാണെങ്കിലും ഏതിനേയും ഭയപ്പെടേണ്ട. അതു് എന്റെ കയ്യിൽ വന്നാൽ ആ സമയം മുതൽക്കു ഞാൻ അന്യാധീനയായി. നിന്നെപ്പോലുള്ളവരെ സദാസമയത്തും ഭയപ്പെടേണ്ടതായി വരും. നിന്റെ പണം നിന്റെ കയ്യിൽതന്നെയിരിക്കട്ടെ. അതെനിക്കാവശ്യമില്ല. അതിനും പുറമെ അതു പരദ്രവ്യമാണു്. അതു നിന്റെ കൈവശം വന്നിട്ടുള്ളതു് ഏതുവിധമെന്നെനിക്കറിയാം."

തമിഴൻ—"ഇതു ഞാൻ ബലാൽക്കാരമായി അപഹരിച്ച ദ്രവ്യമെന്നു നീ തെറ്റിദ്ധരിക്കേണ്ട. ഇതു ന്യായരഹിതമായ പ്രവൃത്തിയുടെ ഫലമല്ല."

മാസി—"കള്ളന്മാരുടെ പക്കൽ ഉള്ള പണം അവർ ഏതുവിധം സമ്പാദിച്ചതാണെന്നു് എല്ലാവർക്കും അറിയാം."

തമിഴൻ—"നിന്റെ പ്രസംഗം കേൾക്കുവാനല്ല ഞാൻ നിന്നെ തടുത്തുനിർത്തീട്ടുള്ളതു്. ഞാൻ നിനക്കു 5 നിമിഷവും കൂടി സമയം തന്നിരിക്കുന്നു. അതിനുള്ളിൽ എന്റെ ഉപദേശത്തെക്കുറിച്ചു പര്യാലോചന ചെയ്തു് ഒരു അവസാനമറുപടി തരുവാൻ ഒരുങ്ങിക്കൊൾക. സത്യം പറഞ്ഞാൽ ആ നിമിഷം മുതൽ ഈ 100 ഉറുപ്പികയും നിന്റെ സ്വന്തമായി. ഇല്ലാത്തപക്ഷം നീ എന്തെല്ലാം കഷ്ടപ്പാടുകൾ അനുഭവിപ്പാൻ പോകുന്നു എന്നു് എനിക്കറിഞ്ഞുകൂടാ."

ദാസി—"നീ എന്നെ കൊന്നാലും ശരി, എന്നെ വിശ്വസിച്ചേല്പിച്ചിട്ടുള്ള രഹസ്യത്തെ ഞാൻ വെളിപ്പെടുത്തുകയില്ല. എനിക്കു പരദ്രവ്യത്തിൽ കാംക്ഷയില്ല. ജീവനിൽ കൊതിയുമില്ല. അതുകൊണ്ട് എന്നെ ഭയപ്പെടുത്തിയോ പണത്താൽ സ്വാധീനിച്ചോ ആ രഹസ്യത്തെ ഗ്രഹിപ്പാൻ നീ തുനിയേണ്ട. പക്ഷെ നീ ഇപ്പോഴും എന്നെ വിട്ടയക്കുന്നതായാൽ......................"

തമിഴൻ—"മതി! മതി! അതിരിക്കട്ടെ! ആ വലയിൽ ഞാൻ കുടുങ്ങുന്നതല്ല."

ദാസി—"അങ്ങിനെ വിചാരിക്കേണ്ട. ഞാൻ നാളെ പറയാം. ഈ സമയത്തു നീ ഇവിടെ വന്നാൽ മതി."

തമിഴൻ—"ഇതു നിന്നെ ഞാനിപ്പോഴും വിട്ടയക്കുന്നതിനുവേണ്ടി നീ പ്രയോഗിക്കുന്ന വിദ്യയല്ലെ?" എന്നു പറയുന്നതിന്നിടക്കു കുറച്ചു ദൂരത്തുനിന്നു "ലക്ഷ്മീ! ലക്ഷ്മീ!" എന്നു വിളിക്കുന്ന ശബ്ദം കേട്ടു. തമിഴൻ പരിഭ്രമത്തോടുകൂടി "ആകട്ടെ, ഇപ്പോഴും ഞാൻ നിന്റെ വാക്കു വിശ്വസിച്ചു നിന്നെ വിട്ടയക്കുന്നു" എന്നു പറഞ്ഞു വേഗത്തിൽ കുറുക്കാടുകളിൽ പ്രവേശിച്ചു.

വൃദ്ധൻ—(അടുത്തുവന്നു) "ലക്ഷ്മീ! നീ എന്തെ ഇത്ര വൈകിച്ചതു? നേരം നന്നെ ഇരുട്ടായി. ഈ ഇരുട്ടിൽ തനിച്ചു സഞ്ചരിക്കുന്നതിന്നു നിനക്കു പേടിയില്ലെ?"

ലക്ഷ്മി—(തമിഴനും താനുമായി ചെയ്ത സംഭാഷണത്താൽ ഉണ്ടായ മുഖവൈവർണ്യവും പാരവശ്യവും മന്ദസ്മിതമാകുന്ന വെൺനിലാവിൽ മറച്ചു) "പേടിച്ചു വീട്ടിനുള്ളിൽ ഇരുന്നാൽ ദിവസവൃത്തി എങ്ങിനെ കഴിയും?"

വൃദ്ധൻ—"പോയകാര്യമെന്തായി? എഴുത്തു വന്നിട്ടുണ്ടോ?"

ലക്ഷ്മി—"വഴിമദ്ധ്യേ ഒന്നും സംസാരിച്ചുകൂടാ. വീട്ടിൽ ചെന്നശേഷം പറയാം" എന്നു പറഞ്ഞു കുതിച്ചു

നടന്നു. ക്ഷണനേരംകൊണ്ടു രണ്ടുപേരും വീട്ടിലെത്തി ലക്ഷ്മിയുടെ മടിക്കുത്തിൽ വെച്ചിരുന്ന എഴുത്തെടുത്തു വൃദ്ധന്റെ പക്കൽ കൊടുത്തു. അതിൽ താഴെ പറയുംപ്രകാരം എഴുതിയിരുന്നു.

"ഇപ്പോഴും താമസിക്കുന്ന പ്രദേശത്തു വല്ല അസൗകര്യവുമുണ്ടെങ്കിൽ ഉടനെ സ്ഥലം മാറി താമസിക്കണം. കുട്ടിയെ വേറെ ഒരു സ്ഥലത്തേക്കു മാററുവാനായി വിശ്വസ്തന്മാരായ ചിലരെ ഞാൻ അയച്ചിട്ടുണ്ട്. ആവശ്യമുള്ള ഉപകരണങ്ങളോടുകൂടി ഉടനെ അവർ അവിടെ എത്തും. അടയാളം കൊടുത്തയച്ചിട്ടുണ്ട്."

ഇതു വായിച്ചുനോക്കിയതിനു ശേഷം വിഷണ്ണനായ വൃദ്ധൻ "നമ്മുടെ നല്ലകാലമെല്ലാം തീർന്നു. ആ കുട്ടിയെ കൊണ്ടുപോയാൽ പിന്നെ നമുക്ക് ഉദരപൂരണത്തിനു വഴി എന്താണ്? കുറച്ചു ദിവസമായിട്ടു ദാരിദ്ര്യബാധ തീരെ ഉണ്ടായിരുന്നില്ല."

ലക്ഷ്മി—"ദൈവം വേറെ ഒരു വഴിയുണ്ടാക്കും. അതിനെക്കുറിച്ചു വ്യസനിക്കേണ്ടാവശ്യമില്ല. അതു ഈശ്വരന്റെ ചുമതലയാണ്."

വൃദ്ധൻ—"നീ പറഞ്ഞതു ശരിതന്നെ. പക്ഷെ ഇതു സുഖം ഇനിയുണ്ടാകുമോ?"

ലക്ഷ്മി—"ദൈവാധീനമുണ്ടെങ്കിൽ എല്ലാം തന്നെ താൻ വന്നുചേരും." എന്നു പറഞ്ഞ് അവരും അവളുടെ ജോലിക്കു പോയി.

തമിഴൻ ആ പ്രദേശം വിട്ടുപോയില്ല. അവൻ അവിടെ എല്ലാം നിർഭയം സഞ്ചരിപ്പാൻ തുടങ്ങി. അന്നു സന്ധ്യക്കു ലക്ഷ്മി വീടുവിട്ടുപോയി. നേരം ഇരുട്ടാവുന്നതിനു മുമ്പു മടങ്ങിവരാതെ രാത്രി പത്തു മണി കഴിയുന്നതുവരെ താമസിച്ചു. കൂരിരുട്ടിൽ രാത്രിസഞ്ചാരിയെപ്പോലെ ഏകാകിനിയായി സഞ്ചരിപ്പാൻ വല്ല പ്രത്യേകകാരണവുമുണ്ടോ

എന്നറിയുവാൻവേണ്ടി അവൻ വൃദ്ധനേയും ലക്ഷ്മിയേയും അനുഗമിച്ചു. അവർ വീട്ടിൽ എത്തിയ ഉടനെ പടിവാതിൽ അടച്ചതിനാൽ തമിഴൻ മതിലിന്മേൽ കയറി ശബ്ദമുണ്ടാക്കാതെ താഴത്തിറങ്ങി വീട്ടിന്റെ സമീപത്തേക്കു ചെന്നു ചെവിയും കൂർപ്പിച്ചു നിന്നു. വൃദ്ധനും ലക്ഷ്മിയും തമ്മിലുണ്ടായ സംഭാഷണം അവൻ കേട്ടു. ഇവരുടെ ഉദ്ദേശമെന്തെന്നറിയേണമെന്നു് അവൻ തീർച്ചപ്പെടുത്തി. വൃദ്ധനും ലക്ഷ്മിയുമല്ലാതെ ഒരാൾകൂടി അവിടെ താമസിക്കുന്നുണ്ടെന്നു ലക്ഷ്മിയുടെ മുഖത്തുനിന്നുതന്നെ അവൻ ഗ്രഹിച്ചുവല്ലോ. ആ ആളെ പുറത്തേക്കിറക്കാതെ മററുള്ളവരുടെ ദൃഷ്ടിയിൽനിന്നു മറച്ചുവെക്കേണ്ടാവശ്യമെന്തെന്നാലോചിച്ചതിൽ യാതൊരു തീർപ്പും ഉണ്ടായില്ല. അവൻ അവിടെനിന്നു തിരിച്ചു വഴിവക്കത്തുള്ള ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ വന്നിരുന്നു മേൽവിവരിച്ച സംഗതികളെക്കുറിച്ചു ദീർഘാലോചന ചെയ്യാൻ തുടങ്ങി. ഏകദേശം 2 മണിക്കൂറുനേരം തമിഴൻ നിശ്ചേഷ്ടനായി അവിടെതന്നെ ഇരുന്നു. അപ്പോൾ ഒരാൾ ആ വഴിയെ വരുന്നതു കണ്ടു. ആൾ അടുത്തുവന്നപ്പോൾ അവൻ പെട്ടെന്നു വഴിയിലേക്കു ചാടി "ആരാണു പോകുന്നതു്, അവിടെ നിൽക്കു" എന്നു ഗൌരവമായി പറഞ്ഞു. വഴിപോക്കൻ ഇതു കേട്ടഭാവംതന്നെ നടിച്ചില്ല. തമിഴൻ പാന്ഥന്റെ മുമ്പിൽ ചെന്നു തടുത്തു് "ഇനി ഒരടിവെച്ചാൽ നീ ഉടനെ ചത്തുമറിയും" എന്നു പറഞ്ഞു് അവൻ തന്റെ കൈത്തോക്കു പാന്ഥന്റെ നേർക്കു നീട്ടി. തോക്കിന്റെ അഗ്രം അയാളുടെ നെററിത്തടത്തെ സ്പർശിച്ചു. പാന്ഥൻ കൂസൽകൂടാതെ തന്റെ കുപ്പായക്കീസ്സയിൽ ഉണ്ടായിരുന്ന റിവോൾവർ എടുത്തു് "ഞാൻ ഇതുകണ്ടു ഭയപ്പെടുന്നവനല്ല. അതുപോലെ ഒരായുധം എന്റെ പക്കലുമുണ്ടു്. ഇതാ ഇതു നോക്കുക" എന്നു പറഞ്ഞു.

തമിഴൻ—"വെടിവെക്കുന്നതിൽ നമുക്കു തമ്മിലുള്ള യോഗ്യത ഒന്നു പരീക്ഷിക്കാം" എന്നു പറഞ്ഞു പാന്ഥന്റെ വലത്തുകയ്യിന്മേൽ തന്റെ തോക്കിന്റെ പാത്തകൊണ്ടു് ഒരടി കൊടുത്തു തോക്കു് ദൂരെ തെറിപ്പിച്ചു പാന്ഥനെ നിരായുധനാക്കി. ഇതു് ഒരു ഞൊടിയിടകൊണ്ടു കഴിഞ്ഞു. "ഇനി ഞാൻ പറയുന്നതുപോലെ താൻ ചെയ്യുന്നതായാൽ കുറച്ചു ദിവസംകൂടി ജീവിച്ചിരിക്കാം; അല്ലാത്തപക്ഷം യമരാജധാനിക്കുള്ള യാത്രയ്ക്കു് ഇക്ഷണം ഒരുങ്ങിക്കൊൾക" എന്നു തുടർന്നു പറഞ്ഞു.

പാന്ഥൻ ഇതു കേട്ടു് ഈറ്റപ്പുലിയെപ്പോലെ ചീറിക്കൊണ്ടു തമിഴന്റെ നേരെ ചാടി. പക്ഷെ അയാൾ നിരായുധനായിരുന്നതിനാലും തമിഴന്റെ തോക്കു തന്റെ ശരീരത്തെ സ്പർശിച്ചിരുന്നതിനാലും ഉടനെ പിന്നോക്കം മാറി അവിടെനിന്നോടി രക്ഷപ്പെടാമെന്നു കരുതി അതിനുള്ള തക്കം നോക്കിത്തുടങ്ങി.

തമിഴൻ—"ഓടിപ്പോവാൻ ശ്രമിക്കുന്നതു വിഡ്ഢിത്തവും ഭീരുത്വവുമാണു്. അതിന്നുത്സാഹിച്ചാൽ ഒരു തോട്ട ഞാൻ ഉടനെ ചെലവാക്കും. അതിന്നു തുനിയേണ്ട. എന്റെ തോക്കിൽനിന്നു പുറപ്പെടുന്ന ഉണ്ടയെക്കാൾ വേഗത തന്റെ കാലുകൾക്കില്ലെന്നുള്ളതു തീർച്ചതന്നെ. താനൊരു വിചാരവും കൂടാതെ ഞാൻ പറയുന്നതുപോലെ ചെയ്യുന്നതായാൽ തന്റെ ജീവനെ ഞാൻ തനിക്കുതന്നെ തരാം."

പാന്ഥൻ—(പുലിയുടെ കയ്യിൽപ്പെട്ട കുറുക്കനെപ്പോലെ വ്യസനപരവശനായി) "ഞാൻ ഓടിപ്പോകുന്നില്ല; നിങ്ങൾ ധനലാഭത്തിന്നുവേണ്ടിയാണു് എന്നെ തടയുന്നതെങ്കിൽ എന്റെ കയ്യിലുള്ള സകല സാധനങ്ങളും ഞാൻ നിങ്ങൾക്കു തരാം. എന്നെ വിട്ടയച്ചാൽ കൊള്ളാം."

തമിഴൻ—"കൊള്ളാം. ഞാൻ പറയുന്നതുപോലെ

നിസ്സംശയം ചെയ്തുകൊൾക. താൻ എവിടെനിന്നു വരുന്നു എന്നും എന്താവശ്യത്തിന്നുവേണ്ടി ഇങ്ങോട്ടു വന്നു എന്നും പറയുന്നതിന്നു പുറമെ തന്റെ കയ്യിലുള്ള സകല വിലപിടിച്ച സാധനങ്ങളും എടുത്തു താഴെ വെക്കുക. അതിന്നശേഷം ബാക്കി കാൎയ്യങ്ങൾ പറയാം."

പാന്ഥൻ—(ഉടനെ തന്റെ ചെറുവിരലിന്മേൽ ഉണ്ടായിരുന്ന ഒരു പച്ചക്കല്ലുമോതിരം ഊരിക്കൊടുത്തു) "ഇനി എന്റെ പക്കൽ ഒന്നുമില്ല."

തമിഴൻ—(പുഞ്ചിരിയിട്ടുകൊണ്ട്) "അതെല്ലാം പോട്ടെ. കയ്യിൽ പണം എത്രയുണ്ട്? ഉള്ളതെല്ലാം എടുക്ക."

പാന്ഥൻ—"പണം അധികമില്ല. ഇതു മാത്രമേ ഉള്ളൂ" എന്നു പറഞ്ഞു നൂറുറുപ്പികയുടെ അഞ്ചു നോട്ടുകളും കുറച്ച് ഉറുപ്പികയും മററും എടുത്തു കൊടുത്തു.

തമിഴൻ—(മെഴുതിരി കൊളുത്തി നോട്ടുകൾ പരിശോധിച്ച്) "അവയുടെ പുറത്തു പാന്ഥന്റെ പേർ എഴുതി ഒപ്പിടുവാൻ പറഞ്ഞു."

പാന്ഥൻ "പങ്കജാക്ഷമേനോൻ" എന്ന് ഇംഗ്ലീഷിൽ എഴുതി ഒപ്പിട്ടുകൊടുത്തു. തമിഴൻ നോട്ടുകൾ മാത്രം സ്വീകരിച്ചു, ബാക്കി എല്ലാം മടക്കികൊടുത്തു. ഇതു കഴിഞ്ഞപ്പോഴെക്കും ദൂരത്തുനിന്ന് ഒരു വെളിച്ചം വരുന്നതു കണ്ടതിനാൽ ഇനി ഇവിടെ നിൽക്കുന്നതു വൈഷമ്യമാണെന്നു കരുതി തമിഴൻ പാന്ഥനോടു വന്നവഴിക്കുതന്നെ ഓടുവാൻ പറഞ്ഞു. പുലിയുടെ വായിൽനിന്നു മോചിക്കപ്പെട്ട ചോവിനെപ്പോലെ തിരിഞ്ഞുനോക്കാതെ പാന്ഥൻ ഓടി തുടങ്ങി. ഇരുട്ടുകൊണ്ടും വഴിപരിചയമില്ലായ്കയാലും അത്രവേഗത്തിൽ ഓടുവാൻ സാധിച്ചില്ല. ഇതുകണ്ടു തമിഴൻ "വേഗത്തിൽ ഓടുവാനല്ലേ പറഞ്ഞതു്" എന്നു പറഞ്ഞു തന്റെ കൈത്തോക്കിൽനിന്ന് ഒരു ഉണ്ട ഒഴിച്ചു.

ആ പാന്ഥനെ ഭയപ്പെടുത്തുവാൻവേണ്ടി ചെയ്തതായിരുന്നു എങ്കിലും ഉണ്ട അയാളുടെ വലത്തെ ചെവി തുളച്ചു കീറിക്കൊണ്ടുപോയി. വഴിപോക്കൻ ചെവി തുളഞ്ഞ വേദനയാലും ഇനിയും വെടികൊണ്ടാലോ എന്നുള്ള ഭയം നിമിത്തവും നിലവിളികൂട്ടി കുതികുതിച്ചോടി. അഞ്ചു നിമിഷംകൊണ്ടു തമിഴന്റെ ദൃഷ്ടിയിൽനിന്നു മറഞ്ഞു. ദീപയഷ്ടിയോടുകൂടി വന്നിരുന്നവരുടെ പ്രവൃത്തി കണ്ടറിയേണ്ടതിനായി തമിഴൻ പിന്നെയും കാററിക്കാടുകളിൽ പ്രവേശിച്ചു ഒളിഞ്ഞുനിന്നു. കാതു തുളഞ്ഞു പ്രാണഭയത്തോടുകൂടി ഓടിപ്പോയവൻ ചൂട്ടും കയ്യിലേന്തി വന്നിരുന്നവരുടെ അടുത്തെത്തി. ഒരാൾ നേരിട്ടോടിവരുന്നതു കണ്ടപ്പോൾ അവർ തങ്ങളുടെ മുമ്പോട്ടുള്ള ഗതി നിർത്തി വരുന്നതാരെന്നു സൂക്ഷിച്ചുനോക്കി അവരിൽ ഒരാൾ "എന്തേ തിരിച്ചോടിപ്പോന്നതു?" എന്നു ചോദിച്ചു.

പാന്ഥൻ— "കൂട്ടരെ ഒരു കാര്യം പറഞ്ഞിട്ടു ഫലമില്ല. എന്റെ കയ്യിലുണ്ടായിരുന്ന പണവും പച്ചക്കല്ലുമോതിരവും ഒരു കാട്ടുകള്ളൻ തട്ടിപ്പറിച്ചുകൊണ്ടുപോയി. അതിനു പുറമെ എന്റെ തോക്കു പിടിച്ചുപറിച്ചു ദൂരെ എറിഞ്ഞു. അവന്റെ തോക്കുകൊണ്ടു വെടിവെച്ചു എന്റെ കാതിൽ ഒരു വലിയ തുളയുണ്ടാക്കി. ഇതാ! ഇതു നോക്കുവിൻ" എന്നു പറഞ്ഞു കരഞ്ഞുതുടങ്ങി.

കൂട്ടകാരിൽ ഒരുവൻ— "സാരമില്ല. ഈവക അപകടങ്ങളിൽ ചിലപ്പോൾ ചാടേണ്ടതായിവരും. ഇതിനെപ്പററി ഇനി ഖേദിച്ചിട്ടു ഫലമില്ല. പണംപോയാൽ പോട്ടെ. മോതിരം പോയതാണു വലിയ ദോഷമായതു."

പാന്ഥൻ— "ഞാൻ ജീവനോടുകൂടി അവന്റെ കയ്യിൽനിന്നു ഒഴിഞ്ഞുപോരുവാൻ വല്ലാതെ കുഴങ്ങി."

കൂട്ടക്കാരിൽ മറെറാരുത്തൻ— "തന്റെ കയ്യിലുണ്ടായിരുന്ന തോക്കു പിടിച്ചുപറിക്കാൻ വന്നപ്പോൾ വെടിവെക്കാമായിരുന്നില്ലേ?"

പാന്ഥൻ— "കള്ളന്റെ വരവും തോക്കുതട്ടി താഴെ വീഴിക്കലും ഒരു ഞൊടിയിടകൊണ്ടു കഴിഞ്ഞു."

ഒന്നാമൻ— "തോക്ക് അവൻ കൊണ്ടുപോയോ?"

പാന്ഥൻ— "എന്തോ അറിഞ്ഞില്ല."

രണ്ടാമൻ— "അതുമിതും പറഞ്ഞുനിന്നു സമയം കളഞ്ഞിട്ടു ഫലമില്ല. നമുക്കു നമ്മുടെ കാര്യം നോക്കണം." എന്നു പറഞ്ഞു മൂന്നുപേരുംകൂടി മുമ്പോട്ടുനടന്നു. മുമ്പു പ്രസ്താവിച്ചിട്ടുള്ള വീട്ടിൽ ചെന്നു വൃദ്ധനെ വിളിച്ചു. അവർ വന്ന കാര്യം അയാളെ ധരിപ്പിച്ചു. അടയാളം കാണിക്കുക ഒരു വഴിപ്പെട്ടതല്ലെന്നു വൃദ്ധൻ ശഠിച്ചു എങ്കിലും അയാളെ ഭയപ്പെടുത്തിയതിനാൽ അയാൾ തന്റെ ബന്ധവസ്സിൽ ഉണ്ടായിരുന്ന യുവതിയെ അവർവശം ഏല്പിക്കുകയും അവർ പെൺകുട്ടിയെ കൊണ്ടുപോവുകയും ചെയ്തു. തമിഴൻ ഈ സംഭവങ്ങളെല്ലാം ദൂരത്തുനിന്നു കണ്ടു. അവർ പോയവഴിയേ അവനും നടന്നു. അവരുടെ യാത്ര ഒരു കാട്ടുവഴിയിൽകൂടിയായിരുന്നു. അവളെ കാത്തുസൂക്ഷിച്ചിരുന്നവർ യാതൊരുവിധമായ ഉപദ്രവങ്ങളും അവളിൽ ഏല്പിച്ചിരുന്നില്ലെന്നും ആദരവോടും സ്നേഹത്തോടുംകൂടി ശുശ്രൂഷിച്ചിരുന്നു എന്നും അവളെ ബന്ധനത്തിൽ വെച്ചിട്ടുള്ളത് എന്തോ കാര്യലാഭം ഉദ്ദേശിച്ചിട്ടായിരിക്കണമെന്നും തൽസമയം അവൻ കണ്ട കാഴ്ച അവനെ ബോദ്ധ്യപ്പെടുത്തി. എങ്കിലും മനുഷ്യർ തങ്ങളുടെ ഉദ്ദേശങ്ങൾ ഫലപ്രദമാക്കിത്തീരുന്നതിനുവേണ്ടി നിർദ്ദോഷയായ ഒരു സ്ത്രീയെ ഈ വിധം അസ്വാതന്ത്ര്യയാക്കി കഷ്ടപ്പെടുത്തുന്നതു നിയമവിരോധമാകയാൽ അവളെ അവരുടെ കയ്യിൽനിന്നു മോചിപ്പിച്ചു സ്വാതന്ത്ര്യയാക്കുന്നതു തന്റെ കർത്തവ്യകർമ്മമാണെന്ന് അവന്റെ മനസ്സിൽ കടന്നുകൂടീട്ടുള്ളതായി അവന്റെ പ്രവൃത്തികൾ ഉദ്ഘാന്തപ്പെടുത്തി. ഏകദേശം നാലഞ്ചുനാഴികദൂരംവരെ തമിഴൻ അവരെ പിന്തുടർന്നു. യൌവനശാലി

കള്ളരായ മൂന്നു പേരോടു താൻ ഏകനായി എതിൎത്തു കുട്ടിയെ അവരുടെ കയ്യിൽനിന്നു വിടുവിച്ചുകൊണ്ടു പോരുന്നതു പ്രയാസമായ ജോലിയാകുന്നതാൽ അതിനുവേണ്ടി യത്നിക്കുകയോ അല്ലാത്തപക്ഷം അവർ അറിയാതെ അവരെ അനുഗമിച്ചു കുട്ടിയെ എവിടെക്കാണു കൂട്ടിക്കൊണ്ടു പോകുന്നതെന്നറിഞ്ഞു് ആൾസഹായത്തോടുകൂടി പോയി വിടുവിച്ചുകൊണ്ടു വരികയോ വേണ്ടതെന്നു് അവൻ സംശയിച്ചു. ഈ വിചാരങ്ങളാൽ അവന്റെ മുമ്പോട്ടുള്ള ഗതിക്കല്പം മന്ദതപിടിച്ചതിനാൽ മുമ്പിൽ നടന്നിരുന്നവർ പെട്ടെന്നു് അവന്റെ ദൃഷ്ടിപഥത്തിൽനിന്നു മറഞ്ഞു. ഇരുട്ടുകൊണ്ടു കണ്ണു തീരെ കാണാതായി. തമിഴൻ തീപ്പെട്ടിയുരച്ചു മെഴുകുതിരി കത്തിച്ചു. കാറ്റുകൊണ്ടു തിരി കത്തിയില്ല. വഴിയുടെ ഇരുപുറത്തും വലിയ വൃക്ഷങ്ങൾ തിങ്ങിനിന്നിരുന്നു. അന്ധകാരതീവ്രതയാലും വൃക്ഷങ്ങൾ ഇടതിങ്ങി നിന്നിരുന്നതിനാലും അകലത്തുള്ളതു മാത്രമല്ല അടുത്തുള്ള വസ്തുക്കളെക്കൂടി കാണുവാൻ പ്രയാസമായിരുന്നു. വഴി പരിചയമില്ലാത്തതിനാൽ തമിഴനു മുമ്പോട്ടു പോകുവാൻ നിവൃത്തിയില്ല. മടങ്ങിപ്പോരുന്നതിനും വഴികാണുന്നില്ല. രാത്രി മുഴുവനും ആ ഘോരവനത്തിൽ കഴിച്ചുകൂട്ടുന്ന കാൎയ്യം അവനു വളരെ അസഹ്യമായി തോന്നി. ദുഷ്ടമൃഗങ്ങളുടെ ഘോരാരവവും ചണ്ഡമാരുതനേറ്റു വൃക്ഷങ്ങൾ ഉലയുമ്പോൾ പുറപ്പെടുന്ന മൎമ്മരവും ശൃഗാലശബ്ദവും അവന്റെ ശ്രവണേന്ദ്രിയങ്ങളിൽ പ്രവേശിച്ചു. അതികഠിനമായ തണുപ്പു് അവന്റെ അവയവങ്ങളെ അചേതനങ്ങളാക്കി. എന്താണു ചെയ്യേണ്ടതെന്നറിയാതെ കുറെനേരം സംശയിച്ചുനിന്നു. "മനുഷ്യർ തങ്ങളുടെ അഭീഷ്ടനിവൃത്തിക്കായി ചെയ്യുന്ന പ്രയത്നങ്ങൾ പലപ്പോഴും അപൂൎണ്ണമായി കലാശിക്കുന്നുണ്ടെങ്കിലും അതു ന്യൂനമെന്നു കരുതി പിൻമാറുന്നതു കേവലം ഭീരുത്വമാണു്. സ്ഥിരോത്സാഹം സകല വിഘ്നങ്ങളെയും തീൎക്കു-

"ഛിന്നോപിരോഹതിതരുഃ
ക്ഷീണോപ്യുപചീയതേ പുനശ്ചന്ദ്രഃ
ഇതിവിമൃശന്തഃസന്തഃ സന്തപ്യന്തേനലോകേഷു."

എന്ന പ്രമാണത്തിന്നു ഭീരുക്കളെക്കൂടി ധൈൎയ്യവാന്മാരാക്കിതീൎക്കുന്ന മാഹാത്മ്യമുണ്ടു്, അതിനാൽ എന്നെ ബാധിക്കുന്ന അധൈൎയ്യത്തെ ഞാൻ വിലവെക്കുന്നില്ല. എന്നുള്ള ആത്മഗതത്തോടുകൂടി തമിഴൻ വീണ്ടും നടന്നു.

ബാലികയും അനുചരന്മാരും മുമ്പോട്ടുതന്നെ നടന്നുകൊണ്ടിരിക്കുന്നു. ഇടതിങ്ങിയതും ചെങ്കുത്തായ പാറകൾ കത്തിക്കഴിച്ചുണ്ടാക്കപ്പെട്ടിട്ടുള്ളതുമായ ഒരു മാൎഗ്ഗത്തിൽ അവർ പ്രവേശിച്ചു. അധികദൂരം നടക്കുന്നതിന്നുമുമ്പു് അവരുടെ മുമ്പോട്ടുള്ള ഗതി ദുൎഘടന്മാരും നിൎദ്ദയന്മാരുമായ ചില കാട്ടുകള്ളന്മാരാൽ പെട്ടെന്നു തടയപ്പെട്ടു. യദൃച്ഛയായി ഉണ്ടായ ഇതു സംഭവം പെൺകുട്ടിയേയും അവളുടെ അനുചരന്മാരേയും ഭയാകുലരാക്കി തീൎക്കയാൽ "അയ്യോ!" എന്നുള്ള ഒരു ശബ്ദത്തോടുകൂടി അവൾ മോഹാലസ്യപ്പെട്ടു കുതിരപ്പുറത്തുനിന്നു താഴെ വീഴുകയും അനുചരന്മാർ ജീവച്ഛവങ്ങളെപ്പോലെ നിശ്ചേഷ്ടന്മാരായി ഭവിക്കയും ചെയ്തു. ആപൽസമാഗമത്താൽ പ്രവൃത്തിശൂന്യരായി ഭവിച്ച അവയവങ്ങളോടും ഗ്രഹണശക്തി ഇല്ലാതായി തീൎന്ന ഹൃദയത്തോടുംകൂടിയ അനുചരന്മാരും കള്ളന്മാരും തമ്മിൽ ഒരു വലിയ ലഹളയുണ്ടായി. ബാലികയേയും മറ്റും പിൻതുടൎന്നു തന്നാലസാദ്ധ്യമെന്നു കരുതി പിൻവാങ്ങുവാനാരംഭിച്ച തമിഴന്റെ ദുൎദ്ദശയുടെ വയസ്സുന്നും അവനും ഈ ലഹളയിൽ വന്നുചേൎന്നു. അരക്കെട്ടിലുണ്ടായിരുന്ന കൈത്തോക്കുകൊണ്ടു് ഒരുവനെ അവൻ വെടിവെച്ചു താഴെ വീഴ്ത്തി. അതോട്ടകൾ തീൎന്നുപോയതിനാൽ തോക്കുകൊണ്ടു ഗുണമില്ലാതായിത്തീൎന്നു. ശത്രുക്കളുടെ മുസലപ്ര

ആയുധങ്ങളുടെ പതനം ബലശാലികളായ നാനപാലന്മാരെയും തമിഴനേയും യമപുരിക്കുള്ള മാർഗ്ഗമദ്ധ്യഗന്മാരാക്കിത്തീർത്തു. തസ്കരന്മാരുടെ ഉദ്ദേശം ദ്രവ്യാപഹരണമായിരുന്നതിനാൽ അവർ അതിന്നായി മുതിൎന്നു. വിലപിടിച്ച വസ്തുക്കളെല്ലാം കൈവശപ്പെടുത്തി പങ്കിടുന്ന സന്ദർഭത്തിൽ കുറെ ദൂരത്തുനിന്ന് ഒരാൾക്കൂട്ടം തങ്ങൾക്കഭിമുഖമായി വരുന്നുണ്ട് അവർ കണ്ടു. അവർ തങ്ങളെ പിടികൂടുവാൻ വരുന്ന പൊല്ലീസ്സുകാരായിരിക്കുമെന്നു ശങ്കിച്ചു കള്ളന്മാർ പരിഭ്രമത്തോടുകൂടി എഴുന്നീററു മൃതപ്രായന്മാരായി കിടന്നിരുന്ന ശത്രുക്കളെ വഴിവക്കത്തുനിന്നു മാററിക്കിടത്തുകയും തങ്ങളുടെ കൂട്ടുകാരെ എടുത്തുകൊണ്ടു പോവുകയും ചെയ്തു. ഈ കൂട്ടത്തിൽ തമിഴനേയും ധൃതിയിൽ അറിയാതെ അവർ എടുത്തുകൊണ്ടുപോയി. തമിഴന്റെ കാൎയ്യത്തിൽ വന്നുപോയ തെററിനെക്കുറിച്ച് അവർ അറിഞ്ഞതു വളരെ ദൂരം ചെന്നതിനു ശേഷമാണ്.

കള്ളന്മാരെ ഭയവിഹ്വലന്മാരാക്കിയ ആൾക്കൂട്ടം മനുഷ്യജാതിവിഭാഗശ്രേഷ്ഠന്മാരായ സുകുമാരനും അയാളുടെ കീഴുദ്യോഗസ്ഥന്മാരുമായിരുന്നു. അവർ തങ്ങളുടെ ഉദ്യോഗസംബന്ധമായ പ്രവൃത്തികൾ നിർവ്വഹിച്ച് ആ വഴിയിൽക്കൂടെ പ്രയാണം ചെയ്യുകയായിരുന്നു.

ഘോരദർശനന്മാരാൽ അചേതനയായി വീണ്ടു "ഞെട്ടററുവീണ നവമാലിക തന്റെ പൂപോൽ" മനോഹരകാന്തിയോടുകൂടി മാർഗ്ഗമദ്ധ്യേ ശയിച്ചിരുന്ന കമനീയാംഗി സുകുമാരന്റെ ദൃഷ്ടികൾക്കു വിഷയീഭവിച്ചു. ഈ സംഭവത്തിന്റെ കാൎയ്യകാരണാദികളെക്കുറിച്ചാലോചിക്കുന്നതിനു മുമ്പ് ദ്ദേഹം ആ സുകുമാരാംഗിയുടെ സന്നിധാനം പ്രാപ്തനേരം അവളുടെ മുഖത്തു സന്ത്രാസംശനാക്കി, യനങ്ങളോടും വിളർത്ത സ്വേദകണങ്ങൾ പൊടിഞ്ഞ ഫാലങ്ങളോടും ശുഷ്കിച്ച അധരങ്ങളോടുംകൂടിയ

അവളുടെ മുഖകാന്തി പ്രകൃത്യാ ദയാലുവായ സുകുമാരന്റെ മൎമ്മങ്ങളെ പിളൎന്നു. അദ്ദേഹം തന്റെ ഭൃത്യന്മാരോടു താഴെ പറയുംപ്രകാരം പറഞ്ഞു.

സുകുമാരൻ— "ഈ യുവതി എന്തോ ഒരു അപകടത്തിൽ പെട്ടിരിക്കുന്നു. ഈശ്വരകാരുണ്യത്താൽ അവളുടെ ജീവനാശം സംഭവിച്ചിട്ടില്ല. അതിഭയങ്കരമായ ആപൽസമാഗമത്താലുണ്ടായ മോഹാലസ്യമാണ് ഇവളുടെ ഈ ദയനീയാവസ്ഥക്കുള്ള ഹേതു. അതിനാൽ നാം അതിവേഗത്തിൽ ഇവളെ ഇതിൽനിന്നു മോചിക്കണം. കാലവിളംബം ആപൽക്കാരണമായിത്തീരുന്നതാണ്."

ഭൃത്യൻ— "എന്തു ചെയ്യണമെന്നു പറഞ്ഞാലും നിങ്ങളുടെ ആജ്ഞയെ ചെയ്വാൻ സന്നദ്ധരായിട്ടാണു ഞങ്ങൾ നിൽക്കുന്നതു്"

സുകുമാരൻ— "എന്നാൽ ഒരാൾപോയി കുറച്ചു ശുദ്ധജലം കൊണ്ടുവരിക" എന്നു പറഞ്ഞു ഒരുത്തനെ അയച്ചു. അയാൾ ഉടനെ വെള്ളംകൊണ്ടുവന്നു. സുകുമാരൻ അതിൽനിന്നു കുറച്ചെടുത്തു് അവളുടെ മുഖത്തു തളിച്ചു. തണുത്തു രക്തസഞ്ചാരം നിന്നുപോയ കൈകാലുകൾ ചൂടുപിടിപ്പിച്ചു. ചൂടുള്ള കമ്പിളികൊണ്ടു് അവളുടെ ശരീരത്തെ മൂടിപ്പുതപ്പിച്ചു. ഈ വിധമുള്ള ഉപചാരങ്ങളാൽ കുറച്ചു കഴിഞ്ഞപ്പോൾ അവൾ കണ്ണുകൾ തുറന്നു എങ്കിലും പെട്ടന്നച്ചേ നയനജലമൊഴുക്കുവാൻ തുടങ്ങി. തങ്ങൾ ശത്രുക്കളല്ലെന്നും അവളുടെ പ്രാണരക്ഷക്കുവേണ്ടി ദൈവത്താൽ അയക്കപ്പെട്ടിട്ടുള്ള ദൈവദൂതന്മാരാണെന്നും മറ്റും പലവുരു അവളോടു പറയുകയും ശ്രവണങ്ങളിൽ മന്ത്രിക്കുകയും ചെയ്തിട്ടും യാതൊരു ഫലവുമുണ്ടായില്ല. അവൾക്കു സംസാരിപ്പാൻ തീരെ വഹിയാ. ആംഗ്യംകൊണ്ടു തന്റെ വിചാരങ്ങളെ അറിയിപ്പാൻ കരങ്ങൾ സ്വാധീനമില്ല. ഭീതിയാൽ കണ്ണുമിഴിക്കുവാൻ ധൈൎയ്യവുമില്ല. കാന്തി

ത്തായ സ്വർണ്ണവിഗ്രഹംപോലെ ചൈതന്യരഹിതയായി ശയിച്ചുതേയുള്ളു. ഇതു കണ്ടപ്പോൾ സുകുമാരന്റെ മനസ്സിന്നു വലുതായ ശല്യമുണ്ടായി.

സുകുമാരൻ— "നമ്മുടെ മുറിവൈദ്യംകൊണ്ടു യാതൊരു ഫലവും ഉണ്ടാകുന്നതല്ല. കഴിയുന്നേടത്തോളം വേഗത്തിൽ നമുക്കിവളെ മദ്രാസ്സിലേക്കുതന്നെ കൊണ്ടുപോകണം. അവിടെ ആയുർവ്വേദവൈദ്യശാസ്ത്രവിശാരദന്മാരും പാശ്ചാത്യവൈദ്യതന്ത്രനിപുണന്മാരും ധാരാളമുണ്ടു്. വൈദ്യന്മാരുടെ ദൌർല്ലഭ്യംകൊണ്ടും ശുശ്രൂഷക്കുറവുകൊണ്ടും ഇവൾ മരിച്ചുപോയി എന്നുവരുവാൻ പാടുള്ളതല്ല." എന്നു പറഞ്ഞു് അവർ അവളെ എടുത്തു് അടുത്ത തീവണ്ടിസ്റ്റേഷനിൽ ചെന്നു വണ്ടികേറി മദ്രാസ്സിൽ എത്തി. യുവതിയുടെ ചികിത്സക്കു വേണ്ടതായ ഒരുക്കങ്ങളെല്ലാം ചെയ്തു. പാശ്ചാത്യവൈദ്യശാസ്ത്രത്തിന്റെ മറുകര കണ്ടിട്ടുള്ളവരിൽ അഗ്രഗണ്യനായ ഡാക്ടർ പപ്പുവിനെ ഉടനെ വരുത്തി. അദ്ദേഹം ദീനക്കാരിയെ നിഷ്കൃഷ്ടമായി പരിശോധിച്ചു. രോഗസ്വഭാവം താൻ ഗ്രഹിച്ചു എന്നുള്ള നാട്യത്തിൽ തലകുലുക്കി. "മിസ്റ്റർ സുകുമാരൻ! നിങ്ങൾ പേടിക്കേണ്ട. ദീനം വളരെ ലഘുവാണ്. ഇതു് എളുപ്പത്തിൽ ഭേദപ്പെടുത്താം."

സുകുമാരൻ— "ദീനമിന്നതെന്നു നിങ്ങൾ ധരിച്ചുവോ?"

ഡാക്ടർ— "പെട്ടെന്നുണ്ടായ ഭയംനിമിത്തം ശരീരത്തിൽ രക്തസഞ്ചാരം നിന്നു ബോധക്ഷയമായിത്തീർന്നിട്ടുള്ളതല്ലാതെ പറയത്തക്ക ദീനമൊന്നുമില്ല. അതു എളുപ്പത്തിൽ ആശ്വാസപ്പെടുത്താമെങ്കിലും അതുനിമിത്തം മറ്റുവല്ല സുഖക്കേടും ഉണ്ടാവാനിടയുണ്ടു്."

സുകുമാരൻ— "ധൃതിപ്പെടേണ്ടാവശ്യം ഒന്നുമില്ല. സാവധാനത്തിൽ ഭേദപ്പെട്ടാൽ മതി."

ഡാക്ടർ—"നിങ്ങൾ ഒരു കാൎയ്യത്തിൽ പ്രത്യേകം മനസ്സുവെക്കണം. മീനാക്ഷിക്ക് ഇടക്കിടെ സുഖബോധമുണ്ടാകുവാനും അവളുടെ പൂൎവ്വസ്ഥിതികളെക്കുറിച്ചു സ്മരണയുണ്ടാകുന്നതിനും അവകാശമുണ്ട്. ആ സമയങ്ങളിൽ അവളുടെ തൽക്കാലസ്ഥിതിയെക്കുറിച്ചോ മറ്റൊ വല്ലതും പറയുന്നതായാൽ അതു് അവൾക്കു മനോവ്യഥക്കു കാരണമായിത്തീരുന്നതാണ്. അപ്രകാരം സംഭവിച്ചാൽ ആശ്വാസമുണ്ടാവാൻ താമസം നേരിട്ടേക്കാം. അതിനാൽ അവളോടു നല്ല വാക്കുകൾ പറയുകയും ദയകാണിക്കയുമല്ലാതെ അവളുടെ ചോദ്യങ്ങൾക്കു യാതൊരു മറുപടിയും പറയരുതു്. ഈ ദീനത്തിനുള്ള ഒന്നാന്തരം ഔഷധം മനസ്സിനും ശരീരത്തിനും സ്വാസ്ഥതയുണ്ടാക്കുകയാണ്. മരുന്നുകൾ ഉടനെ കൊടുത്തയക്കാം. ഒഴിവുള്ള സമയത്തെല്ലാം വന്നുനോക്കുകയും ചെയ്യാം." എന്നു പറഞ്ഞുപോയി.

സുകുമാരൻ ഡാക്ടരുടെ ഉപദേശത്തെ ഭൃത്യരോടു പറഞ്ഞു് അവരോട് ആ കാൎയ്യത്തിൽ പ്രത്യേകം ശ്രദ്ധവെക്കണമെന്നാജ്ഞാപിച്ചു. മീനാക്ഷിയെ ഡാക്ടർ ദിവസത്തിൽ രണ്ടു പ്രാവശ്യം വന്നുനോക്കി മരുന്നുകൾ കൊടുത്തുവന്നു. എട്ടുപത്തു ദിവസം കഴിഞ്ഞപ്പോഴേക്കും ദീനത്തിനു കുറെ ശമനം കണ്ടുതുടങ്ങി. പനി തീരെ ഭേദപ്പെട്ടു. ആഹാരത്തിനു രുചിയുള്ളതുപോലെ കാണപ്പെട്ടു. വൈഷമ്യദശ കടന്നുവെന്നു ഡാക്ടർ അഭിപ്രായപ്പെടുകയാൽ സുകുമാരൻ സന്തോഷിച്ചു.

---

# പതിനാലാമദ്ധ്യായം

---

## പങ്ങുമേനോന്റെ ദാസ്യം.

പങ്ങുമേനോൻ വായനക്കാൎക്ക് അപരിചിതനല്ലല്ലോ. സ്വാമിഭക്തി നിമിത്തം ഇയാൾക്കു പലെ വേഷ

ങ്ങളും കേട്ടേണ്ടതായി വന്ന കൂട്ടത്തിൽ ഈ അവസരത്തിലും ഒരു വേഷം കെട്ടി രംഗസ്ഥനായിരിക്കുകയാണ്. ക്രൂരന്മാരായ വനചരചോരന്മാരിൽനിന്നു ദൈവാനുകൂല്യത്താൽ മരണം സംഭവിക്കാതെ ഒഴിഞ്ഞുപോന്ന ഈ വിടപ്രഭു, കേളുണ്ണിനായരുടെ ഇഷ്ടിയെ ഭയപ്പെട്ട് കാറ്റിക്കാട്ടിൽ പതുങ്ങിയിരിക്കുന്ന സമയത്താണ് സുകുമാരനും അദ്ദേഹത്തിന്റെ അനുയായികളും രംഗപ്രവേശനം ചെയ്തത്. കാട്ടുകള്ളന്മാരിൽ നിന്നുണ്ടായ ഭയം ശമിക്കുന്നതിനുമുമ്പു വീണ്ടും ദീപയഷ്ടികളോടുകൂടിയ മറ്റൊരു സംഘക്കാരുടെ ആഗമനം കണ്ടപ്പോൾ പങ്ങുമേനോന്റെ ജീവൻ നൂൽപാലത്തിൽ തൂങ്ങിനിന്ന് ഊഞ്ഞാലാടുവാൻ തുടങ്ങി. എങ്കിലും അയാൾ നിശ്ശബ്ദമായി തന്റെ സ്ഥാനത്തു പതുങ്ങിയിരുന്ന് അവരുടെ പ്രവൃത്തികളെക്കണ്ടറിഞ്ഞു. അവർ പരമധർമ്മിഷ്ഠന്മാരെന്നും ജീവകാരുണ്യമുള്ളവരെന്നും അവരുടെ പ്രവൃത്തി പങ്ങുമേനോനെ ബോദ്ധ്യപ്പെടുത്തി. യുവതിയേയുംകൊണ്ട് അവർ പുറപ്പാടായപ്പോൾ അവർ അറിയാതെ പങ്ങുമേനോൻ അവരെ പിന്തുടർന്നു. റെയിൽവെ കമ്പനിക്കാരെ തോല്പിച്ചും ഇടക്കിടെ കമ്പനിയുദ്യോഗസ്ഥന്മാരുടേയും പോലീസ്സുകാരുടേയും പ്രഹരം ഏറ്റും ചിലപ്പോൾ ദാരിദ്ര്യവും ചിലപ്പോൾ മൂകത്വവും സരസപതീവിലാസംപോലെ പ്രയോഗിച്ചും ഒരു വണ്ടിയിൽനിന്നു തള്ളിപ്പുറത്താക്കിയാൽ മറ്റൊരു വണ്ടിയിൽ കേറി സ്ഥലംപിടിച്ചും സുകുമാരനേയും മറ്റും വിടാതെ പിന്തുടർന്ന് ഒരുവിധം മദ്രാസ്സിൽ എത്തി. സുകുമാരന്റെ ബങ്കളാവായ പത്മവിലാസത്തിൽ പ്രവേശനം കിട്ടുവാൻ വഴികാണാതെ ഉഴലുമ്പോൾ "സ്വദേശമിത്രൻ" എന്ന പത്രത്തിൽ, "ഭൃത്യന്മാരെ ആവശ്യമുണ്ട്. അധികവിവരം പത്മവിലാസം ഉടമസ്ഥനോടാവശ്യപ്പെടുക" എന്നൊരു പരസ്യം കണ്ടു. അതുകണ്ട ഉടനെ പങ്ങുമേനോൻ പത്മവിലാസത്തിൽ എത്തി സുകുമാരനെക്കണ്ടു വിവര

പറഞ്ഞു. പ്രഥമദൃഷ്ടിയിൽതന്നെ സുകുമാരനു പഞ്ചുമേനോന്റെനേരെ അവിശ്വാസവും ദുരഭിപ്രായവുമാണു തോന്നിയതു്. എങ്കിലും അധികദിവസങ്ങളായി നിദ്രാശനാദികൾ ഉപേക്ഷിച്ചും വിശാലമായ ലോകത്തെ ദീനക്കാരിയുടെ ഹ്രസ്വമായ ശയനമുറിയായി കരുതിയും ലോകവ്യാപാരങ്ങളെ വിസ്മരിച്ചും രാപ്പകൽ അറിയാതെ അദ്ധ്വാനിച്ചുംകൊണ്ടിരുന്ന പരിചാരകന്മാരുടെ കഷ്ടാവസ്ഥകൾകണ്ടു യാതൊരു അന്വേഷണവും നടത്താതെ അയാളെ അന്നുതന്നെ ജോലിയിൽ ഏർപ്പെടുത്തി. ഡാക്ടരുടെ ഔഷധശക്തികൊണ്ടും സുകുമാരന്റെ ശുശ്രൂഷയുടെ യോഗ്യതയാലും ദീനക്കാരിയുടെ സുഖക്കേടു ക്രമേണ ആശ്വാസപ്പെട്ടു തുടങ്ങി. അവളോടു യാതൊന്നും സംസാരിക്കരുതെന്നായിരുന്നുവല്ലൊ ഡാക്ടരുടെ ഉപദേശം. പഞ്ചുമേനോൻ അതിനെ തീരെ വിലവെച്ചില്ല. അവസരം കിട്ടുമ്പോളെല്ലാം അയാൾ അവളോടു സംസാരിച്ചുകൊണ്ടിരുന്നു. പഞ്ചുമേനോന്റെ സംഭാഷണം ചില സമയങ്ങളിൽ അവളെ സന്തോഷിപ്പിക്കുകയും ചിലപ്പോൾ ദുഃഖിപ്പിക്കുകയും ചെയ്തു. ഈ ഗൂഢസംഭാഷണം ആരും അറിഞ്ഞില്ല. യുവതിയുടെ സുഖക്കേടൊരുവിധം ആശ്വാസപ്പെട്ടുവന്നു കണ്ടപ്പോൾ പഞ്ചുമേനോൻ സ്വതസ്സിദ്ധമായ കുടിലകർമ്മങ്ങളെ പ്രയോഗിക്കുവാൻ തീർച്ചപ്പെടുത്തി. ഒരു ദിവസം വൈകുന്നേരം അയാൾ അവിടെനിന്നു പുറത്തിറങ്ങി എന്തോ ഒരു മരുന്നുവാങ്ങി. അതിനുശേഷം ഒരു മോട്ടോർ വണ്ടി ഉടമസ്ഥനെക്കണ്ടു് എന്തോ സ്വകാര്യം പറഞ്ഞു മടങ്ങിപ്പോന്നു.

പഞ്ചുമേനോൻ പുറത്തേക്കു പോയിരുന്ന സമയത്തു സുകുമാരൻ ദീനക്കാരിയുടെ ശയനമുറിയിൽ പ്രവേശിച്ചു് അവളുടെ ദീനസ്ഥിതിയെപ്പറ്റി ഓരോന്നു ചോദിച്ചുകൊണ്ടിരിക്കെ തപാൽശിപായി അദ്ദേഹത്തിന്റെ

പക്കൽ ഒരു എഴുത്തു കൊണ്ടുവന്നു കൊടുത്തു. അദ്ദേഹം അതു തുറന്നു വായിച്ചു. അതിൽ താഴെ പറയുംപ്രകാരമെഴുതിയിരുന്നു.

“നിങ്ങളുടെ അതിഥിയായ ലീനകാരി കുളമംഗലത്തു ഗോപാലപ്പണിക്കരുടെ മരുമകളാണു്. അവളെ നല്ലപോലെ ശുശ്രൂഷിക്കുകയും കഴിയുന്നതും വേഗത്തിൽ അവളെ അവളുടെ വീട്ടിലേക്കു് അയക്കുകയും ചെയ്യുമല്ലോ. ഈ സംഗതി ഇപ്പോൾ പുറത്തുപറയുന്നതായാൽ അതുമൂലം വലിയ ദോഷം സംഭവിപ്പാൻ എടയുള്ളതുകൊണ്ടു് അതു് അതിഗോപ്യമായി വെക്കേണ്ടതാണു്.” ഈ എഴുത്തു വായിച്ചതിന്നു ഉടനെ സുകുമാരൻ ഭൃത്യരെ വിളിച്ചു് അന്നു മലയാളികൾ ആരെങ്കിലും അവിടെ വന്നിരുന്നുവോ എന്നു ചോദിച്ചു. യുവതി ശുദ്ധവായു ഏല്ക്കുന്നതിന്നായി പുറത്തുവന്നിരിക്കുന്ന സമയത്തു് ഒരു ഭിക്ഷു വന്നിരുന്നു എന്നും അയാളല്ലാതെ മററാരും വന്നിട്ടില്ലെന്നും അയാളും ഭിക്ഷയും വാങ്ങി ഉടൻ പോയി എന്നും അവർ മറുപടി പറഞ്ഞു. ഗോപാലപ്പണിക്കരുടെ സഹായത്താൽ തനിക്കും തന്റെ സമുദായങ്ങൾക്കും ഉണ്ടായ അഭ്യുദയത്തെക്കുറിച്ചുള്ള ഓർമ്മ അദ്ദേഹത്തിന്റെ മനസ്സിൽ സദാ കുടികൊണ്ടിരുന്നു. അർഹരിൽ ചെയ്ത പരോപകാരം പ്രതിഫലേച്ഛ കൂടാതെ ചെയ്യേണ്ടതാണെങ്കിലും ഉപകാരസ്മരണയോടുകൂടി സദാ വർത്തിച്ചിരുന്ന സുകുമാരനെ ഈ സംഭവം അത്യന്തം സന്തോഷിപ്പിച്ചു.

ലീനകാരിയുടെ ശയനഗൃഹകാവൽ, അന്നു രാത്രി പങ്കജമേനോന്റെ ഊഴമായിരുന്നു. എല്ലാവരും നിദ്രയിൽ പ്രവേശിച്ചു എന്നു കണ്ടപ്പോൾ അതുവരെ സമാധാനക്കേടോടുകൂടി വർത്തിച്ചിരുന്ന പങ്കജമേനോന്റെ ഹൃദയം സന്തോഷത്താൽ തുടിക്കുവാൻ ആരംഭിച്ചു. നേരം മണി പന്ത്രണ്ടായി. അയൽഗൃഹങ്ങളിൽനിന്നു യാതൊരു ശബ്ദവും

കേൾപ്പാനില്ല. അന്ധകാരമാകുന്ന ദുർദ്ദേവതയെ ഭയപ്പെട്ട്, സ്വപ്നമോ എന്നു തോന്നുമാറു സുപ്തമായ ജീവലോകത്തെ, പ്രകൃതിദേവി തന്റെ ഉദരകന്ദരത്തിൽ ഒളിപ്പിച്ചിരിക്കുന്നു. ചെറുപ്രാണികളുടെ "കിരുകിരു" ശബ്ദമല്ലാതെ മററൊന്നും കേൾപ്പാനില്ല. പഞ്ചുമേനോന്റെ മുഖത്തു പൈശാചികമന്ദഹാസം കളിയാടുന്നു. യുവതിയുടെ മുഖകമലം കാർമേഘത്താൽ ചുററപ്പെട്ട ചന്ദ്രബിംബം പോലെയും സ്വേദബിന്ദുക്കളാൽ ആവൃതമായും കാണപ്പെട്ടു. ശോണവർണ്ണമാർന്ന അവളുടെ അധരോഷ്ഠങ്ങൾ വരണ്ടിരുന്നു. കരചരണാദ്യവയവങ്ങൾ വിറകൊണ്ടിളകിയും ദുഃസ്വപ്നം ഹേതുവാൽ ശരീരം ആകപ്പാടെ ഞെട്ടിത്തരിച്ചും പല്ലുകൾ കടിച്ചു ശബ്ദിപ്പിച്ചും കരയുവാൻ ഭാവിക്കുന്നതുപോലെ മുഖത്തു ചില ഗോഷ്ഠികൾ പുറപ്പെടുവിച്ചും ശയിച്ചിരുന്ന ആ തരുണീമണിയുടെ ശയ്യയുടെ സമീപത്തേക്കു പഞ്ചുമേനോൻ പാദാംഗുഷ്ഠം മാത്രം നിലത്തൂന്നി ശബ്ദമുണ്ടാകാതെ ചെന്നു തന്റെ മടിക്കുത്തിൽ ഭദ്രമായി സൂക്ഷിച്ചിരുന്ന ഒരു ചെറിയ കുപ്പി എടുത്ത് അടപ്പുതുറന്ന് അതിലുണ്ടായിരുന്ന ദ്രവസാധനം ആ സ്ത്രീയുടെ വായിൽ പകർന്നു. ആ പദാർത്ഥം അതിന്റെ വിശേഷഫലത്തെ ഉടനെ കാണിച്ചു. അസ്വാസ്ഥ്യത്തോടുകൂടിയ അവളുടെ ഉറക്കം സുഖനിദ്രയായി പരിണമിച്ചു. ഈ മാററം പഞ്ചുമേനോന്റെ പരിഭ്രമത്തെ തീർത്തു. അയാൾ ഉടനെ വിളക്കുകളുടെ തിരി താഴ്ത്തി യുവതിയെ തന്റെ കൈത്തണ്ടകളിൽ താങ്ങിഎടുത്തു ശാളികമുകളിൽനിന്നു നിശ്ശബ്ദമായിറങ്ങി പടികടന്നു നടന്നുതുടങ്ങി. ഏകദേശം ഒരു ഫർലാങ് ദൂരത്തോളം ഇടത്തുംവലത്തും നോക്കാതെ കുതികുതിച്ചു നടന്നതിനുശേഷം ഒരിക്കൽ തിരിഞ്ഞുനോക്കി. ആരോ ഒരാൾ തന്നെ പിന്തുടരുന്നുണ്ടെന്നറിഞ്ഞു. അയാൾ പെട്ടെന്ന് ആ വഴിവിട്ടു മററൊരു നിരത്തിൽ പ്രവേശിച്ചു.

മുമ്പിൽ നടന്നിരുന്നവൻെറ തിരസ്കരണിപ്രയോഗം ഫലിച്ചില്ല. പിന്നെ നടന്നിരുന്നവനെ ആ പ്രദേശത്തേക്കാകർഷിച്ചു. പിന്തുടരുന്നവൻ തന്നോട്ട് അടുത്തു എന്നു കണ്ടപ്പോൾ പഞ്ഞുമേനോൻ തൻെറ ഭാരത്തെ താഴെവെച്ചു മുഷ്ടിചുരുട്ടി ശത്രുവിൻെറ മാർവ്വിടം ലാക്കാക്കി അസ്ഥികം തകരുമാറു് ഒരു ഇടി കൊടുത്തു നിലംപതിപ്പിച്ചു. "മററുള്ളവരുടെ ഗൃഹവൃത്താന്തം ഗ്രഹിപ്പാൻ തുനിയുന്നവരുടെ അനുഭവം ഇതാണു്" എന്നു പറഞ്ഞു പഞ്ഞുമേനോൻ തൻെറ ചുമടെടുത്തു വീണ്ടും നടന്നു താൻ മുൻകൂട്ടി ഏർപ്പാടു ചെയ്തു നിറുത്തിയിരുന്ന മോട്ടോർവണ്ടിയിൽ കേറി ആ പ്രദേശം വിട്ടുപോയി. ഇടികൊണ്ടു വീണവൻ ആരാണെന്നോ അവൻെറ സ്ഥിതി എന്തായിരിക്കുമെന്നോ പഞ്ഞുമേനോൻ ആലോചിച്ചതേയില്ല.

ഇടികൊണ്ടു വീണവൻ വളരെ നേരത്തോളം അവിടെത്തന്നെ കിടന്നു. അത്യുഗ്രമായ തളർച്ചയും അസ്വാസ്ഥ്യവും ശമിച്ചു ഉടനെ സുകുമാരൻ പത്മവിലാസത്തിലേക്കുതന്നെ തിരിച്ചു. ഇരുട്ടത്തുകൊണ്ട അടി വാങ്ങി കെട്ടുകയല്ലാതെ അതിനെക്കുറിച്ചു ഘോഷിക്കുന്നതു സാധാരണ പതിവില്ലെങ്കിലും സുകുമാരൻ ഈ സംഭവത്തെ ഗോപനം ചെയ്‌വാൻ തുനിഞ്ഞില്ല. ദീനക്കാരിയുടെ ശയനമുറി വിജനമായി കാണുകയാൽ പഞ്ഞുമേനോൻ എന്തോ ദുഷ്ടവിചാരംകൊണ്ടു അവളെ കട്ടുകൊണ്ടുപോയതാണെന്നുറച്ചു പിറേറദിവസം ഈ സംഭവങ്ങളെല്ലാം കാണിച്ചു വർത്തമാനപത്രങ്ങളിൽ ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി ഒരു പ്രതി, സ്ഥലം പൊല്ലീസ്സിനയച്ചുകൊടുത്തു. പഞ്ഞുമേനോനെയും യുവതിയേയും പിടിച്ചുകൊടുക്കുന്നവർക്കു് ഒരു സമ്മാനം കൊടുക്കാമെന്നും പൊല്ലീസ്സിനെ അറിയിച്ചു.

---

# പതിനഞ്ചാമദ്ധ്യായം

## ബാരിസ്റ്ററുടെ സ്വപ്നം.

ബാരിസ്റ്റർ ഒരു ദിവസം സന്ധ്യക്കു തന്റെ വീട്ടിൽ നിന്നു പുറത്തിറങ്ങി വീഥികളിൽകൂടി സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ അപരിചിതനായ ഒരു നായർചെറുക്കൻ അദ്ദേഹത്തിന്റെ പിന്നിൽകൂടി. താൻ അനാഥബാലകനാണെന്നും ഉപജീവനമാർഗ്ഗമില്ലായ്കയാൽ സ്വരാജ്യംവിട്ടു വന്നതാണെന്നും അവനെ അദ്ദേഹത്തിന്റെ ഭൃത്യനായി സ്വീകരിക്കുന്നതായാൽ അതിജാഗ്രതയായി പണിയെടുത്തുകൊള്ളാമെന്നും മററും അതിവിനീതനായി പറഞ്ഞു. ബാരിസ്റ്റർ പ്രകൃത്യാ ക്രൂരഹൃദയനായിരുന്നില്ല. ഇതു കേട്ടപ്പോൾ അദ്ദേഹത്തിന്നു അവന്റെ പേരിൽ ദയതോന്നി. യാതൊരു അന്വേഷണവും നടത്താതെ അവനെ ബാരിസ്റ്റർ തന്റെ വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി ശിഷ്യസ്ഥാനം കൊടുത്തു. അവൻ തന്റെ ജോലികളെ കൃത്യസമയത്തും തെററുകൂടാതെയും നിർവ്വഹിച്ചു. അവന്റെ തൊഴിലുകളിലുള്ള ശുഷ്കാന്തിയും സത്യസന്ധതയും വിനയവും കണ്ടു ബാരിസ്റ്റർ അവനെ സ്നേഹിക്കുകയും വിശ്വസിക്കുകയും ചെയ്തു. രാമനില്ലെങ്കിൽ യാതൊരു കാർയ്യവും നടക്കില്ല എന്ന നിലയായി! മുമ്പു രണ്ടു ഭൃത്യന്മാർ ചെയ്തിരുന്ന ജോലികളെല്ലാം രാമൻ തനിച്ചു ചെയ്തിരുന്നതിനാലും ദിവസേന ആവശ്യമുള്ള പദാർത്ഥങ്ങളെ വളരെ കൃത്യമായും അനാവശ്യച്ചെലവുകൂടാതെയും ഉപയോഗിച്ചിരുന്നതിനാലും ബാരിസ്റ്ററുടെ വീട്ടുചെലവിൽ ഒരു ഗണ്യമായ തുക ആദായമുണ്ടായി. ഇതു കണ്ടപ്പോൾ അദ്ദേഹം അവനെ പൂർവ്വാധികം സ്നേഹിച്ചു. ചുരുക്കിപ്പറയുന്നതായാൽ രാമനോട്ട് ചോദിച്ചു് അവന്റെ സമ്മതം വാങ്ങാതെ അദ്ദേഹം സ്വയമായി യാതൊരു വീട്ടുകാർയ്യവും ചെയ്യാതായി. അദ്ദേഹത്തിന്റെ വീട്ടിലുണ്ടായിരുന്ന സകല വസ്തു

കളും രാമന്റെ അധീനത്തിലായിരുന്നു. അവനു പ്രവേശിപ്പാൻ പാടില്ലാത്ത സ്ഥലമോ ഉപയോഗിപ്പാൻ പാടില്ലാത്ത വസ്തുവോ ചെയ്വാനനുവാദമില്ലാത്ത കാൎയ്യമോ അവിടെ ഉണ്ടായിരുന്നില്ല. ചില അവസരങ്ങളിൽ അത്യന്തം രഹസ്യമായ ചില ആവശ്യങ്ങൾക്കുകൂടി ബാരിസ്റ്റർ അവന്റെ സഹായം ആവശ്യപ്പെട്ടിരുന്നു. അവൻ ആ വക കാൎയ്യങ്ങളെല്ലാം നിൎവ്വിഘ്നമായും രഹസ്യം വെളിപ്പെടുത്താതെയും നിൎവ്വഹിച്ചുവന്നു. ബാരിസ്റ്ററുടെ സഹോദരിയുടെ ഭൎത്താവായ കേളുണ്ണിമൂപ്പിൽ നായരെയും അവൻ തന്റെ സൽസ്വഭാവത്താലും താഴ്മയാലും വശീകരിക്കാതിരുന്നില്ല. ഇയാൾ ഇടക്കിടെ ബാരിസ്റ്ററെ കാണ്മാനായി കോഴിക്കോട്ടേക്കു വന്നിരുന്നു. ആ അവസരങ്ങളിലെല്ലാം അയാളെ പരിചരിക്കുന്നതിനാലും ബഹുമാനപുരസ്സരം ആദരിക്കുന്നതിലും അവൻ പ്രത്യേകം മനസ്സിരുത്തിയിരുന്നതിനാൽ അവൻ അയാളെ എളുപ്പത്തിൽ സ്വാധീനപ്പെടുത്തി. ആ വക അവസരങ്ങളിൽ പല ജോലികൾക്കായും അയാൾ അവനെ വിശ്വാസപൂൎവ്വം ഏൎപ്പെടുത്തിയിരുന്നു. പല സന്ദൎഭങ്ങളിലും മൂപ്പിൽനായർ രാമനെ തന്റെ വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി രണ്ടും മൂന്നും ദിവസം അവിടെ പാൎപ്പിച്ച് സമ്മാനങ്ങളും മററും കൊടുത്തു മടക്കി അയക്കുക പതിവായിരുന്നു.

ഇങ്ങിനെ ഇരിക്കെ രാമന്റെ അമ്മക്കു ദീനമാണെന്ന് എഴുത്തു വന്നിരിക്കുന്നതായും വീട്ടിൽപോയി വരുവാൻ രണ്ടു ദിവസത്തെ ഇട വേണമെന്നും രാമൻ ബാരിസ്റ്ററെ ധരിപ്പിച്ചു. അവനെ അയക്കുന്ന കാൎയ്യത്തിൽ അദ്ദേഹത്തിന്ന് അധികം വൈമനസ്യമുണ്ടായിരുന്നു എങ്കിലും അമ്മക്കു ദീനമാണെന്ന് എഴുത്തു വന്നിരിക്കെ അവനെ വീട്ടിലേക്കയക്കാതിരിക്കുന്നതു ഏററവും ക്രൂരമായ പ്രവൃത്തിയായിരിക്കുമെന്നു കരുതി പോകുവാൻ വിട നൽകി. പക്ഷേ

രാമന്റെ പ്രവേശനത്താൽ ഒന്നിലധികം ഭൃത്യന്മാർ അനാവശ്യമായി കാണുകയാൽ അവരെ അദ്ദേഹം പിരിച്ചയച്ചിരുന്നതുകൊണ്ടു വേറെ ഒരുത്തനെ അന്വേഷിച്ചു പിടിക്കുന്നതുവരെ താമസിച്ചാൽ കൊള്ളാമെന്നു ബാരിസ്റ്റർ പറഞ്ഞതനുസരിച്ചു പകരം ഒരാൾ വരുന്നതുവരെ താമസിക്കാമെന്നു രാമൻ സമ്മതിച്ചു.

കുറച്ചു ദിവസമായി ബാരിസ്റ്ററുടെ ശരീരം ക്ഷീണാവസ്ഥയെ പ്രാപിക്കുന്നതായി രാമനു തോന്നീട്ടുണ്ടായിരുന്നു. അതു ക്രമേണ വർദ്ധിച്ചതല്ലാതെ ക്ഷീണത്തിന്നാശ്വാസം കണ്ടില്ല. അദ്ദേഹത്തിന്റെ ചൊടിയും മിടുക്കും കാര്യാദികളിലുള്ള ശുഷ്കാന്തിയും ക്രമേണ കുറഞ്ഞുവന്നു. രക്തപുഷ്ടിയോടുകൂടിയ അദ്ദേഹത്തിന്റെ വെളുത്ത മുഖം മെലിഞ്ഞു വിളറി. സദാ പ്രസരിപ്പോടുകൂടി ചലിച്ചുകൊണ്ടിരുന്ന നേത്രങ്ങളുടെ ചൈതന്യം നശിച്ച് അവ കണ്ണിൽ ചാടി. അദ്ദേഹത്തിന്റെ ശരീരം മെലിഞ്ഞും കൈകാലുകൾ ബലം കുറഞ്ഞും രോഗബാധയിൽപ്പെട്ടതുപോലെ കാണപ്പെട്ടു. ബുദ്ധിക്കും ഉണർച്ചയില്ലാതെയായി. ഇപ്രകാരം സംഭവിപ്പാനുള്ള കാരണമെന്തെന്നു രാമൻ പലപ്പോഴും ചിന്തിക്കാതിരുന്നില്ല. അദ്ദേഹത്തിന്റെ ദയനീയാവസ്ഥ രാമന്റെ മനസ്സിനെ ശല്യപ്പെടുത്തി. ഇതിനുള്ള ഹേതുവെന്തെന്നദ്ദേഹത്തോടു നേരിട്ടു ചോദിച്ചറിയേണമെന്ന് അവനു താല്പര്യമുണ്ടായിരുന്നു എങ്കിലും ആ ചോദ്യം അദ്ദേഹത്തെ പീഡിപ്പിക്കുമോ എന്നു ഭയപ്പെട്ട് അവൻ അതിന്നായി മുതിർന്നില്ല. കാണത്തക്ക ദീനമൊന്നുമില്ലാതിരുന്നതിനാൽ അദ്ദേഹത്തിന്റെ ശരീരത്തിനുള്ള ക്ഷീണം മനോവേദനകൊണ്ടായിരിക്കാമെന്ന് അവൻ ശങ്കിച്ചു. ബാരിസ്റ്റർ രാത്രികാലങ്ങളിൽ ഉറക്കം വരാതെ കഷ്ടിക്കുന്നതു് അവൻ പലപ്പോഴും കണ്ടിട്ടുണ്ടായിരുന്നു. ഉറക്കം വളരെ കുറവായിരുന്നു എന്നു മാത്രമല്ല ഉള്ളതു

ദുസ്സ്വപ്നബാധിതവുമായിരുന്നു. ഒരു ദിവസം രാത്രി ഉറക്കത്തിൽ ബാരിസ്റ്റർ താഴെ പറയുംപ്രകാരം പറയുന്നതു രാമൻ കേട്ടു. "ആ മഹാപാപി എന്നെ ചതിച്ചു. അവൻ ഉപായേന എന്നെ അവന്റെ വലയിൽപ്പെടുത്തി. അതിൽനിന്നൊഴിഞ്ഞു പോരുവാൻ യാതൊരു മാൎഗ്ഗവും കാണുന്നില്ല. ഞാൻ ഈശ്വരസാന്നിദ്ധ്യത്തെ വെടിഞ്ഞു ദുൎദ്ദേവതയെ അഭയംപ്രാപിച്ച് അടിമത്തം സ്വീകരിച്ചവനെപ്പോലെയായി. ആ ദുഷ്ടന്റെ മുഖദൎശനം എന്റെ മൎമ്മങ്ങളെ പിളൎക്കുന്നു. ആ എഴുത്ത് എഴുതുവാൻ എനിക്കു തോന്നിയതു് എന്റെ ദുഷ്കാലദുൎഭാഗ്യത്തിലാണ്. അവന്റെ വരവ് എനിക്കു കാലന്റെ വരവുപോലെ തോന്നുന്നു. ഹാ! ദൈവമേ! ഞാൻ നിരപരാധിയാണേ! എന്നെ രക്ഷിക്കണേ!" എന്നു പറഞ്ഞു ഞെട്ടി ഉണൎന്നു. കണ്ണു തുറന്നു നോക്കിയപ്പോൾ രാമനെ സമീപത്തു കണ്ടു.

ബാരിസ്റ്റർ—(കണ്ണു തുടച്ചു) "രാമ! ഞാൻ ഉറക്കത്തിൽ വല്ലതും സംസാരിച്ചുവോ?"

രാമൻ—"ഉവ്വ്. എജമാനൻ ഏതോ ഒരാളെ ഉദ്ദേശിച്ചു കുറെ ശകാരിച്ചു. എജമാനന്റെ ശരീരം ക്ഷയിക്കുന്നതിനുള്ള കാരണം ഇന്നതാണെന്ന് ഇപ്പോൾ എനിക്കു മനസ്സിലായി."

ബാരിസ്റ്റർ—(സംശയഭാവത്തോടുകൂടി രാമന്റെ മുഖത്തു നോക്കി) "കുട്ടീ! നീ എന്നെ ചതിക്കരുതു്. ഞാൻ ഉറക്കത്തിൽ പറഞ്ഞതൊന്നും നീയാരോടും പറയരുതു്. ഒരുത്തന്റെ വലയിൽ ഞാൻ അറിയാതെ കുടുങ്ങിപ്പോയി. നീയും എന്നെ ഉപദ്രവിക്കുവാൻ ശ്രമിക്കരുതു്."

രാമൻ—"എന്റെ പൊന്നു എജമാനനേ! അവിടുന്നെന്താണിങ്ങിനെ പറയുന്നതു്. ഞാൻ ഒരു കാലത്തും എജമാനനെ ചതിക്കുന്നതല്ല. ഈശ്വരൻ സാക്ഷിയായി ഞാൻ പറയുന്നു. എജമാനൻ യാതൊന്നു[illegible]ണ്ടും

ഭയപ്പെടേണ്ട. എജമാനന്റെ രഹസ്യം ഞാൻ ഭദ്രമായി സൂക്ഷിച്ചുകൊള്ളാം. ഞാൻ മരിക്കുമ്പോൾ അതും എന്നോടുകൂടി നശിക്കുന്നതല്ലാതെ ഞാൻമൂലം അതു പരസ്യമാകുന്നതല്ല.

ബാരിസ്റ്റർ—"കുട്ടീ! ഇന്നുമുതൽ എന്റെ ജീവിതാവിന്റെ ഇരിപ്പ് നിന്റെ കയ്യിലാണ്. ഞാൻ നിന്നെ മുമ്പുതന്നെ വിശ്വസിച്ചിട്ടുണ്ട്. നീ വിശ്വാസഘാതകം ചെയ്യുന്നവനല്ലെന്ന് എനിക്കറിയാം. എന്റെ ബുദ്ധിഭ്രമംകൊണ്ടും വ്യസനപാരവശ്യത്താലും എന്റെ നാവിൽനിന്നു പൊട്ടിപ്പുറപ്പെട്ട വാക്കുകളെ നീ മറക്കണം. ഈശ്വരൻ നിന്നെ കടാക്ഷിക്കും."

രാമൻ—"എജമാനൻ ഭയപ്പെടേണ്ട. ഇന്നുമുതൽ ധൈര്യമായിരുന്നുകൊൾക. എജമാനനു യാതൊരു കഷ്ടപ്പാടും വരാതെ ഞാൻ നോക്കിക്കൊള്ളാം. രാമൻ വെറും വാക്കു പറയുന്നവനല്ല. എജമാനന്റെ ശത്രുവാരെന്നു ഞാൻ ധരിച്ചു."

ബാരിസ്റ്റർ—"ആ ശത്രുവിൽനിന്നു നീ എന്നെ രക്ഷിക്കുന്നതായാൽ എന്നെന്നേക്കും ഞാൻ നിനക്കു കടപ്പെട്ടവനായിരിക്കും. നിന്റെ പ്രയത്നം സഫലീഭവിപ്പാൻ ഞാൻ ജഗദീശ്വരനെ പ്രാർത്ഥിക്കുന്നു."

എന്നു പറഞ്ഞവസാനിച്ചതോടുകൂടി നേരം പുലർന്നു. രാമന്റെ വീട്ടിൽനിന്നു രണ്ടാമതും കത്തെഴുതി വന്നിരിക്കുന്നതായി അന്നു വൈകുന്നേരം അവൻ ബാരിസ്റ്ററെ ധരിപ്പിച്ചു. മനമില്ലാമനസ്സോടുകൂടി അദ്ദേഹം രാമനു വിടനൽകി. ഉടനെ മടങ്ങി വന്നുകൊള്ളാമെന്നു പറഞ്ഞു രാമൻ പോവുകയും ചെയ്തു.

# പതിനാറാമദ്ധ്യായം

## ഒരു ഇരുട്ടറ

സൂൎയ്യരശ്മിയാവട്ടെ ശുദ്ധവായുവാകട്ടെ കടക്കാത്ത ഒരു ഇരുട്ടറയിലേക്കാണു ഇനി നമ്മുടെ കഥാരംഗം മാറുന്നത്. വലിയ വലിയ കരിമ്പാറകൾ കൊത്തിക്കഴിച്ചു ഭൂമിയുടെ താഴെ ഉണ്ടാക്കീട്ടുള്ള ഈ അറ ശൈത്യത്താലും അശുദ്ധവായുവിൽനിന്നുളവാകുന്ന ദുൎഗ്ഗന്ധത്താലും അസുഖകരമായിരുന്നു. ചെളിപ്പിന്റെ ആധിക്യത്തെ തടുക്കവാൻ വേണ്ടി നിലത്തു വയ്ക്കോൽ വിരിക്കുകയും മുറിയുടെ ഏകദേശം ഒത്ത നടുവിലായി ഒരു ഞെരിപ്പോട്ട് സ്ഥാപിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. അതിന്റെ സമീപത്തു കിടന്നിരുന്ന ഒരു പുല്ക്കട്ടിലിന്മേൽ മദ്ധ്യവയസ്കനായ ഒരാൾ മലൎന്നുകിടന്നിരുന്നു. അയാളുടെ ശരീരം ക്ഷീണിച്ചും മുഖം ദീൎഘരോഗസൂചകമായും കാണപ്പെട്ടു. ചുമർവിളക്കിൽ മങ്ങിക്കത്തിക്കൊണ്ടിരുന്ന എണ്ണത്തിരിയുടെ നേരിയ വെളിച്ചം വളൎന്ന ശ്മശ്രുക്കളിൽനിന്നു ഈ പുരുഷന്റെ മുഖത്തെ പ്രകാശിപ്പിച്ചു. മൺപാത്രങ്ങളിൽ പകൎന്നു വെച്ചിട്ടുള്ള ഭക്ഷണപദാൎത്ഥങ്ങളെ അദ്ദേഹം ശ്രദ്ധിക്കപോലും ചെയ്യുന്നില്ല. ആഹാരവുംകൂടി ഉപേക്ഷിച്ചു നിലയിൽ കാണപ്പെടുന്ന ഇദ്ദേഹത്തിന്റെ ജീവാധാരം ഭക്തിപൂൎവമായ രാമനാമമന്ത്രോച്ചാരണമാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഉഷ്ണാധിക്യത്താൽ സ്വാഭാവികമായ ധാരണാശക്തി ക്ഷയിച്ചു തലച്ചോറിന്റെ വികൃതികളെ പ്രത്യക്ഷപ്പെടുത്തുന്ന നിരൎത്ഥകങ്ങളായ പ്രലാപനങ്ങൾ ഇടക്കിടെ വരുന്നുണ്ടെങ്കിലും അദ്ദേഹത്തിന്റെ മനോധൈൎയ്യം ക്ഷയിച്ചിട്ടുണ്ടായിരുന്നില്ല. കുറെനേരത്തോളം ഈ വിധം വൎത്തിച്ചതിനുശേഷം അദ്ദേഹം കിടക്കയിൽനിന്നു എഴുനീറ്റു തീയിൻസമീപത്തു ചെന്നു കൈകാലുകളെയും ശരീരത്തെയും ചൂടു പിടിപ്പിക്കുവാൻ മുതിൎന്നു. മെലിഞ്ഞു

ൎന്നു പ്രസാദംകെട്ട മുഖം കറുക്കുന്നു. പ്രകാശം കരഞ്ഞു കുഴിയിൽ ചാടിയ കൺമിഴികൾ തൽസ്ഥാനങ്ങളിൽനിന്നു് ഇളകി കൺപോളകളെ തള്ളിനീക്കി കോപാഗ്നിയെ ജ്വലിപ്പിച്ചു നാലുഭാഗവും പതിക്കുന്നു. പല്ലുകൾ കടിച്ചു ശബ്ദിപ്പിക്കുന്നു. മുഷ്ടികൾ ചുരുട്ടി നിലത്തടിക്കുന്നു. നെററിത്തടം വിയൎപ്പുതുള്ളികളാൽ നനയുന്നു. ദുൎബ്ബുദ്ധികളായ ശത്രുക്കളുടെ കൈയടിപ്പെട്ടതാൽ തനിക്കു സംഭവിച്ച അസ്വാതന്ത്ര്യതയാലും മനോവേദനയാലും ഉൽഭ്രാന്തമായ പരുഷവാക്കുകൾ അദ്ദേഹത്തിന്റെ ദന്താഗ്രത്തിൽനിന്നു പൊട്ടിപ്പുറപ്പെട്ടതോടുകൂടി ആ മുറിയുടെ വാതിൽ ചവിട്ടി പൊളിക്കുവാൻ ശ്രമിച്ചു. ചവിട്ടിന്റെയും ഇടിയുടേയും ശബ്ദം കേട്ടു കാവൽക്കാരൻ ഓടിവന്നു് ആ മുറിയുടെ പുറത്തുനിന്നുകൊണ്ടു "ലഹള സഹിക്കാൻ വയ്യാതെയായല്ലോ. ഞാൻ അങ്ങോട്ടു വരണമെന്നുണ്ടോ? മിണ്ടാതിരുന്നില്ലെങ്കിൽ എന്റെ കയ്യിലുള്ള വടി ഞാൻ മയക്കും. ധനവാനും സ്ഥാനിയും യോഗ്യനും മററുമാണെന്നു ഞാൻ വിചാരിക്കയില്ല. മര്യാദക്കിരുന്നാൽ ദേഹദണ്ഡം അനുഭവിക്കാതെ കഴിക്കാം." എന്നൊക്കെ ദേഷ്യപ്പെട്ടു പറഞ്ഞു.

തടവുകാരൻ— "എടാ! ദുർബ്ബുദ്ധി! കള്ളന്മാൎക്കു വിളക്കുപിടിച്ചു കാട്ടുകള്ളാ! നിന്നെ ഞാൻ ഭയപ്പെട്ടുവെന്നോ? ഞാനാരെന്നു നീ ധരിച്ചിട്ടില്ലെന്നു തോന്നുന്നു. കെണിയിലകപ്പെട്ട കേസരിശ്രേഷ്ഠനെക്കാണുമ്പോൾ കുറുനരിക്കു പരിഹാസം തോന്നുന്നതു് അസാധാരണയല്ല. ബുദ്ധിശൂന്യന്മാൎക്കാവിധമല്ലാതെ അനുതാപമുണ്ടാവാൻ അവകാശമില്ല."

കാവൽക്കാരൻ— "പ്രമാണിത്തം കാണിച്ചാൽ ഇപ്പോൾ കിട്ടുന്ന ആഹാരവുംകൂടി പൂജ്യമാവും."

തടവുകാരൻ— "എടാ! കഴുതേ! നിന്റെ ചോറു ആൎക്കുവേണം. നീതന്നെ തിന്നോ" എന്നു പറഞ്ഞു ഭക്ഷണപാത്രങ്ങൾ വാരി ഇരുമ്പഴിവാതിലിന്നിടയിൽക്കൂടി ക്കാവൽക്കാരന്റെ മുഖത്തേക്കു് എറിഞ്ഞു.

കാവൽക്കാരൻ— "തന്റെ ഉഗ്രകൃതികൾക്കിനിയും ഒട്ടും കുറവുണ്ടായിട്ടില്ല അല്ലെ? ഏതാട്ടെ അതിന്നു ഞാനിപ്പോൾ ഒന്നു വ്യത്യാസം വരുത്തുന്നുണ്ട്" എന്നുപറഞ്ഞു ഇരുട്ടറയുടെ വാതിൽ തുറന്ന് അകത്തേക്കു കടന്നു നമ്പ്യാരുടെ അടുക്കലെത്തിയ മുഹൂർത്തത്തിൽ നമ്പ്യാർ പൊട്ടുന്നനവെ കാവൽക്കാരന്റെ നേരെ ചാടി "പട്ടിണികിടക്കുന്തോറും പുലിക്കു വാശിയും ദേഷ്യവും വർദ്ധിക്കുകയേയുള്ളു." എന്നു ഗർജ്ജിച്ചു അവനെ അടിച്ചു താഴെ വീഴ്ത്തുകയും വേഗത്തിൽ ഇരുട്ടറ അടച്ചുപൂട്ടിയതിന്നുശേഷം പുറത്തേക്കു പോകുവാൻ ശ്രമം തുടങ്ങുകയും ചെയ്തു. അന്ധകാരനിബിഡതയാൽ യാതൊന്നും കാണുന്നില്ല. ഇരുട്ടറയുടെ അകത്തു കത്തിക്കൊണ്ടിരുന്ന വിളക്കിന്റെ പ്രകാശം പുറത്തേക്കു വ്യാപിക്കാതിരുന്നതിനാൽ സ്പർശംകൊണ്ടു സ്ഥലസ്വഭാവം അറിവാൻ ശ്രമിച്ചു. വളരെ നേരത്തോളം ചെയ്ത ശ്രമത്തിന്റെ ഫലമായി അങ്ങോരം അപ്പുറം നിന്നിരുന്ന സ്ഥലവും ഒരു വലിയ ഗുഹയുടെ ഒരു ഭാഗമാണെന്നല്ലാതെ മറ്റൊന്നും ഗ്രഹിപ്പാൻ സാധിച്ചില്ല. അതിൽനിന്നു രക്ഷപ്പെടുവാനുള്ള മാർഗ്ഗവും കണ്ടെത്തിയില്ല. ഇരുട്ടറയുടെ അകത്തു കടന്നു വിളക്കെടുത്തുകൊണ്ടു വന്നു ഗുഹാന്തർഭാഗത്തെ പരിശോധിക്കുവാൻ അദ്ദേഹത്തിന്നു ധൈര്യമുണ്ടായില്ല. പുറത്തേക്കു കടക്കാനുള്ള മാർഗ്ഗം കണ്ടുപിടിക്കുവാനു തന്നാലാവുന്നേടത്തോളം ശ്രമിച്ചിട്ടു യാതൊരു ഫലവും കാണായ്കയാൽ വിഷണ്ണനായി വീണ്ടും ഇരുട്ടറയുടെ പ്രവേശനദ്വാരത്തിന്നു സമീപത്തേക്കു ചെന്നു. അടികൊണ്ടു വീണുകിടന്നിരുന്ന കാവൽക്കാരന്റെ സ്ഥിതി എന്താണെന്നു നോക്കി. അയാൾക്കു യാതൊരനക്കവുമില്ല. ചത്തു കിടക്കുകയാണോ? അല്ല. കൈകാലുകൾ ഇളകുന്നു. ശ്വാസോച്ഛ്വാസത്താൽ ഉദരപ്രദേശവും മാറിടവും അല്പാല്പം ചലിക്കുന്നു. ഇടക്കിടെ കൺപോളകൾ വിടരുന്നു. ഗുഹ

യിൽനിന്നു പുറത്തേക്കു പോകുവാൻ ചെയ്ത ശ്രമം തീരെ അസാദ്ധ്യമായി കാണുകയാൽ തന്റെ പ്രവൃത്തി അവിവേകമായി പോയെന്നും കാവൽക്കാരനെ സ്വാധീനിക്കുന്നതാണു തന്റെ ബന്ധനമോചനത്തിനു നല്ല മാർഗ്ഗമെന്നും തീർച്ചപ്പെടുത്തി. "എടോ! കാവൽക്കാരൻ! തന്റെ ബോധക്ഷയം തീർന്നുവോ? എത്രനേരമായി ശവംപോലെ മലച്ചുകിടക്കുന്നു. എഴുനീല്ക്കു" എന്ന് ഉച്ചത്തിൽ പറഞ്ഞു.

കാവൽക്കാരൻ— "അയ്യോ! വേണ്ട! വേണ്ട! ഞാനിതാ എഴുനീല്ക്കുന്നു. എന്നെ പ്രഹരിക്കേണ്ട" (എന്നു കരഞ്ഞു പറഞ്ഞുകൊണ്ടെഴുനീറ്റുനിന്നു) "എന്റെ യജമാനനേ! ഞാൻ ചെയ്തതെല്ലാം ക്ഷമിച്ച് എനിക്കു മാപ്പുതരുവാനപേക്ഷ. ഞാൻ പാവം വകതിരിവില്ലാത്ത ഒരു മുട്ടാളനാണ്. എന്നെ രക്ഷിക്കണം. ഇനിമേലിൽ ഞാൻ യജമാനനു യാതൊരു ശല്യവുമുണ്ടാക്കുന്നതല്ല."

തടവുകാരൻ— (കാവൽക്കാരന്റെ സഹായവും സഹകരണവും രക്ഷപ്രാപിപ്പാനുള്ള മാർഗ്ഗമായിത്തീരുമെന്നുറച്ച്) "എന്റെ ചോദ്യങ്ങൾക്കു ശരിയായ മറുപടി പറയേണം. സത്യംമാത്രമേ പറയാവൂ. അസത്യം എനിക്കു കേട്ടുകൂടാ. സത്യം പറയുന്നവനെ ഞാൻ സ്നേഹിക്കും. ഞാൻ അവനു കഴിയുന്ന സഹായം ചെയ്യും. ഇതാണ് എന്റെ സ്വഭാവം. സത്യം പറഞ്ഞില്ലെങ്കിൽ ഈ ഇരുട്ടറ നിന്റെ ശവകുടീരമായിത്തീരും."

കാവൽക്കാരൻ— "ഞാൻ സത്യം പറയാം."

തടവുകാരൻ— "എന്റെ ബന്ധനത്തിനുള്ള കാരണഭൂതനാരാണ്. സത്യമേ പറയാവൂ. അതു് ഓർക്കേണം."

കാവൽക്കാരൻ— "ഞാൻ ഇതിൽക്കിടക്കുന്ന ചണ്ടാലംതരി. അതൊന്നും പറഞ്ഞുകൂടാ. സത്യം പറഞ്ഞാൽ എന്റെ പിഴപ്പുപോകും. കുഞ്ഞുകുട്ടികളുടെയും മറ്റുള്ള

ടെയും ഏതുകാലംവേണമായാ ഞാൻ അകാലമരണം പ്രാപിക്കകയും ചെയ്യും, ആ ദുഷ്ടൻ ഈവക കുററങ്ങളെ ഒരു കാലത്തും ക്ഷമിക്കകയില്ല!" (എന്നും മററുമുള്ള ആത്മഗതത്തോടുകൂടി) "എൻെറ പൊന്നു് ഏജമാനനേ! അതിനെ പററി എനിക്ക യാതൊന്നും അറിഞ്ഞുകൂടാ."

തടവുകാരൻ— "നീ ആരുടെ ആവശ്യപ്രകാരമാണു് ഇവിടെ താമസിക്കുന്നതു്."

കാവൽക്കാരൻ— "അതു ഞാൻ പറകയില്ല. എന്നെ ഈ ജോലിക്ക നിയമിച്ചപ്പോൾ അതിനെക്കുറിച്ചു യാതൊന്നും മററുള്ളവരോടു പറയുകയില്ലെന്നു ഞാൻ സത്യംചെയ്തിട്ടുണ്ടു്. സത്യഭംഗം വരുത്തുന്നതു് ആത്മഹത്യക്ക തുല്യമാണു്. ആ കാര്യം എന്നോടു ചോദിക്കരുതു്."

തടവുകാരൻ— "എന്നാൽ അതു വേണ്ട. എന്നെ ഇവിടെ കൊണ്ടുവന്നതാരാണു്?"

കാവൽക്കാരൻ— "അതും എന്നോടു ചോദിക്കരുതു്. ഞാൻ സത്യമേ പറയുകയുള്ളു. നുണ പറയുമെന്നുള്ള സംശയമേ വേണ്ട."

തടവുകാരൻ— (ഇവൻ എന്നെ കളിപ്പിക്കുകയാണു്. ഇതു പററില്ല, ഒന്നുകൂടി പേടിപ്പിച്ചു നോക്കട്ടെ എന്നു കരുതി) "എടോ എൻെറ അടിയുടെ വേദന അല്പം ശമിച്ചു ഇല്ലേ? നിൻെറ ശരീരത്തിൽ പതിച്ചു കൈ എനിക്കു് ഇപ്പോഴും സ്വാധീനമാണു്, ഓങ്ങ വെച്ചു കളിച്ചാൽ മതി. എന്നെ ഇങ്ങോട്ടു കൊണ്ടുവന്നാളെ നീ കണ്ടില്ലേ?"

കാവൽക്കാരൻ— (ഒന്നുകൂടി ഉരുണ്ടുനോക്കട്ടെ. അതിൽപ്പെട്ടാൽ പെട്ടു. ഇല്ലെങ്കിൽ പിന്നത്തെ തരംപോലെ എന്നു വിചാരിച്ചു്) "ഉവ്വു്. ഞാൻ കണ്ടു."

തടവുകാരൻ— "അതാരാണു്?"

കാവൽക്കാരൻ— "വേഷച്ഛന്നന്മാരായ രണ്ടു പേ

രാണ്. അവരുടെ വേഷപ്പകൎച്ചനിമിത്തം ആളെ അറിഞ്ഞില്ല."

തടവുകാരൻ—"ആളെ അറിഞ്ഞില്ല് അല്ലെ?"

കാവൽക്കാരൻ—(ഇയ്യാളുടെ ഭാവമെന്തെന്നറിഞ്ഞില്ല. ഒന്നു രണ്ടു് അടി കൊള്ളുമായിരിക്കാം. കൊണ്ടാൽ കൊള്ളട്ടെ എന്നുള്ള ആത്മഗതത്തോടുകൂടി) "ഇല്ല."

തടവുകാരൻ—"അവർ നിന്റെ പരിചയക്കാരല്ല. പരിചയക്കാരുടെ ശബ്ദം കേട്ടാൽ ആളെ മനസ്സിലാവുകയില്ലെ?"

കാവൽക്കാരൻ—"ഞാൻ സത്യമാണു പറയുന്നതു്. അവർ ഒന്നും സംസാരിച്ചില്ല."

തടവുകാരൻ—"നീ ഏതു നാട്ടുകാരനാണ്? അല്ലെങ്കിൽ ഇവിടെക്കു വരുന്നതിനു മുമ്പു നിന്റെ വാസം എവിടെയായിരുന്നു?" ഇപ്രകാരം ഒരു ചോദ്യം വരുമെന്നുള്ള വിചാരമില്ലാതിരുന്നതിനാൽ അയാൾ കുറെ നേരം പരുങ്ങി നിന്നതിനു ശേഷം ശരിയായ മറുപടി പറയാതെ കഴിപ്പാൻവേണ്ടി ഒരു പൊടിക്കയ്യുകൂടി തട്ടിമൂളിക്കാൻ തീൎച്ചയാക്കി. "ഞാൻ നാടും വീടും അപ്പനും അമ്മയും മറ്റുമില്ലാത്ത ഒരു സാധുവാണ്. എന്നെ രക്ഷിക്കണം. എനിക്കു ദൈവമല്ലാതെ മറ്റാരും ശരണമില്ല. ഞാൻ സത്യമല്ലാതെ എജമാനനോടു യാതൊന്നും പറഞ്ഞിട്ടില്ല. ഞാൻ നിരപരാധിയാണ്." എന്നു പറഞ്ഞു നിലത്തു വീണുരുണ്ടു കരയുവാനും കണ്ണീരൊഴുക്കുവാനും തുടങ്ങി. കാവൽക്കാരന്റെ രോദനം നിറുത്തുവാൻ തടവുകാരൻ പല സൂത്രങ്ങളും പ്രയോഗിച്ചു. നിന്നില്ല. വളരെ നേരത്തോളം മുറവിളി കൂട്ടിയതിന്റെ ശേഷം തടവുകാരന്റെ ചോദ്യങ്ങൾക്കു മറുപടി പറയാതെ കഴിപ്പാൻവേണ്ടിയോ എന്നു ശങ്കിക്കമാറു് ഉരിയാട്ടമില്ലാതെ മൃതപ്രായനായി കൈകാലുകൾ നീട്ടി മലൎന്നു കിടന്നു. ഇതിന്റെ താല്പൎയ്യം തടവുകാരൻ

ഗ്രഹിച്ചതിനാൽ അയാൾ ഭഗ്നാശയനായി തീൎന്നു — സ്വാതന്ത്ര്യമാണ് ഇഹലോകസുഖങ്ങളിൽവെച്ചു ഏറ്റവും ഉത്തമസുഖമെന്ന് അയാൾക്കു ബോദ്ധ്യമായി. ഈ തടവുകാരൻ ശാരദയുടെ അച്ഛനായ നമ്പ്യാരാണെന്നു വായനക്കാർ ഊഹിച്ചിരിക്കുമല്ലോ. തന്റെ പ്രിയപുത്രി ശാരദയുടേയും ഗോപാലപ്പണിക്കർ മുതലായ ബന്ധുജനങ്ങളുടേയും ഓൎമ്മ അദ്ദേഹത്തിന്റെ മാറിടം പൊട്ടുമാറു തിങ്ങിവിങ്ങിത്തുടങ്ങി. ശാരദയുടെ തൽക്കാലസ്ഥിതി എന്തെന്നറിവാൻ നന്നെ ആഗ്രഹമുണ്ടായി. "അവളെ എങ്ങോട്ടു കൊണ്ടുപോയി. എന്തു ചെയ്യു? എന്തുദ്ദേശത്തോടുകൂടിയാണു കൊണ്ടുപോയിട്ടുള്ളത്? ആരാണു കൊണ്ടുപോയതു്? തന്റെ കാരാഗൃഹവാസത്തിനുള്ള ഹേതുവെന്താണ്? ഗോപാലപ്പണിക്കർ മുതലായവർ തന്നേയും തന്റെ പുത്രിയേയും കണ്ടുപിടിക്കുവാൻ വല്ല ശ്രമവും ചെയ്യുന്നുണ്ടോ? വിജയഭാനു ഈ സംഭവം അറിഞ്ഞിട്ടുണ്ടോ? അവൻ ഇപ്പോൾ എവിടെയാണ്? അവന്റെ സ്നേഹഭാജനത്തെ കണ്ടുപിടിക്കുവാൻ അവൻ വേണ്ട ശ്രമം ചെയ്യാതിരിക്കുമോ? ശ്രമിക്കുന്നുണ്ടെങ്കിൽ അതിന്റെ ഫലപ്രാപ്തിക്കു കാലതാമസം നേരിടുന്നതെന്താണ്? എന്റെ പ്രിയപുത്രീ! നീ എവിടെയാണ്? ഏതു ദുഷ്ടന്റെ കയ്യിലകപ്പെട്ടു? നിന്നെ അവർ ദ്രോഹിക്കുന്നുണ്ടോ? മൃഗേന്ദ്രന്റെ കയ്യിലകപ്പെട്ട മാൻപേടയെ അവൻ ദ്രോഹിക്കാതിരിക്കുമോ?" എന്നു പറയുമ്പോഴേക്കും ധാരധാരയായി പൊഴിയുവാൻ തുടങ്ങിയ കണ്ണുനീരിൽ കുളിച്ച മേനിയോടുകൂടി മൂൎച്ഛിച്ചു നിലത്തു പതിച്ചു.

# പതിനേഴാമദ്ധ്യായം

---

## ഷേക്ക് ഹസ്സന്റെ റങ്കൂൺയാത്ര.

ബർമ്മാരാജ്യം നമ്മുടെ ഇന്ത്യാ ചക്രവർത്തി തിരുമനസ്സുകൊണ്ടു പിടിച്ചടക്കി ഇന്ത്യാസാമ്രാജ്യത്തോടു കൂട്ടിച്ചേർത്തിട്ട് അധികകാലമായിട്ടില്ലല്ലോ. ധനപുഷ്ടികൊണ്ടും കച്ചവടസൌകര്യംകൊണ്ടും ഈ രാജ്യം അടുത്തകാലത്ത് ഒരു ഉയർന്നപദവിയെ പ്രാപിച്ചിട്ടുണ്ട്. കച്ചവടസ്വാതന്ത്ര്യം മിക്കവാറും വിദേശീയരായ ബിലാത്തിക്കാരുടെ കൈവശമാണ്. ബർമ്മാരാജ്യം ചക്രവർത്തിതിരുമനസ്സിലേക്കധീനപ്പെട്ട ഉടനെ അവിടെ സ്ഥാപിക്കപ്പെട്ട ഗവർമ്മെണ്ടിന്റെയും വെള്ളക്കാരായ വ്യാപാരികളുടെയും ആപ്പീസ്സുകളിൽ ജോലിക്കായി നമ്മുടെ നാട്ടുകാരായ അനവധി ചെറുപ്പക്കാർ പോയിട്ടുണ്ടായിരുന്നു. ആദ്യത്തിൽ പോയവരെല്ലാം ഉയർന്നതരം ഉദ്യോഗസ്ഥന്മാരും ധനവാന്മാരുമായിതീർന്നു. അവരിൽ ചിലർ ബർമ്മയെ തങ്ങളുടെ മാതൃഭൂമിയായി സ്വീകരിച്ച് അവിടെതന്നെ സ്ഥിരമായി പാർത്തുവരുന്നുണ്ട്. കൂലിവേല, പാചകവൃത്തി, വാണിജ്യം മുതലായ തൊഴിലുകളുദ്ദേശിച്ചും അനവധിപേർ കൊല്ലംതോറും അവിടെ ചെന്ന് ഇപ്പോഴും ഉപജീവനം കഴിച്ചുവരുന്നുണ്ട്. ദേഹാദ്ധ്വാനംകൂടാതെ അല്പപ്രയത്നത്താൽ സുഖജീവിതം ലഭിപ്പാൻ ആഗ്രഹിക്കുന്നവരായ നമ്മുടെ ചെറുപ്പക്കാർക്ക് ബർമ്മാരാജ്യം സ്വർഗ്ഗതുല്യമായി തീർന്നിട്ടുള്ളതിനാൽ അവർ ആ രാജ്യം മിക്കവാറും കൈവശപ്പെടുത്തിയിരിക്കുന്നു.

നാഗപട്ടണത്തുനിന്നും മദ്രാസ്സിൽനിന്നും റങ്കൂൺ തുറമുഖത്തേക്ക പുറപ്പെടുന്ന തീക്കപ്പൽ 7-8 ദിവസം സമുദ്രയാത്ര ചെയ്തതിന്നുശേഷം മാത്രമെ അവിടെ എത്തുകയുള്ളൂ. നമ്മുടെ കഥ നടന്ന കാലത്ത് ഒരിക്കൽ നാഗപട്ടണത്തു

നിന്നു റങ്കൂണിലേക്കു പുറപ്പെട്ട ഒരു കപ്പലിൽ ഏകദേശം 24 വയസ്സ് പ്രായമുള്ള ഒരു മുഹമ്മദീയനുണ്ടായിരുന്നു. റങ്കൂണിൽചെന്നു കപ്പൽ ഇറങ്ങിയ ഉടനെ അവൻ ഒരു കുതിരവണ്ടിയിൽ കയറി കാട്ടുകണ്ണു ജെയിനിനഹമ്മത് എന്നവന്റെ ചായഷാപ്പിലേക്കു പോയി. ജെയിനിനഹമ്മത് ഇന്നാൾ ഒരു വലിയ ധനികനാണ്. അയാൾ മലയാളത്തിൽനിന്നു ബർമ്മയിലേക്കു പോകുന്ന കാലത്തു തീരെ നിർദ്ധനനായിരുന്നു. ബർമ്മയിൽ എത്തിയതിനുശേഷം അയാൾ ഒരു ചായഷാപ്പിൽ ഒരു വേലക്കാരനായി ചേർന്നു. ഈ ജാതിക്കാർ വസ്ത്രാഡംബരത്തിനും മറ്റുംവേണ്ടി ദ്രവ്യവ്യയം ചെയ്യുന്നതുപോലെ അഹമ്മത് തന്റെ സ്വല്പമായ സമ്പാദ്യത്തെ ചിലവാക്കാതെ മാസംതോറും കുറേശ്ശയായി സംഭരിച്ചുവെച്ചു 8-10 കൊല്ലംകൊണ്ട് ഒരു ആയിരം ഉറുപ്പിക സമ്പാദിച്ചു. ഈ പണംകൊണ്ട് അയാൾ സ്വന്തമായി ഒരു ഫലഹാരകച്ചവടം തുടങ്ങി. കച്ചവടത്തിൽ അയാൾക്കു വലിയ അഭിവൃദ്ധി ഉണ്ടായി. ചുരുങ്ങിയകാലംകൊണ്ടു വലിയ ധനികനായിത്തീർന്നു. മലയാളികളായ അനവധിപേർ അയാളുടെ സഹായത്താൽ ബർമ്മയിൽ കാലംകഴിച്ചു വന്നു. നിരക്ഷരകുക്ഷിയായിരുന്ന അയാൾക്കു കച്ചവടസംബന്ധമായ സകല കണക്കുകളും ഹൃദിസ്ഥമായിരുന്നു. മലയാളത്തിലെ മുഹമ്മദീയവേഷത്തോടുകൂടിയ ഒരു ചെറുപ്പക്കാരനെകണ്ടപ്പോൾ അയാൾ അവനോട് "നീ എവിടെനിന്നാണു വരുന്നതു" എന്നു ചോദിച്ചു.

ഷെക്ക്ഹസ്സൻ—(ആ ചെറുക്കന്റെപേർ അതായിരുന്നു.) "ഞാൻ ഏറനാട്ടുകാരനാണ്. ഇപ്പോൾ വരുന്നതു കടിയിൽനിന്നു തന്നെയാണ്."

അഹമ്മത്—"എന്തിനാണ് ഇങ്ങോട്ടു പോന്നതു."

ഷെക്ക്ഹസ്സൻ— "കടിയിൽ കഴിച്ചിലിനു വക

ണ്ടല്ല. വല്ല ജോലിയും ചെയ്തു ദിവസം കഴിക്കാമെന്ന് വിചാരിച്ചു വന്നതാണ്. മുതലാളി നമുക്ക് ഒരു ജോലി ഉണ്ടാക്കി തന്നാൽ പെരുത്തു ഉപകാരം."

അഹമ്മത്—"ഇവിടെ നമ്മുടെ നാട്ടുകാർ ഒന്നുരണ്ടു പേരുണ്ട്. രണ്ടുപേർ വന്നിട്ടു രണ്ടുമാസമായിട്ടുള്ളൂ. ഇനിയും വേലക്കാരെ കൂട്ടിച്ചേർക്കാൻ എന്റെ കച്ചവടം അത്ര വലിയതല്ല. നീ കുറെ ഇവിടെ താമസിക്കൂ. അതിനുള്ളിൽ വേറെ ഏതും ഒരു ജോലി ഉണ്ടാക്കിത്തരുവാൻ ശ്രമിക്കാം." പറഞ്ഞു അയാൾ തന്റെ ഭൃത്യസമൂഹത്തിന്റെ തലവനെ വിളിച്ചു പുതിയതായി വന്നവനെ അവരുടെ കൂട്ടത്തിൽ ചേർത്ത് എന്തെങ്കിലും ജോലി കൊടുക്കുവാൻ പറഞ്ഞു.

അന്നുമുതൽക്കു ഷേക്ക്ഹസ്സൻ അവിടുത്തെ വിടുപണികൾ ഓരോന്നു ചെയ്യാൻ തുടങ്ങി. അവൻ ജോലിയിൽ നല്ല മിടുക്കും ചൊടിയും കാണിച്ചു മുതലാളിയെയും മറ്റും സന്തോഷിപ്പിച്ചു. ഫലിതംപറഞ്ഞും വിസ്മിതങ്ങളോരോന്നു കാണിച്ചും ഭൃത്യവർഗ്ഗത്തെയും ഷാപ്പിൽവരുന്നവരെയും അവൻ വശീകരിച്ചു. ഷേക്ക്ഹസ്സന്റെ നേരംപോക്കുകൾ കാണ്മാനും കേൾപ്പാനുമായി അധികം പേർ ദിവസേന ചായഷാപ്പിൽ വന്നുകൊണ്ടിരുന്നു. ഇത് അഹമ്മതിനു കൂടുതൽ സമ്പാദ്യത്തിനു മാർഗ്ഗമായിത്തീർന്നു. ജോലികൾ തീർന്നു വേലക്കാർ വെറുതെ ഇരിക്കുന്ന സമയത്തും അവൻ സ്വസ്ഥനായിരിക്കയില്ല. വല്ല ഗോഷ്ടികളും കാണിച്ച് അവരെ രസിപ്പിക്കുവാനാരംഭിക്കും. ഭൃത്യവർഗ്ഗത്തിൽ രണ്ടുപേരെ അവൻ പ്രത്യേകിച്ചു സ്നേഹിക്കുന്നതായും സന്തോഷിപ്പിക്കുന്നതായും കാണപ്പെട്ടു. അവർ രണ്ടുപേരെയും അധികലാളനംചെയ്ത് അവരുടെ ജോലിയിൽ സഹായിച്ചു. ഷേക്ക്ഹസ്സൻ വന്നതിനുശേഷം അവർ രണ്ടു

പത്മാടെയും അരിപ്പാന്തതിന്നു വളരെ ശാന്തിയുണ്ടായി;
ന്നിമിത്തവും ഷേക്ക് ഹസ്സന്റെ സ്വഭാവഗുണം ഹേതു
അവർ മൂന്നുപേരും തമ്മിൽ വലിയ കൂട്ടുകെട്ടായി.
റും ഉറങ്ങുന്നതും പ്രവൃത്തി എടുക്കുന്നതും എല്ലാം
ന്നു. വിനോദത്തിന്നുവേണ്ടി കളികളും നാട
ണ്മാൻ പോകുന്നസമയത്തും കച്ചവടസംബ
ധികാരം എടുക്കുന്ന സമയത്തും ഇവർ മൂന്നു
ിൽ വിട്ടുപിരിഞ്ഞിരുന്നില്ല. ഷേക്ക് ഹസ്സ
ങ്ങളും വെക്കുന്നതിന് അവന്നു പെട്ടിയുണ്ടാ
അവൻ ഉപയോഗിച്ചിരുന്നതു തന്റെ കൂട്ടു
പെട്ടിയായിരുന്നു. ഒരു ദിവസം ഷേക്ക് ഹസ്സനും
ം ജോലികഴിഞ്ഞു് ഓരോന്നുപറഞ്ഞു വിനോദിച്ചു
ിരിക്കുമ്പോൾ പെട്ടിയിൽ സാമാനങ്ങളും മുണ്ടുകളും
ിവലിച്ചിട്ടിരിക്കുന്നതു കാണുകയാൽ അതെല്ലാമെടുത്തു
ഒതുക്കിവെക്കുന്നതിന്നായി അവൻ മുതിൎന്നു. പെട്ടിയിലു
ണ്ടായിരുന്ന സാമാനങ്ങളെല്ലാം എടുത്തു പുറത്തുവെച്ചു് ഓ
രോന്നായി എടുത്തു് ഒതുക്കിവെക്കുമ്പോൾ അവയുടെ കൂട്ട
ത്തിൽ ഒരു ചെറിയ വെള്ളിച്ചെല്ലം കാണുവാനിടയായി.
അതെടുത്തു തുറന്നുനോക്കിയപ്പോൾ അതിന്നുള്ളിൽ ഒരു
വലമടിച്ചീലയിൽ ഒരു സ്വൎണ്ണമോതിരവും സ്വൎണ്ണചങ്ങല
യോടുകൂടിയ ഒരു ചെറിയ സ്വൎണ്ണവാച്ചും കണ്ടെത്തി. അ
വയുടെ കാഴ്ച അവന്നു കൌതുകകരമായി തോന്നുകയാൽ
അവയെ കയ്യിലെടുത്തു നല്ലപോലെ പരിശോധിച്ചു. തിരി
കെവെക്കുന്നതിന്നുമുമ്പു കൂട്ടുകാരിൽ ഒരുവൻ അതു കണ്ടെ
ത്തി ചെല്ലത്തെ പെട്ടെന്നു ഷേക്ക് ഹസ്സന്റെ കയ്യിൽനി
ന്നു തട്ടിപ്പറിച്ചു. "എന്തിനാണു ആവശ്യമില്ലാത്ത സാതനം
എടുത്തു നോക്കണ്. ഈ ചെല്ലം ഇനിയു് കണ്ണോണ്ടു്
നോക്കരുതു്" എന്നു പറഞ്ഞു മററ ചങ്ങാതിയുടെയും
ഷേക്ക് ഹസ്സന്റെയും മുഖത്തു മാറിമാറി നോക്കി. കൂട്ടുകാ
രന്റെ മുഖം വിളറി. ശരീരംമുഴുവൻ വിയൎത്തു വിറച്ചു

തുടങ്ങി. സംസാരിപ്പാൻ വഹിയാതെ അവൻ തന്റെ സ്നേഹിതന്റെ മുഖത്തു തുറിച്ചു നോക്കി. ഇതു കണ്ടപ്പോൾ ഒന്നാമൻ "ശ്ശ് നിന്നാ പേടിക്കണ്ട്. ശേക്ക് ഹുസ്സൻ നമ്മുടെ കൂട്ട്യാണ്. ശ്ശ് ഓനെ പയപ്പെടേണ്ട." എന്നു പറഞ്ഞു രണ്ടാമനെ സമാധാനിപ്പിച്ചു. ഈ സംഭാഷണവും ഇവർ രണ്ടുപേരുടെയും പരിഭ്രമവും മുഖഭേദങ്ങളും കണ്ടു ഷേക്ക് ഹുസ്സൻ "ഇങ്ങളെന്തിനാണ് തുറിച്ചു തുറിച്ചു നോക്കണ്. ഞമ്മ ഒന്നും ബോധ്യക്കില്ല ഞമ്മക്ക് അതാവശ്യം." എന്നു പറഞ്ഞു കറുത്ത മുഖത്തോടുകൂടി എഴുനീറ്റു പുറത്തേക്കു പോയി. ഇതു കേട്ടപ്പോൾ പങ്കാളിമാരുടെ പരിഭ്രമത്തിന്നു കുറെ ആശ്വാസമുണ്ടായി. അന്നു ഷേക്ക് ഹുസ്സൻ പിന്നെ അവരുടെ അടുക്കലേക്കു പോയതേ ഇല്ല. രാത്രി വളരെ നേരത്തോളം ഉറക്കംവരാതെ വിഷമിച്ചു. പിറ്റേദിവസം അതികാലത്തു എഴുനീറ്റു പുറത്തേക്കു പോയി 7½ മണിക്കു മടങ്ങിവന്നു. അപ്പോൾ അവൻ ഒരുമിച്ചു വേറെ രണ്ടു മുഹമ്മദീയരുണ്ടായിരുന്നു. അവൻ അവർക്കു ചായയും പലഹാരവും സൽക്കരിച്ചു. അവർ മടങ്ങിപോകുന്നതിന്നുമുമ്പു ഷേക്ക് ഹുസ്സൻ തന്റെ മുതലാളിയേയും അവിടെയുണ്ടായിരുന്ന വേലക്കാരേയും അവർക്കു പരിചയപ്പെടുത്തിക്കൊടുത്തു.

ഷേക്ക് ഹുസ്സനും അവന്റെ പ്രത്യേക പങ്കാളിമാരും തമ്മിൽ കൂട്ടുകെട്ടു കുറേശ്ശെ കുറഞ്ഞുവരായി. അവർ അവനെ കാണുമ്പോൾ നടുങ്ങുവാനും സംശയിപ്പാനും തുടങ്ങി. നിവൃത്തിയുള്ളേടത്തോളം അവനെ കാണാതെ കഴിച്ചു. കുറച്ചുദിവസം ഇങ്ങിനെ കഴിഞ്ഞു. ഷേക്ക് ഹുസ്സൻ റങ്കൂൺ വിട്ടുവാൻ വിചാരിക്കുന്നു എന്ന് അവന്റെ കൂട്ടുകാരോടും മുതലാളിയോടും പറഞ്ഞു. അവർ വിരോധിച്ചു എങ്കിലും അവൻ സമ്മതിച്ചില്ല. അവൻ പിറ്റേദിവസം അവിടെനിന്നു കപ്പൽകേറി.

# പതിനെട്ടാമദ്ധ്യായം

---

## ദുർഗ്ഗമന്ദിരം

കാസർകോട്, മലയാളജില്ലയുടെ ഏററവും വടക്കെ ഭാഗത്തുള്ള ഒരു ചെറിയ പട്ടണമാണ്. തുളുരാജ്യവും മലയാളജില്ലയും തമ്മിൽ ഏകോപിക്കുന്നതു് ഇവിടെവെച്ചാണ്. ആ പട്ടണം മലയാളജില്ലയിൽപെട്ടതാണെങ്കിലും അവിടത്തെ നിവാസികൾ അധികവും തുളുനാട്ടുകാരാണ്. മലയാളത്തിലെ വലിയ പട്ടണങ്ങളോടു കിടപിടിക്കത്തക്ക വലിപ്പമൊ ജനപ്പെരുപ്പമൊ കച്ചവടസൗകര്യങ്ങളൊ വലിയ എടുപ്പുകളൊ പ്രകൃതിവൈചിത്ര്യത്തെയൊ കലാകൌശലത്തെയൊ ദ്യോതപ്പെടുത്തുന്ന കൌതുകകരമായ മററു കാഴ്ചകളൊ ഇവിടെ ഇല്ല. അയൽദേശവാസികളായ അസംഖ്യം ജനങ്ങൾ ദിവസേന ഓരോ ആവശ്യാർത്ഥം ഇവിടെ വന്നുകൊണ്ടിരിക്കുന്നതിനാൽ പട്ടണം സാമാന്യാ ജനത്തിരക്കുള്ളതെന്നുതന്നെ പറയാം.

ജനങ്ങൾ സാധാരണ ഗതാഗതംചെയ്യുന്ന ഒരു പാതയുടെ വക്കത്തുള്ള ഒരു മരത്തണലിൽ ഇരുന്നു് ഒരു ദിവസം കാലത്തു 9 മണിക്ക് ഒരു കാക്കാലൻ ചെപ്പടിവിദ്യ കാണിച്ചു വഴിപോക്കരെ ആകർഷിച്ചിരുന്നു. ഈ വിദ്യയിൽ അവൻ പ്രദർശിപ്പിച്ചിരുന്ന വശതയും പൊടിക്കൈകളും കണ്ടു് അനേകം വഴിപോക്കർ അവിടെ വന്നു് അവന്റെ നാലുപുറവുംകൂടി. അവർ അവന്റെ വിദ്യകൾ കണ്ടു് ആനന്ദിക്കയും അത്ഭുതപ്പെടുകയുംചെയ്തു. കാണികളിൽ ചിലർ അവനോടു വാദിച്ചു പന്തയംവെച്ചുതുടങ്ങി. അവരെല്ലാവരേയും അവൻ തോല്പിച്ചു് അവർ വെച്ചിരുന്ന പണമെല്ലാം അവൻ കരസ്ഥമാക്കി. ഇങ്ങിനെ ഒന്നരരണ്ടു മണിക്കൂറുനേരത്തോളം കളിനടന്നു. ആ സമയം ഒരു നായർ അവിടെ എത്തി. കുറച്ചുനേരം കളികണ്ടുനിന്നതിന്നു

ശേഷം അയാൾ കാക്കാലനോടു തക്കിപ്പാൻ തുടങ്ങി. ചെപ്പിനുള്ളിൽ പന്തുണ്ടെന്നു കാക്കാലനും ഇല്ലെന്നു നായരും വാദിച്ചു. അവർ ഓരോരുത്തനും 5 ഉറുപ്പികവീതം പന്തയംവെക്കുവാൻ സമ്മതിച്ചു. കാക്കാലൻ സംശയംകൂടാതെ തന്റെ സഞ്ചിയിൽനിന്ന് ഒരു അഞ്ചുറുപ്പികയുടെ നോട്ടെടുത്തു താഴത്തിട്ടു. നായർ തന്റെ വലത്തുകയ്യിലുണ്ടായിരുന്ന ഒരു ലക്കോട്ടു താഴെവെച്ചു മടിയിൽനിന്നു 5 ഉറുപ്പിക എടുത്തുവെച്ചു. ലക്കോട്ടു തപാലിൽ വന്നിട്ടുള്ളതായിരുന്നതിനാൽ അതിന്റെ പുറത്തു പതിച്ചിരുന്ന തപാൽമുദ്ര റദ്ദാക്കപ്പെട്ടിരുന്നു. കാക്കാലൻ അതെടുത്തു നോക്കി ഉടനെ താഴെവെച്ചു ചെപ്പുതുറന്നു. അതിനുള്ളിൽ നാലഞ്ചു പന്തുകൾ ഉണ്ടായിരുന്നു. പന്തയംവെച്ചിരുന്ന ഉറുപ്പികയും നോട്ടും കുറവൻ ഉടനെ എടുത്തു തന്റെ സഞ്ചിയിൽ നിക്ഷേപിച്ചു. തോററവൻ ഇളിഭ്യനായി ഒന്നുംമിണ്ടാതെ തന്റെ മൂർഖതയുടെ വൈഭവത്തെക്കുറിച്ചു വ്യസനിച്ചു തന്നെത്താൻ ശപിക്കുവാൻ തുടങ്ങി. കാക്കാലൻ തന്റെ സഞ്ചിയുംമുറുക്കി എഴുനീററു ഒരു പീടികയുടെ ഉമ്മറത്തു ചെന്നിരുന്നു. ആളുകൾ അങ്ങുമിങ്ങും ചിന്നിച്ചിതറിപ്പോയി. വാദിച്ചു പണം കളഞ്ഞവനും തന്റെ വഴിനോക്കി പോകുന്നതു കാക്കാലൻ കണ്ടു. അയാൾ അറിയാതെ കാക്കാലൻ അയാളെ പിന്തുടർന്നു. ഏകദേശം മൂന്നു നാഴിക വഴി അവർ ഇങ്ങിനെ മുമ്പും പിമ്പുമായി നടന്നപ്പോൾ ഒരു വലിയ കുന്നു കാക്കാലന്റെ ദൃഷ്ടിയിൽപ്പെട്ടു. കാക്കാലൻ നിന്നിരുന്ന പ്രദേശം മുതൽ കുന്നിന്റെ അടിവാരംവരെ ഒഴിഞ്ഞ വിശാലമായ ഒരു മൈതാനമായിരുന്നു. കുന്നു കുററിക്കാടുകളാലും വലിയ കരിങ്കൽക്കൂട്ടങ്ങളാലും നിറയപ്പെട്ടിരുന്നു. കുന്നിന്റെ മൂന്നു ഭാഗം വിശാലവും ഏകദേശം സമനിരപ്പുള്ള മൈതാനവും മറെറ ഭാഗം വായുമണ്ഡലത്തെ അതിക്രമിക്കുന്ന വലിയതരം കാട്ടുമരങ്ങളാൽ നിറയപ്പെട്ട ഒരു ഘോരവനത്തിന്റെ താഴ്വരയുമായിരുന്നു.

മൈതാനത്തിന്റെ ഏകദേശം മദ്ധ്യത്തിൽ ഏകാന്തമായ ഒരു പുരയുണ്ട്. അതിന്റെ സമീപത്താകട്ടെ ഏകദേശം രണ്ടു നാഴികക്കുള്ളിലാവട്ടെ വേറെ എടുപ്പുകളും ഒന്നും ഉണ്ടായിരുന്നില്ല. ഈ പുരയുടെ ഉമ്മറത്തുനിന്ന് ഇരുപുറത്തേക്കും മുമ്പിലേക്കും നോക്കുന്ന ഒരുവന്റെ ദൃഷ്ടികളെ മറയ്ക്കുന്നതായ വസ്തുക്കളൊന്നുംതന്നെയില്ല. കാക്കാലൻ മൈതാനത്തിന്റെ അറ്റത്തിൽനിന്നുകൊണ്ടു നായർ എവിടെക്കാണു പോകുന്നത് എന്നു നോക്കി മനസ്സിലാക്കി. നായർ നേരിട്ടു മേൽപ്രസ്താവിച്ചിട്ടുള്ള പുരയുടെ സമീപത്തേക്കു നടന്നു. അയാൾ അതിനകത്തു പ്രവേശിച്ചു. പുരയുടെ പിൻഭാഗം കാട്ടുപ്രദേശമാണെന്നു കാണുകയാൽ കാക്കാലൻ പെട്ടെന്നു നായരുടെ മുമ്പിൽ ചെന്നു ചാടേണമെന്നു കരുതി കാട്ടുവഴിയായി പ്രസ്തുത പുരയുടെ സമീപത്തേക്കു ചെന്നു. കാക്കാലൻ പുരയുടെ സമീപത്തെത്തിയ ഉടനെ നായർ അവനെക്കണ്ടു "താൻ എന്തിനാണ് ഇങ്ങോട്ടുവന്നത്. ഇനിയും പണം പറിക്കാമെന്നു വിചാരിച്ചിട്ടാണോ? ഒരിക്കൽ വിഡ്ഢിത്തം പിണഞ്ഞതു പിണഞ്ഞു. ഇനി പറ്റുന്നതല്ല. ഇങ്ങോട്ടു വരേണ്ട. ഉടനെ തിരികെ പോയ്ക്കൊൾക. ഇവിടെ അന്യനൊരുത്തൻ വന്നു എന്ന് എജമാനൻ അറിഞ്ഞാൽ കലശലുണ്ടാകും. അതുനിമിത്തം എന്റെ ഉപജീവനമാർഗ്ഗം നഷ്ടമാകുകയും ചെയ്യും."

കാക്കാലൻ— "തമ്പുരാനെ! അടിയൻ പണം കൊണ്ടുപോകാൻ വന്നതല്ല. നിങ്ങളോടു വാങ്ങിയതു തിരിച്ചുതരുവാൻ വന്നതാണ്. ഇതാ നിങ്ങളുടെ പണം നിങ്ങൾതന്നെ എടുത്തുകൊൾവിൻ. (എന്നു പറഞ്ഞു 5 ഉറുപ്പികയുടെ ഒരു നോട്ടു നായരുടെ സമീപത്തേക്കിട്ടുകൊടുത്തു) ഇവിടെ ആരും പ്രവേശിച്ചുകൂടാ എന്നുള്ള നിർബ്ബന്ധത്തെക്കുറിച്ച് അടിയൻ അറിഞ്ഞില്ല. അതറിഞ്ഞാൽ തമ്പുരാന്റെ പണത്തെ അപ്പോൾതന്നെ തരുമായിരുന്നു.

മനുഷ്യരെ കാണ്മാൻ പാടില്ലാത്ത തമ്പുരാന്റെ എജമാനൻ ആരാണ്?"

നായർ— (തൊട്ട വേഗത്തിൽ കരസ്ഥമാക്കി) "എജമാനൻ ആരെന്നറിഞ്ഞിട്ടു താങ്കൾക്കു പ്രത്യേകകാര്യം വല്ലതുമുണ്ടോ? ഉണ്ടെങ്കിൽതന്നെ പറയുവാൻ ഞാൻ തയ്യാറില്ല. എന്റെ ഇന്നത്തെ കണി വളരെ ചീത്തയായി എന്നു ഞാൻ അനുമാനിച്ചു. തിണ്ണിൽപിന്ന വഴയ്ക്കൽ ഉതമ്പുകണക്ക നഷ്ടമായിപ്പോയി എന്നു ഞാൻ തീർച്ചപ്പെടുത്തിയ പണം തിരിച്ചു കിട്ടിയതോർക്കുമ്പോൾ കണിയുടെ ഫലം തീരെ ചീത്തയാണെന്നു പറയുവാൻ പാടില്ല."

കാക്കാലൻ—"തമ്പുരാനെ ബോദ്ധ്യപ്പെടുത്തി കൊള്ളിച്ചതുകൊണ്ട് എന്റെ ദാരിദ്ര്യം നീങ്ങില്ല. ഞാൻ തമ്പുരാനെപ്പോലെയുള്ളവരുടെ വക്കൽനിന്നു യാതൊന്നും പിടിച്ചുപറിക്കാറില്ല. ധനവാന്മാരോടു ധാരാളം വാങ്ങും, സാധുക്കൾക്കു കൊടുക്കുകയും ചെയ്യും."

നായർ— "ധനവാന്മാരോടു വാങ്ങി സാധുക്കൾക്കു കൊടുക്കുന്നതു് എന്തിനായിട്ടാണ്? സാധുക്കൾക്കു പ്രയത്നിച്ചു സമ്പാദിച്ചുകൂടേ? ധനവാന്മാർ സമ്പന്നന്മാരായതു സാധുക്കളോടു പിടിച്ചുപറിച്ചിട്ടാണോ? അതു് അവരുടെ അസാധാരണമായ പ്രയത്നത്തിന്റെയും സാമർത്ഥ്യത്തിന്റെയും ഫലമല്ലേ?"

കാക്കാലൻ— "നമ്മുടെ നാട്ടിൽ മാത്രമല്ല മറ്റെല്ലാ ദിക്കിലുമുള്ള ധനവാന്മാരിൽ 100-ൽ 99-ം കേമന്മാരായിട്ടുള്ളതു് അവരുടെ സ്വന്തപ്രയത്നത്താലല്ല. തമ്പുരാൻ മറ്റു തരത്തിൽ ധരിച്ചിട്ടുണ്ടെങ്കിൽ അതു തെററാണ്. അവർ യാതൊരു ജോലിയും ചെയ്യാതെ ദാരിദ്ര്യത്തിൽ മുങ്ങിക്കിടക്കുന്നവരെക്കൊണ്ടു കഠിനമായി അദ്ധ്വാനിപ്പിച്ചു് അതിനാലുണ്ടാവുന്ന ലാഭത്തിൽ ഒരു ശതാംശംപോലും അവർക്കു കൊടുക്കാതെയും അവരെ ദ്രോഹിച്ചും ഉണ്ടാക്കീട്ടുള്ള

സ്വത്താണു് കോടീശ്വരന്മാരുടെ ഐശ്വര്യസമൃദ്ധി. ഇവർക്കു് എത്ര പണം കിട്ടിയാലും തൃപ്തിവരുന്നതല്ല. അന്യാഗ്രഹികളായിട്ടുള്ളവർ അന്യായമായ ദ്രവ്യമുണ്ടാകുമെന്നു കരുതി അഗ്നിയിൽ ചെന്നു ചാടുന്ന ശലഭപ്രായന്മാരായി എന്റെ മുമ്പിൽ വന്നു വീഴുന്നു. ഈ തരക്കാരെ കണ്ടാൽ ഞാൻ വെറുതെ വിടുകയില്ല. ആദ്യത്തിൽ ഞാനവരെ സന്തോഷിപ്പിക്കും. പിന്നീടു ഞാൻ അവരുടെ കൈശ്ശീലയിൽ ഉള്ളേടത്തോളം പണം കരസ്ഥമാക്കുകയും ചെയ്യും. ഈ വിധമാണു് എന്റെ ഉപജീവനം."

നായർ—"താൻ എന്റെ പണം തിരിച്ചുതന്നതിനാൽ ഞാൻ അത്യന്തം സന്തോഷിക്കുന്നു."

കാക്കാലൻ—(നായരുടെ അന്തർഗ്ഗതമറിയുവാനായി) "തമ്പുരാന്നു് ഈ വിദ്യ കുറച്ചു പഠിച്ചാൽ കൊള്ളാമെന്നുണ്ടോ?"

നായർ—"ഉവ്വ്. പക്ഷേ, ഇപ്പോൾ സൗകര്യമില്ല."

കാക്കാലൻ—"ഇതു പഠിക്കുവാൻ വലിയ പ്രയാസമില്ല. അടിയൻ എളുപ്പത്തിൽ പഠിപ്പിക്കാം."

നായർ—"ഇവിടെ ഞാൻ മാത്രമേയുള്ളു. ജോലികൾ അനവധി നിർവ്വഹിപ്പാനുണ്ടു്. അതിനാൽ ഒരു സമയവും ഒഴിവുണ്ടാകയില്ല."

കാക്കാലൻ—"രാത്രിയും ജോലിയുണ്ടോ? വേണമെങ്കിൽ രാത്രിസമയങ്ങളിൽ ഞാനിവിടെ വരാം. നിങ്ങൾക്കു് ഈ വിജനപ്രദേശത്തു് ഏകനായിരിക്കാതെയും കഴിക്കാം. എനിക്കു നിങ്ങൾ യാതൊരു പ്രതിഫലവും തരേണ്ട."

നായർ—"താൻ എനിക്കുവേണ്ടി അത്രത്തോളം കഷ്ടപ്പെടേണമെന്നില്ല."

കാക്കാലൻ—"തമ്പുരാനേ! എനിക്കു പണക്കാരോടു

വിനയവും സാധുക്കളോടു സ്നേഹവുമാണ്. നിങ്ങളും വലിയ പണക്കാരനല്ലെന്നു ഞാൻ ധരിച്ചിരിക്കുന്നു. സാധുക്കളെ സഹായിക്കുന്നതിനും അവരുടെ പ്രീതി സമ്പാദിക്കുന്നതിനുംവേണ്ടി എന്റെ പ്രാണനെക്കൂടി ഉപേക്ഷിക്കുവാൻ ഞാൻ ഒരുക്കമാണ്. നിങ്ങളും സന്തോഷത്തോടുകൂടെ സംരക്ഷിക്കണം. ഞാനിപ്പോൾ പോകുന്നു. വൈകുന്നേരം മടങ്ങിവരാം." എന്നു പറഞ്ഞു കാക്കാലൻ വേഗത്തിൽ അവിടെനിന്നു പോയി

നായർക്ക് പെട്ടിവിദ്യ അഭ്യസിപ്പാൻകൊള്ളാമെന്നു തന്നെ താല്പൎയ്യമായിരുന്നു. പ്രതിഫലംകൂടാതെ പഠിപ്പിക്കാമെന്നു കാക്കാലൻ പറഞ്ഞതിനാൽ അയാൾ സന്തോഷഭരിതനായി. ഈ വിദ്യ എളുപ്പത്തിൽ സാധിച്ചാൽ അതു തന്റെ ഉപജീവനമാൎഗ്ഗമായിത്തീരുന്നതിനു പുറമെ നല്ല സമ്പാദ്യത്തിനുംകൂടി കാരണമായിത്തീരുമെന്നും താൻനിമിത്തം ഒരു വലിയ പണക്കാരനാവാൻ ഇടവരുമെന്നും മറ്റും പണ്ടു ശ്ലോകം ഉഴിച്ചു മലർപ്പൊടി ലക്ഷിന്നാശിച്ചിരുന്ന വാദ്ധ്യാരെപ്പോലെ ആലോചിച്ചു സന്തോഷസാഗരത്തിൽ മുങ്ങി നീന്തുവാൻ തുടങ്ങി. ഈ വിചാരത്തിൽ തന്നെ അയാൾ തന്റെ മനസ്സിനെ ലയിപ്പിച്ച് ഏകാഗ്രചിത്തനായിരുന്നതിനാൽ അന്നത്തെ ഭക്ഷണകാൎയ്യം അയാൾ തീരെ മറന്നു. ഏകദേശം ഒരു മണിക്കൂറു നേരത്തോളം അയാൾ ഈ നിലയിൽത്തന്നെ ഇരുന്നു. അതിനുശേഷം വെപ്പും ഊണും കഴിഞ്ഞു വീട്ടിന്റെ താഴ്വാരത്തിൽ വന്ന് അവിടെ ഇടവിടാതെ വീശിക്കൊണ്ടിരുന്ന തണുത്ത കാറ്റേറ്റു വിശ്രമത്തിന്നായി കിടന്നു. കാറ്റു സുഖകരമാംവണ്ണം വീശിക്കൊണ്ടിരുന്നതിനാൽ അയാൾ പെട്ടെന്നു നിദ്രാവശനായിത്തീൎന്നു.

വൈകുന്നേരം മടങ്ങിവരാമെന്നു പറഞ്ഞുപോയ കാക്കാലൻ യഥാൎത്ഥത്തിൽ ആ പ്രദേശം വിട്ടു പോയിട്ടുണ്ടാ

യിരുന്നില്ല. നായർ തന്നെത്താൻ ആ വിജനപ്രദേശത്തു താമസിക്കുന്നത് എന്തുദ്ദേശത്തോടുകൂടിയാണെന്നും അയാളല്ലാതെ വേറെ ആരെങ്കിലും അവിടെ താമസിക്കുന്നുണ്ടോ എന്നും ഉള്ള ഉൾക്കണ്ഠയാൽ അവൻ ആ വീട്ടിന്റെ പരിസരങ്ങളിൽത്തന്നെ ഒളിച്ചിരുന്നു നായരുടെ പ്രവൃത്തികളെ സൂക്ഷ്മമായി കണ്ടറിഞ്ഞു. ഭക്ഷണസാധനങ്ങളും പാകംചെയ്തു പാത്രങ്ങളിൽ പകർന്നു വീട്ടിനുള്ളിലേക്കു കൊണ്ടുപോകുന്നതും കുറേനേരം കഴിഞ്ഞു് ഒഴിഞ്ഞ പാത്രങ്ങളും തിരികെ കൊണ്ടുവരുന്നതും അവൻ കണ്ടു. ഇതു കണ്ടപ്പോൾ അവനു സംശയം വർദ്ധിച്ചു. അതിന്റെ സൂക്ഷ്മം ഗ്രഹിക്കണമെന്നു തീർച്ചപ്പെടുത്തി നായർ ഉറങ്ങിക്കൊണ്ടിരുന്ന തക്കംനോക്കി നിശ്ശബ്ദമായി വീട്ടിന്റെ സമീപത്തേക്കു ചെന്നു. പുരയുടെ വാതിൽ പൂട്ടീട്ടുണ്ടായിരുന്നു. പുറത്തേക്ക് ഒരു വാതിൽ മാത്രമേ ഉണ്ടായിരുന്നുള്ളു. ജനൽ ഒന്നും കണ്ടില്ല. അവൻ വേഗം പുരയുടെ പിൻഭാഗത്തു ചെന്നു പുരയുടെ മുകളിൽ കയറി തട്ടിൻപുറത്തേക്കു ചാടുകയും തട്ടുപലക പൊളിച്ചു താഴത്തേക്കിറങ്ങുകയും ചെയ്തു. അവൻ ഇറങ്ങിയതു് ഒരു വിശാലമായ മുറിയിലേക്കായിരുന്നു. അതിന്നകത്താരെയും കണ്ടില്ല. യാതൊരുവിധമായ സാമാനങ്ങളും അതിനുള്ളിലുണ്ടായിരുന്നില്ല. ആ മുറിക്ക് ഏകദേശം 4 ദണ്ഡു നീളവും 2½ ദണ്ഡു വീതിയും ഉണ്ടു്. മുറിയുടെ ഒത്ത നടുവിൽക്കൂടി നെടുനീളത്തിൽ ഒരു വലിയ ശിലാഭിത്തിവെച്ചു ഈയക്കട്ടകൾ അതിന്മേൽ പിടിപ്പിക്കുകയും ശിലാഭിത്തിയെ താങ്ങുവാനായി ആറു വലിയ മരത്തൂണുകൾ നാട്ടുകയും ചെയ്തിട്ടുണ്ടായിരുന്നു. അതിൽനിന്നു പുറത്തേക്കു കടക്കുവാൻ ഒരു ഒററ വാതിൽ മാത്രമേ ഉണ്ടായിരുന്നുള്ളു. വായുഗതാഗതത്തിനുകൂടി വേറെ യാതൊരു മാർഗ്ഗവും ഉണ്ടായിരുന്നില്ല. അവൻ അകത്തുനിന്നു് ആ വാതിൽ വലിച്ചുനോക്കി. തുറ

ന്നില്ല. വല്ല ശബ്ദവും കേൾക്കുന്നുണ്ടോ എന്നു ചെവിയോർത്തുനിന്നു. യാതൊരു ശബ്ദവും കേട്ടില്ല. നാലുഭാഗവും വെളുത്തേച്ച വെണ്ണക്കല്ലുപോലെ വൃത്തിയായി മിനുക്കിട്ടുണ്ടായിരുന്നതിനാൽ ചുമരിന്മേൽ ഒരു വിള്ളൽകൂടിയുണ്ടായിരുന്നില്ല. "ഈ ഗുഹയുടെ വലിപ്പത്തിനൊത്ത മുറിയായിട്ടില്ല. പരിചയമില്ലാത്തവർക്ക് കണ്ടുപിടിപ്പാൻ നിവൃത്തിയില്ലാത്ത വല്ല ഗുപ്തദ്വാരങ്ങളും ഈ ചുമരുകളിലുണ്ടായിരിക്കണം. അതു കണ്ടുപിടിക്കുവാൻ യാതൊരു മാർഗ്ഗവും കാണുന്നതുമില്ല." എന്നു മനസ്സിലാലോചിച്ചു ചുമരിന്മേൽ ചാരി ചിന്താമഗ്നനായി കുറച്ചുനേരം നിന്നു. അപ്പോൾ അവൻ ചാരിനിന്നിരുന്ന ഭാഗം അല്പം പിന്നോക്കം നീങ്ങുന്നതായി അവന്നുതോന്നി. വേഗത്തിൽ തിരിഞ്ഞുനിന്ന് ആ സ്ഥലത്തെ ചുമർ സൂക്ഷ്മദൃഷ്ട്യാ പരിശോധിച്ചു. അതിന്മേൽ ഒരു ചെറിയ പിള്ളയൊന്നു തറച്ചിട്ടുള്ളതായി കാണപ്പെട്ടു. അവൻ അതു പിടിച്ചുവലിച്ചുനോക്കി. പറിഞ്ഞില്ല. പിന്നെ അതമർത്തിനോക്കി. ഈവിധം ചെയ്തപ്പോൾ അവന്റെ ദൃഷ്ടികൾക്കു വിഷയീഭവിച്ചതു അത്യാശ്ചര്യകരമായ ഒരു അപൂർവ്വകാഴ്ചയായിരുന്നു. ഏകദേശം 3 കോൽ പൊക്കവും ഒന്നരക്കോൽ വീതിയും അരവിരൽ ഘനവുമുള്ളതും വെളുത്തു മിനുമിനുപ്പുള്ള വെണ്ണക്കല്ലുകൊണ്ടു നിർമ്മിക്കപ്പെട്ടതുമായ ഒരു വാതിൽ പെട്ടെന്നു താനെത്താൻ തുറന്നു. ഇതു ഒരു കോണിപ്പടിയുടെ മുകളിൽ സ്ഥാപിക്കപ്പെട്ടിരുന്ന ഒരു യന്ത്രകവാടമായിരുന്നു. അവൻ ഈ കോണിപ്പടിവഴിയായി താഴെ ഇറങ്ങുവാൻ തുടങ്ങി. 50 പടികൾ ഇറങ്ങിയപ്പോൾ സമനിലമെത്തി. ആ സ്ഥലം സൂര്യരശ്മി പ്രവേശിക്കാത്ത ഒരു ഗുഹയാണെന്നവന്നു തോന്നി. അവിടം മുഴുവൻ അന്ധകാരമയമായിരുന്നതിനാൽ അതിന്റെ ദീർഘവിസ്താരമോ സ്വഭാവമോ കണ്ടറിയുവാൻ അവന്നു തീരെ സാധിച്ചില്ല. വിളക്കു കൂടാതെ അതിനു

ക്കൊട്ടക്കാരനെന്ന് അദ്ദേഹത്തിന്റെ അപേക്ഷയില്ലാതെതന്നെ താൻ കയ്യേററിട്ടുണ്ടായിരുന്ന സംബന്ധകാര്യത്തിൽ വേണ്ടതു പ്രവർത്തിപ്പാനായി മൂപ്പിൽനായർ നിയമിച്ചിട്ടുണ്ടായിരുന്ന ഭൃത്യന്മാർ തങ്ങളാൽ കഴിയുന്നവിധം പലഉപായങ്ങൾ പ്രയോഗിച്ചിട്ടും അനുകൂലമായ വഴികളൊന്നും തെളിഞ്ഞുകാണായ്കയാൽ നായർക്കല്പം ബുദ്ധിക്ഷയമുണ്ടായി. അതിനാൽ അവസാനക്കയ്യായി ഒരു വിദ്യകൂടി പ്രയോഗിപ്പാൻ അയാൾ തീർച്ചപ്പെടുത്തി. ഒരു ദിവസം അയാൾ തന്റെ വിശ്വസ്തഭൃത്യന്മാരായ രാമകൃഷ്ണപിള്ളയേയും പങ്ങുമേനോനേയും തന്റെ സ്വകാര്യമുറിയിലേക്ക് കൂട്ടിക്കൊണ്ടുപോയി താഴെ പറയുംപ്രകാരം പറഞ്ഞു.

മൂപ്പിൽനായർ— "പങ്ങുമേനോനേ! നിങ്ങളുടെ സുഖക്കേടൊരുവിധം ആശ്വാസമായില്ലേ? ഇനിയെങ്കിലും കാര്യാദികളിൽ പ്രവേശിച്ചുകൂടെ?"

പങ്ങു— "പത്മവിലാസത്തിൽനിന്നു പോന്നതിൽ പിന്നെ ദീനത്തിൽപെട്ടതിനാൽ എന്റെ ഉദ്ദേശങ്ങളെല്ലാം തെറ്റിപ്പോയി. ദീനം പിടിച്ചു കിടക്കുന്നകാലത്ത് എന്റെ ആത്മാവു കൂട്ടിൽ അടക്കപ്പെട്ട അക്ഷമനായ പുലിയെപ്പോലെ എന്റെ ശരീരത്തെ ഭേദിച്ചു പുറത്തേക്കു ചാടുമെന്നാണ ഞാൻ കരുതിയിരുന്നതു്."

മൂപ്പിൽനായർ— "ആവിധം സംഭവിക്കാഞ്ഞതു് എന്റെ നല്ലകാലം തന്നെ. ബുദ്ധി ഉപയോഗിക്കേണ്ടുന്ന കാര്യങ്ങൾ നേരിടുമ്പോൾ ഞാൻ ബലമായി കരുതിട്ടുള്ളതു നിങ്ങളുടെ വിലയേറിയ ഉപദേശവും സഹായവുമാണ്. നിങ്ങളുടെ സഹായം എനിക്കൊരുകാലത്തും ഒഴിച്ചുകൂടാത്തതാണ്. നിങ്ങൾ മരിച്ചാൽ പിന്നെ ഞാൻ ജീവിച്ചിരുന്നിട്ടു യാതൊരു പ്രയോജനവുമില്ല."

പങ്ങു— "മുഖസ്തുതി പറഞ്ഞു സമയം കളഞ്ഞതു മതി."

രായ ഇവർ വണ്ടിയിൽകേറി യാത്ര ആരംഭിച്ചു. സുകുമാരൻ തന്റെ ചവിട്ടുവണ്ടിയിൽ കയറി അവരെ അനുഗമിച്ചു. വണ്ടി വേഗത്തിൽ ഓടിച്ചിരുന്നു. വഴിയിൽ യാതൊരു തടസ്സവും ഉണ്ടായില്ല. അതിനാൽ അധികതാമസംകൂടാതെ വണ്ടി ഉദ്ദിഷ്ടസ്ഥലത്തിന്റെ മിക്കവാറും സമീപത്തെത്തി. അപ്പോഴേക്കും വണ്ടിയുടെ യന്ത്രത്തിന് എന്തോ സ്വല്പമായ കേടു തട്ടുകയാൽ വണ്ടി പെട്ടെന്നു നിന്നു. സുകുമാരനും തന്റെ വാഹനത്തെ നിറുത്തി. യാത്രക്കാർ മൂവരുംകൂടി താഴെ ഇറങ്ങി വണ്ടിയുടെ കേടു തീർക്കുമ്പോഴേക്കു മടങ്ങി വരാമെന്നു കരുതി കുതിച്ചുനടന്നു. സുകുമാരൻ അവരെ വിടാതെ പിന്തുടർന്നു. സ്വല്പസമയംകൊണ്ടു അവർ ഭൂഗർഭമന്ദിരദ്വാരത്തിൽ എത്തി. കാവൽക്കാരനെ വിളിച്ചു വാതിൽ തുറപ്പിച്ച് അവർ ഗുഹകളിൽ പ്രവേശിച്ചു. മൂപ്പിൽനായർ ആസനസ്ഥനായി വാസുനമ്പിയാരെയും ശാരദയെയും വിളിച്ചുകൊണ്ടുവരുവാൻ പറഞ്ഞു. ആജ്ഞാനുസരണം അവരുടെ കാരാഗൃഹമുറികളിൽനിന്ന് അവരെക്കൂട്ടിക്കൊണ്ടുവന്നു. അവർ രണ്ടുപേരുടെയും ആകസ്മികമായ പരസ്പരസന്ദർശനം അവരെ സന്തോഷാശ്ചര്യപരതന്ത്രരാക്കി.

നായർ—(യഥാർത്ഥശബ്ദം മാററി) "പുത്രവാത്സല്യവും പിതൃസ്നേഹവും കാണിപ്പാൻ ഞാൻ നിങ്ങൾക്കു പിന്നീടു സമയം അനുവദിക്കാം. ഇപ്പോൾ രണ്ടുപേരും അകന്നുനിന്നു ഞാൻ ചോദിക്കുന്ന ചോദ്യങ്ങൾക്ക് ഉടനടൻ മറുപടി പറയണം." (എന്നു പറഞ്ഞപ്പോൾ വാസുനമ്പിയാരും ശാരദയും അവർ പ്രദർശിപ്പിക്കുവാൻ തുനിഞ്ഞ വാത്സല്യചേഷ്ടകളിൽനിന്നു വിരമിച്ചകന്നു നിന്നു.) നായർ മുമ്പുപറഞ്ഞതിനെ തുടർന്നു കഠിനകുററം ചെയ്തിട്ടുള്ളവരെ ശിക്ഷിക്കുന്നതിനു വിധി ഉച്ചരിപ്പാൻ തുടങ്ങുന്ന ന്യായാധിപന്റെ പ്രസാദലേശത്തോടുകൂടി "നമ്പിയാരെ! നിങ്ങളും

ഞാനേയും കാരാഗൃഹവാസികളായി തീരുവാനുള്ള കാരണം നിങ്ങൾ ധരിച്ചിട്ടുണ്ടോ?"

നമ്പ്യാർ—"ഇല്ല. ഈശ്വരൻ എന്നെ ഈ വിധം ശിക്ഷിക്കുമെന്നു ഞാനൊരിക്കലും വിചാരിച്ചിരുന്നില്ല. ഞങ്ങൾ യാതൊരു കുററവും ചെയ്തിട്ടില്ലല്ലോ. പിന്നെ എന്തിനാണു ഞങ്ങളെ ഈ വിധം കഷ്ടപ്പെടുത്തുന്നതു്?"

കുപ്പിനനായർ—"അതിനു തക്കതായ കാരണമുണ്ടു്. നിങ്ങൾ ഒരു ഉദ്ധതക്കാരനാണു്. നിങ്ങളുടെ സ്വഭാവം നന്നാക്കണമെന്നു കരുതീട്ടാണു് ഈ വിധം ചെയ്തിട്ടുള്ളതു്."

നമ്പ്യാർ—"അതെന്താണെന്നറിഞ്ഞില്ല. പറയുവാൻ വിരോധമില്ലെങ്കിൽ അറിഞ്ഞാൽ കൊള്ളാമെന്നുണ്ടു്."

നായർ—"നിങ്ങളുടെ പ്രവൃത്തികൾ എല്ലായ്പോഴും നിങ്ങളുടെ അഭിപ്രായം അനുസരിച്ചായിരിക്കണം. മററുള്ളവരുടെ ഇഷ്ടത്തിനു നിങ്ങൾ അടിമപ്പെടരുതു്. മനുഷ്യർ സ്വാതന്ത്ര്യബുദ്ധികളായിരിക്കാഞ്ഞാൽ ചിലപ്പോൾ നിങ്ങളിപ്പോളനുഭവിക്കുന്ന തരത്തിൽ കഷ്ടപ്പെടേണ്ടതായി വരും. അപ്രകാരം അടിമപ്പെടുന്നതു നിങ്ങളെപ്പോലെയുള്ള യോഗ്യർക്കുചിതമല്ല."

നമ്പ്യാർ—"അർത്ഥഗർഭമായിട്ടുള്ള സംഭാഷണത്തിന്റെ താല്പര്യം ഗ്രഹിക്കത്തക്ക സാമർത്ഥ്യം എനിക്കില്ല."

നായർ—"നല്ലപോലെ മനസ്സിരുത്തി കേട്ടുകൊൾക. നിങ്ങളുടെ അളിയൻ ഗോപാലപ്പണിക്കർ കൊലപാതകക്കേസ്സിൽ പ്രതിയായി സഹായത്തിനാരുമില്ലാതെ കഴിയുന്നു. നിങ്ങൾ ബന്ധനത്തിൽ കിടക്കുന്നു. വീട്ടിലുള്ളവരെ ആശ്വസിപ്പിക്കുവാൻ അവിടെ ആരുമില്ല. നിങ്ങളുടെ പ്രിയപുത്രി ശാരദ കാരാഗൃഹവാസത്താൽ ദിനംപ്രതി കഷ്ടപ്പെടുകയും വ്യസനിക്കുകയും ചെയ്യുന്നു. ഇതിന്നു

ല്ലാം കാരണമെന്തെന്നു നിങ്ങൾ ഇനിയും ധരിച്ചിട്ടില്ല. അതിന്നുള്ള ഹേതു നിങ്ങളുടെ ധൈര്യമില്ലായ്മയും പ്രവൃത്തിദോഷവുമാണ്. കുട്ടികൾക്കു പ്രായമായാൽ അവരെ അനുരൂപന്മാരായ വരന്മാർവശം ഏല്പിക്കേണ്ടതു മാതാപിതാക്കന്മാരുടെ കടമയാണ്. ആ സംഗതി തീരെ വിസ്മരിച്ച് അതിൽ തങ്ങൾക്കു യാതൊരു ബാദ്ധ്യതയുമില്ലെന്നു നടിച്ചു പ്രകൃതിസിദ്ധമായ തങ്ങളുടെ സകല സ്വാതന്ത്ര്യത്തെയും കേവലം അബലകളും പരതന്ത്രകളുമായ സ്ത്രീകൾക്കു് ഒഴിഞ്ഞുകൊടുക്കുന്നതിന്റെ അനൗചിത്യത്തെക്കുറിച്ചു നിങ്ങൾ ആലോചിച്ചിട്ടുണ്ടോ? ഇല്ലെങ്കിൽ ഇനി എങ്കിലും ആലോചിപ്പാൻ ഭാവമുണ്ടോ?"

നമ്പ്യാർ—(ഈ പ്രസംഗത്തിൽ വെറുപ്പുതോന്നി) "ഞാനെന്തു ചെയ്യണമെന്നാണു നിങ്ങൾ ഉപദേശിക്കുന്നതു്. വളച്ചു തിരിച്ചു പറയാതെ പ്രകൃതത്തിൽ പ്രവേശിച്ചാൽ കൊള്ളാം."

മൂപ്പിൽനായർ—(നമ്പ്യാരുടെ മനസ്സിന്റെ കെട്ടുകളെ അഴിപ്പാനായി താൻചെയ്ത ദീർഘപ്രസംഗം വിഫലമായി തീർന്നില്ലെന്നുള്ള ആശ്വാസത്തോടുകൂടി) "ഞാൻ പറയുന്നതുപോലെ നിങ്ങൾ ചെയ്യാമെങ്കിൽ നിങ്ങളെ ഉടനെ സ്വതന്ത്രനാക്കാം. ഇല്ലെങ്കിൽ നിങ്ങളുടെയും നിങ്ങളുടെ പ്രിയപുത്രിയുടെയും ജീവിതശേഷം ഈ കാരാഗൃഹത്തിൽതന്നെ കഴിക്കേണ്ടതായി വരും. ഇതുവരെ നിങ്ങൾക്കു യാതൊരു കഷ്ടപ്പാടുമുണ്ടായിട്ടില്ല. ഇനിയുണ്ടാവാനുള്ളതു് അതിഭയങ്കരമായിരിക്കും."

നമ്പ്യാർ—"കാര്യം പറഞ്ഞാലല്ലേ സാദ്ധ്യമോ അസാദ്ധ്യമോ എന്നറിയുവാൻ നിവൃത്തിയുള്ളു."

മൂപ്പിൽനായർ—"നിങ്ങളാൽ സാധിക്കാവുന്ന കാര്യമല്ലാതെ അസാദ്ധ്യമായതൊന്നും നിങ്ങളെക്കൊണ്ടു ചെയ്യിപ്പിക്കണമെന്നു ഞാനുദ്ദേശിക്കുന്നില്ല. കേട്ടുകൊൾക.—

നിങ്ങളുടെ മകൾ ശാരദയെ ബാരിസ്റ്റർക്കു കല്യാണം കഴിച്ചു കൊടുക്കണം!! നിങ്ങൾ ബാരിസ്റ്ററെ അപമാനിച്ചതിന്നു പിഴയായി 10000 ഉറുപ്പിക കൊടുക്കണം. ഇവ രണ്ടും നിങ്ങൾ നിവൃത്തിക്കാമെങ്കിൽ നിങ്ങൾ രണ്ടുപേരെയും ഉടനെ സ്വാതന്ത്ര്യമാക്കുകയും പണിക്കരുടെ മേലുള്ള കൊലപാതകക്കേസ്സിൽനിന്നു് അദ്ദേഹത്തെ ഒഴിവാക്കുകയും ചെയ്യാം."

നമ്പ്യാർ — (അശ്രുകണങ്ങൾ നിറഞ്ഞ കണ്ണുകളോടുകൂടി ശാരദയുടെ മുഖത്തു നോക്കി) "കുട്ടീ! നിന്റെ ഹിതത്തിന്നു ഞാനിതുവരെ വിരോധം പറഞ്ഞിട്ടും പ്രവൎത്തിച്ചിട്ടും ഇല്ല. ഈപ്രകാരം ചെയ്യുന്നതിന്നു് എനിക്കു തീരെ മനസ്സില്ല."

ശാരദ — അയ്യോ! നാമൊക്കെ കാരാഗൃഹവാസികളാണെന്നു ഞാനിതുവരെ ധരിച്ചില്ല. ഈ സംഗതി കാലെ അറിഞ്ഞിരുന്നാൽ എന്റെ മനോവേദനക്കല്പമാശ്വാസമുണ്ടാകുമായിരുന്നു. നമ്മെ കള്ളന്മാർ പിടികൂടിയതിന്നു ശേഷം രണ്ടു പേരെയും രണ്ടു സ്ഥലത്തേക്കാണല്ലൊ കൊണ്ടുപോയതു്. ഞാൻ ഇവിടെ വന്നിട്ടധികദിവസമായില്ല. പത്മാവിലാസത്തിൽ കുറെദിവസം ഞാൻ താമസിക്കയുണ്ടായി. അതികഠിനമായ ദീനത്തിൽ പെട്ടു. ദീനം തീരെ സുഖപ്പെടുന്നതിന്നു മുമ്പെ എന്നെ ഇങ്ങോട്ടു സ്ഥലം മാററി. എന്നെ പിടിച്ചു തടവിൽ പാൎപ്പിച്ചിട്ടുള്ളതു കേളുണ്ണിമൂപ്പിലെ നായരുടെ ഉത്സാഹത്താലാണെന്നു ഞാൻ ഒടുവിൽതന്നെ ധരിച്ചു. അദ്ദേഹത്തിന്റെ ഭൃത്യന്മാർ യമദൂതന്മാരെപ്പോലെ പലപ്പോഴും ഇപ്പോൾ ഈ മഹാൻ (ആസനസ്ഥനായവനെ ചൂണ്ടിക്കാണിച്ചു) പറഞ്ഞ വിധം ഓരോന്നു ജല്പിച്ചു് എന്നെ അലട്ടിയിരുന്നു. എന്നാൽ ഞാൻ അവരോടു യാതൊരു മറുപടിയും പറഞ്ഞിരുന്നില്ല. മൌനം ദീക്ഷിച്ചതേയുള്ളൂ. അച്ഛന്റെ ഹിതം അറിയാതെ

സ്വരൂപയായി ഞാൻ യാതൊന്നും പറയുന്നതല്ലെന്നു മനസ്സിൽ ഉറച്ചു. വിശേഷിച്ചു് അങ്ങിനെ ചെയ്യുന്നതു് അദ്ദേഹത്തെ വഞ്ചിക്കയുമാണ്. അച്ഛൻ വ്യസനിക്കരുതു്. ഈ മഹാന്റെ ഹിതംപോലെ ചെയ്യാമെന്നു വാഗ്ദാനം ചെയ്യുന്നതിൽ ഒട്ടും മടിക്കരുത്. ഈശ്വരേച്ഛയെ തടുപ്പാൻ നമുക്കു സാധിക്കുന്നതല്ല. സർവ്വാന്തര്യാമിയായ അദ്ദേഹത്തിന്റെ ഹിതം അപ്രകാരമാണെങ്കിൽ നമുക്കതിന്നു വഴിപ്പെടുകയല്ലാതെ ഗത്യന്തരമില്ല. എന്നാൽ ആശ്രിതവത്സലനായ ഈശ്വരൻ അപ്രകാരം ചെയ്യുമെന്ന് അച്ഛൻ ഒരിക്കലും ശങ്കിക്കേണ്ട. മറെറാരാളെ ഭർത്താവായി വരിക്കേണ്ട യോഗം എന്നെ ബാധിക്കുന്നതല്ല. ഞങ്ങൾ രണ്ടുപേരുടെയും ഹൃദയങ്ങളിൽനിന്നു പുറപ്പെടുന്ന ഒരു തേജസ്സു ഞങ്ങളെ അന്യോന്യം ബന്ധിക്കുന്നതായി എനിക്കു തോന്നുന്നു. ആ ബന്ധനത്തെ വേർപെടുത്തുവാൻ മനുഷ്യശക്തിക്കു സാധിക്കുന്നതല്ല. അതു് ഈശ്വരചൈതന്യത്തോടുകൂടിയ ഒരു മഹത്തായശക്തിയാണ്." എന്നു പറഞ്ഞ ഉടനെ ഒരു പ്രകാശം യഥാർത്ഥത്തിൽ ആ മുഖത്തിൽ ദൃശ്യമായി.

മൂപ്പിൽനായർ— (ഈശ്വരേച്ഛ അപ്രകാരമാണെങ്കിൽ അതിനെക്കുറിച്ചു നമുക്കു പരിഭവമില്ല. എനിക്കിപ്പോഴും അത്യാവശ്യം പണമാണ്) എന്നുള്ള അന്തർഗ്ഗതത്തോടുകൂടി— "ഈ കുട്ടിയുംകൂടി കാര്യം വെടിപ്പായി പറയുന്നു. ആ സ്ഥിതിക്കു നിങ്ങൾക്കു സംശയിപ്പാനവകാശമില്ല. കാര്യം വേഗത്തിൽ അവസാനിപ്പിക്കു. ഞങ്ങൾക്കു പോകുവാൻ തിടുക്കമുണ്ടു്."

നമ്പിയാർ— "നിങ്ങൾ പറയുന്നതുപോലെ ചെയ്യാം."

മൂപ്പിൽനായർ— "നിങ്ങൾ ഒരു കാര്യം വേണം. നിങ്ങളെ ഇവിടെവെച്ചു കുണ്ഡുകെട്ടി പുറത്തേക്കു കൊണ്ടുപോ

യി 15 നാഴിക വഴി ദൂരം ചെന്നതിന്നു ശേഷം കെട്ടഴിച്ചു വിടാം. നിങ്ങഠം നാളെ രാത്രി 2 മണിക്കു മുമ്പു 10000 ഉറുപ്പികയുംകൊണ്ടു ഈ സ്ഥലത്തു മടങ്ങി എത്തേണം. നിങ്ങഠം അപ്രകാരം ചെയ്യാതെ പൊല്ലീസ്സിലോ മജിസ്ത്രേട്ടമുമ്പാകെയോ വിവരം അറിയിക്കുകയോ നിശ്ചയിക്കപ്പെട്ട സമയത്തിന്നുള്ളിൽ വരാതിരിക്കുകയോ ചെയ്താൽ നിങ്ങഠം നിങ്ങളുടെ പ്രിയപുത്രി ശാരദയെ പിന്നെ കാണുന്നതല്ല. ഇതു നിശ്ചയം. യാതൊരു വ്യത്യാസവുമില്ല."

നമ്പ്യാർ—"നിങ്ങളുടെ കല്പനപോലെ ചെയ്യാം. വ്യത്യാസം വരുത്തുന്നതല്ല."

ഇതുകേട്ടു കൂപ്പിൽനായർ സന്തോഷിതനായി തന്റെ കൂട്ടുകാരോടു നമ്പ്യാരുടെ കണ്ണു കെട്ടുവാൻ പറഞ്ഞു. അവർ അപ്രകാരം ചെയ്തു. ശാരദയെ അവളുടെ അടവുമുറിയിലേക്കു തന്നെ അയച്ചു വാതിൽ അടച്ചു പൂട്ടുവാൻ കൂപ്പിൽനായർ ആജ്ഞാപിച്ചു. അവർ നാലുപേരുംകൂടി ഗുഹയിൽനിന്നു നിർഗ്ഗമിച്ചു മോട്ടോർവണ്ടി നിന്നിരുന്ന സ്ഥലത്തെത്തി അതിൽകേറി യാത്രതുടങ്ങി. പ്രകാശത്തിനു മുമ്പായി ഒരു തീവണ്ടിപ്പാതയുടെ ഏകദേശം സമീപമെത്തി. പാതയുടെ ഇരുവശവും വമ്പിച്ച കാടായിരുന്നു. തീവണ്ടിപ്പാതയുടെ സമീപത്തുകൂടി പോയിരുന്ന ചെറുവഴിയിൽകൂടിയാണ അവർ യാത്ര ചെയ്തിരുന്നതു്. ആ പ്രദേശത്തു വണ്ടിനിർത്തി നമ്പ്യാരോടു മുമ്പു ചെയ്ത ഉപദേശത്തെ ഒന്നുകൂടി ആവർത്തിച്ചു. വാഗ്ദത്തത്തെ ലംഘിക്കുകയോ വരുത്തുവാൻ താമസിക്കുകയോ ചെയ്താൽ ഉണ്ടാവുന്ന വൈഷമ്യങ്ങളെ വീണ്ടും പറഞ്ഞു ധരിപ്പിച്ചു. വണ്ടിക്കൂലിക്കു 5 കയും കൊടുത്തു കണ്ണുകളുടെ കെട്ടഴിച്ചു. നമ്പ്യാർ അടുത്ത തീവണ്ടി ആപ്പീസ്സിൽ ചെന്നു തീവണ്ടി കേറി കോഴിക്കോട്ടെത്തി. അദ്ദേഹം ഉടനെ തന്റെ

ഭാര്യയുടെ സഹോദരനായ കൃഷ്ണപ്പണിക്കരെ ചെന്നു കണ്ടു വിവരം ധരിപ്പിച്ചു. നെടുങ്ങാടി ബാങ്കിൽ ചെന്നു, താൻ പലിശക്കു കൊടുത്തിട്ടുണ്ടായിരുന്ന പണത്തിൽനിന്നു 10000 ഉറുപ്പിക കറൻസിനോട്ടുകളായി വാങ്ങി അവയെ ഒരു കടലാസ്സിൽ ഭദ്രമായിച്ചുരുട്ടിക്കെട്ടി പണിക്കർ നമ്പ്യാർ പക്കൽ കൊടുത്തു. അദ്ദേഹം അതു വാങ്ങി വീണ്ടും തീവണ്ടിസ്റ്റേഷനിലേക്കുതന്നെ ചെന്നു. കാലത്തു യാത്രയാരംഭിച്ചു സ്റ്റേഷനിൽതന്നെ ചെന്നിറങ്ങി. അദ്ദേഹത്തിനു ഭക്ഷണത്തിനു തീരെ രുചി ഉണ്ടായിരുന്നില്ല. എങ്കിലും കുറച്ചു ഭക്ഷിച്ചു എന്നു വരുത്തി രാത്രി 2 മണിക്ക് എത്താമെന്നേററിരുന്ന കൂടിക്കാഴ്ചക്കൊരുങ്ങിയിരുന്നു. രാത്രി ഏകദേശം ഒരു മണിവരെ അദ്ദേഹമുറക്കമുപേക്ഷിച്ചിരുന്നതിന്റെ ശേഷം നിശ്ചയിക്കപ്പെട്ട സ്ഥലത്തേക്കു തിരിച്ചു. അദ്ദേഹത്തിന്റെ വരവിനെ പ്രതീക്ഷിച്ചുകൊണ്ടിരുന്ന വേഷധാരികൾ അദ്ദേഹത്തെ കണ്ടമാത്രയിൽ അടുത്തെത്തി. നമ്പ്യാർ നോട്ടുകെട്ടെടുത്തു കൊടുക്കുവാൻ ഭാവിക്കുന്ന മുഹൂർത്തത്തിൽ കുററിക്കാടുകളുടെ ഇടയിൽനിന്ന് ഉണങ്ങിയ ഇലകളിന്മേൽ ചവിട്ടുമ്പോൾ ഉണ്ടാകുന്ന ശബ്ദം കേൾക്കുന്നതുപോലെ അവക്കു തോന്നി. ആകാശത്തിൽനിന്നൊരു വീണതുപോലെയും വായുവേഗത്തെ അതിക്രമിക്കുന്ന ശീഘ്രഗതിയോടുകൂടിയും കാക്കാലൻ ചെട്ടെന്നു കാട്ടിൽനിന്നോടിവന്നു വേഷധാരികളിൽ രണ്ടുപേരെ അയാളുടെ കയ്യിലുണ്ടായിരുന്ന ഒരു ഘനമുള്ള വടികൊണ്ട് അടിച്ചു താഴെ വീഴ്ത്തി. അവർ രണ്ടു പേരും തല പൊക്കുവാൻ നിവൃത്തിയില്ലാതെ മോഹാലസ്യപ്പെട്ടു കിടപ്പായി. ഇതു കണ്ടു വേഷധാരികളുടെ തലവൻ തന്റെ കുപ്പായക്കീസ്സയിൽനിന്നു റിവോൾവർ എടുത്തു വെടിവെക്കുവാൻ തുടങ്ങി. ഒന്നു രണ്ടു വെടികൾ പൊട്ടിച്ചു. അവ കാക്കാലന്റെ ശരീരത്തിൽ കൊണ്ടില്ല. വീണ്ടും വെടിപൊ

ട്ടുന്നതിന്നു മുമ്പ് അവൻ വേഷധാരിയുടെ കയ്യിന്മേൽ അ
ടിച്ചു തോക്കു ദൂരെ തെറിപ്പിച്ചു. കാക്കാലന്റെ് അതെടുക്ക
വാൻ ഭാവിച്ചു തക്കംനോക്കി വേഷധാരി ഓടുവാൻ തുനി
ന്നു. ഇതുകണ്ടു കാക്കാലൻ അവന്റെ ഊത്തുകുഴലെടുത്തു്
ഒന്നു രണ്ടു പ്രാവശ്യം ഊതി. കാട്ടുകളിൽ ഒളിച്ചുനി
ന്നിരുന്ന പോല്ലീസ്സുകാരും സുകുമാരനും നാലുപുറത്തും നി
ന്നോടിവന്നു വേഷധാരിയെ പിടിച്ചു. കാൎയ്യം വൈഷമ്യ
ത്തിലായി എന്നു കണ്ടപ്പോൾ വേഷധാരി തന്റെ കുപ്പാ
യക്കീസ്സയിൽ കരുതിവെച്ചിട്ടുണ്ടായിരുന്ന ഒരു ചെറിയ ക
ടലാസ്സുപൊതിയെടുത്തു വായിലിട്ടു കടിച്ചു ചവച്ചിറക്കി.
കാക്കലൻ ഇതു കാണാതിരുന്നില്ല. അവൻ ഈവിധമാ
ലോചിച്ചു.

"യഥാകന്ദുകപാതേനോൽ പതത്യാൎയ്യഃ പതന്നപി
തഥാ ത്വനാൎയ്യഃ പതതി മൃൽപിണ്ഡപതനം യഥാ." മേൽ
വിവരിച്ച സംഭവങ്ങളെല്ലാം ക്ഷണനേരംകൊണ്ടു കഴി
ഞ്ഞു. നമ്പ്യാർ ഇതെല്ലാം കണ്ടു ചൈതന്യരഹിതനായി
നിന്നനില്പിൽതന്നെ നിന്നു. വേഷധാരിപ്രമാണിയെപ്പി
ടിച്ചു ബന്ധിച്ചതിന്നു ശേഷം അടികൊണ്ടു വീണുകിടന്നി
രുന്നവരുടെ ബോധക്ഷയം തീൎക്കുന്നതിന്നായി കാക്കാലൻ
അവരുടെ ശരീരത്തിൽ തന്റെ കാലുകൊണ്ടു് ഓരോ തട്ടു
കൊടുത്തു. അവർ രണ്ടുപേരും ഉറക്കമുണൎന്നു് എഴുനീല്ക്കു
ന്നവരെപ്പോലെ ഉടനെ എഴുനീറ്റുനിന്നു. പോല്ലീസ്സു
കാർ തങ്ങളുടെ യജമാനനെ ബന്ധനസ്ഥനാക്കീട്ടുള്ളതു
കണ്ടു് അവൎക്കതിയായ വ്യസനവും പരിഭ്രമവും ഉണ്ടായി.
ഇവർ രണ്ടുപേരെയും പോല്ലീസ്സുകാർ വിലങ്ങുകളാൽ ബ
ന്ധിച്ചു. എല്ലാവരുംകൂടി ദുൎഗ്ഗമന്ദിരത്തിലേക്കു പുറപ്പെട്ടു.
കാക്കാലൻ പോല്ലീസ്സുകാരിൽ ഒരാളെ വിളിച്ചു് അയാളു
ടെ ചെകിട്ടിൽ എന്തോ ചിലതെല്ലാം മന്ത്രിച്ചു. നേരം പ്ര
ഭാതമായപ്പോഴേക്കും അവർ അവിടെ എത്തി. പോല്ലീ

സൎക്കാർ കാവൽക്കാരനെ വിളിച്ചു വാതിൽ തുറക്കുവാൻ പറഞ്ഞു. വേഷധാരികളുടെ ശത്രുവായ കാക്കാലൻ എത്തു വഴിക്കു പോയി എന്നാരും കണ്ടില്ല. ഇതിന്നിടക്കു വേഷധാരിതലവന്റെ ശരീരത്തിന്നു തളൎച്ചയും ക്ഷീണവും ഉണ്ടായതിനാൽ അയാൾ താഴെ വീണു കാലതാമസം കൂടാതെ മജിസ്ത്രേട്ടിനെക്കൂട്ടിക്കൊണ്ടു വരണമെന്നും ഗോപാലപ്പുണ്ണിയുടെ മേൽ ചുമത്തപ്പെട്ട കൊലപാതകക്കേസ്സു സംബന്ധമായ ചില സാരമായ സംഗതികളെക്കുറിച്ചു വല്ലമൊഴി കൊടുപ്പാനുണ്ടെന്നും അതിന്നു താമസം വരുത്തുന്ന പക്ഷം ആരുടെ വിലയേറിയ തെളിവുകളെ പററി തനിക്കല്ലാതെ ഒന്നും പറയുവാൻ സാധിക്കാതെ കാലധൎമ്മം പ്രാപിക്കുവാൻ ഇടവരുന്നതാണെന്നും അയാൾ പറഞ്ഞു. ഇതു കേട്ട ഉടനെ മജിസ്ത്രേട്ടിനെക്കൂട്ടിക്കൊണ്ടുവരുവാൻ ഒരു പോല്ലീസ്സുകാരനെ ഓടിച്ചു. ആ സമയം മജിസ്ത്രേട്ടു സ്ഥലത്തില്ലാതിരുന്നതിൽ അദ്ദേഹം വരുത്തുവാൻ കുറെ താമസം നേരിട്ടു. വേഷധാരിതലവനു സംസാരിപ്പാൻ തീരെ വഹിയാതായി. എങ്കിലും വല്ലാതെ പണിപ്പെട്ടു താഴെ പറയുംപ്രകാരം പറഞ്ഞു. മജിസ്ത്രേട്ടു മൊഴി റിക്കാൎട്ടാക്കുവാനാരംഭിച്ചു.

---

## വാങ്മൊഴി.

“ഞാൻ കേളുണ്ണിക്കുപ്പിൽനായരാണ്”. ഗോപാലപ്പുണ്ണിക്കർ കുററക്കാരനല്ല. എനിക്കാദികാലം മുതൽക്കുതന്നെ അദ്ദേഹത്തിന്റെ പേരിലുള്ള ഈൎഷ്യനിമിത്തം അദ്ദേഹത്തെ ഒട്ടുള്ള ഉപായങ്ങളാലും കഷ്ടപ്പെടുത്തണമെന്നു കരുതി അതിന്നുള്ള മാൎഗ്ഗമാലോചിച്ചുകൊണ്ടിരിക്കുന്ന കാലത്തു പരമശിവൻനമ്പൂരിയെ കൊലപ്പെടുത്തിയ കേസ്സുണ്ടായിക്കണ്ടതിനാൽ പോല്ലീസ്സുകാൎക്ക് അദ്ദേഹത്തിന്റെ പേരിൽ സംശയം ജനിച്ചിട്ടുണ്ടെന്നു ഞാനറിയുകയും ചെയ്ത

സ്വീകരിക്കുവാൻ നിർബ്ബന്ധിതരായിട്ടുള്ള നിർദ്ദോഷികൾക്കു സ്വാതന്ത്ര്യം നൽകുന്നതിന്നും ഉതകുന്ന വിശിഷ്ടമാർഗ്ഗങ്ങളിൽ കൂടിയായിരുന്നു. അതിനാൽ അദ്ദേഹം ഈ തരത്തിലുള്ള അനവധി കേസുകൾ ഇമ്പമുണ്ടാക്കി സ്വല്പകാലത്തിന്നുള്ളിൽ ഖ്യാതി സമ്പാദിക്കുകയും ഉദ്യോഗവിഷയത്തിൽ ഉത്തരോത്തരം ഔന്നത്യം പ്രാപിക്കുകയും ചെയ്തു. ഈ വിഷയത്തിലുള്ള അദ്ദേഹത്തിൻെറ നൈപുണ്യം സജ്ജനങ്ങളെ സന്തോഷിപ്പിക്കുകയും ദുർജ്ജനങ്ങളെ തപിപ്പിക്കുകയും ചെയ്തു. സംസ്ഥാനത്തിലുണ്ടായിരുന്ന ദുഷ്ടസമൂഹത്തിന്നു ക്രമേണ ഉടവുതട്ടുവാൻ തുടങ്ങി. അതിഗൂഢമായും മറെറവരാലും കണ്ടുപിടിക്കുവാൻ നിവൃത്തിയില്ലാത്തവിധവും കളവ്, കൊല മുതലായ കഠിനകുററങ്ങൾ ചെയ്തു ജനതതിയുടെ കണ്ണിൽ മണ്ണുവാരയിട്ടു പച്ചപ്പരമാത്ഥികളെന്നുള്ള ഭാവത്തിൽ വത്തിച്ചിരുന്ന ധൂത്തന്മാരുടെ ഇരിപ്പിടം പുകഞ്ഞുതുടങ്ങിയതിനാൽ അവർ സ്വരാജ്യമുപേക്ഷിച്ച് അന്യദേശഗമനോന്മുഖന്മാരായിത്തീൎന്നു. അവരുടെ സംഖ്യ പ്രതിദിനം ചുരുങ്ങിത്തുടങ്ങി. തൻെറ സകല അനുഗ്രഹങ്ങളുടേയും ഏകനിലമായ പുത്രൻെറ പ്രശംസനീയമായ പ്രവൃത്തികളെക്കുറിച്ചുള്ള ഭിനന്ദിച്ചു നാട്ടുകാരും വത്തമാനപത്രങ്ങളും ചെയ്തുകൊണ്ടിരുന്ന ഘോഷങ്ങൾ ഗോപാലപ്പണിക്കൎക്കു കണ്ണാനന്ദകരമായ ഗാനപീയൂഷമായിരുന്നു. എന്നാൽ ഈ സുഖാനുഭവം അധികകാലം നിലനിന്നില്ല. ദുഷ്ടൎക്കു വിളക്കു പിടിച്ചുവരായ ചിലർ അദ്ദേഹത്തിൻെറ തലയിൽ തീ വാരിയിട്ടതിനാൽ പ്രാപഞ്ചികസുഖങ്ങളിൽ അദ്ദേഹത്തിന്നു പെട്ടെന്നു വിരക്തി തോന്നി അവയെല്ലാം അനിത്യങ്ങളാണെന്നും അത്യുൽകൃഷ്ടവും നിത്യസുഖപ്രദവുമായ മോക്ഷപ്രാപ്തിക്കായിക്കൊണ്ടു തൻെറ ജീവിതശേഷത്തെ വിനിയോഗിക്കുന്നതാണെന്നും അദ്ദേഹം ഉറച്ചു. പ്രാപഞ്ചികന്മാർക്ക് മോക്ഷമാൎഗ്ഗത്തിൽ പെട്ടെന്നു പ്രവേശിക്കുന്നതു

അത്ര സുസാദ്ധ്യമല്ലാഞ്ഞതാൽ പണിക്കൎക്കു ചില സമയങ്ങളിൽ ചില വിഘ്നങ്ങൾ നേരിട്ടുകൊണ്ടിരുന്നു. എങ്കിലും സത്യസ്ഥാപനം ശിഷ്ടത്രാണപരായണനുമായ ജഗദീശ്വരനെ അദ്ദേഹം ബലമായി വിശ്വസിച്ചിരുന്നതിനാൽ അദ്ദേഹത്തിന്ന് അധൈൎയ്യമുണ്ടായില്ല.

ഗോപാലപ്പണിക്കരുടെ പേരിൽ പൊല്ലീസുകാരുടെ അന്ധതയാൽ ഉത്ഭവിച്ച പ്രസ്തുത കൊലപാതകക്കേസ്സിൽ പൊല്ലീസ്സിന്റെ നടവടി ശരിയാവാഞ്ഞതിനാൽ പൊല്ലീസ്സ് സൂപ്രണ്ടവൎകൾക്ക് ഇൻസ്പെക്ടരുടെ മേൽ ദുരഭിപ്രായം ജനിച്ച് ഒരവസരത്തിൽ അദ്ദേഹത്തെ ആക്ഷേപിച്ചതു പ്രിയവായനക്കാർ ഓൎമ്മയുണ്ടായിരിക്കാം. സൂപ്രണ്ടവൎകൾ പുറപ്പെടുവിച്ചതു തന്റെ സ്വന്തം അഭിപ്രായം മാത്രമല്ലായിരുന്നു. തെക്കെ മലയാളത്തിലെ വൎത്തമാനപത്രങ്ങളുടെ അഭിപ്രായവും അതുതന്നെയായിരുന്നു. യോഗ്യരായ നാട്ടുകാരും ആ അഭിപ്രായക്കാരായിരുന്നു. വിദേശപത്രങ്ങളായ ഹിന്ദു, സ്വദേശമിത്രൻ മുതലായ പ്രതിദിനപത്രങ്ങളുടെ സകല ലക്കങ്ങളിലും ഈ കേസ്സിനെ പറ്റിയുള്ള ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്നു. വൎത്തമാനപത്രങ്ങൾമൂലവും നാട്ടിൽനിന്നു വന്ന ഒന്നു രണ്ട് എഴുത്തുകൾമൂലവും സംഗതി മനസ്സിലായപ്പോൾ ഭാനു ഉടനെ നാട്ടിലേക്കു പുറപ്പെടുവാൻ ഒരുങ്ങി. സി. ഐ. ഡി. വകുപ്പു മേലദ്ധ്യക്ഷനായ സ്പെൻസർസായ്പ് അവൎകളെ ചെന്നുകണ്ടു തന്റെ നാട്ടിൽ ഒരു വലിയ കൊലപാതകക്കേസ്സുസംഭവിച്ചിരിക്കുന്നതായും അതിൽ പൊല്ലീസ്സിന്നു തന്റെ അച്ഛൻ ഗോപാലപ്പണിക്കരുടെ മേൽ സംശയം ജനിച്ചിട്ടുള്ളതായും അവരുടെ സംശയത്തിന്നു യാതൊരു അടിസ്ഥാനവുമില്ലെന്നും കൊല നടന്നിട്ടുള്ളതായി പൊല്ലീസ്സറിഞ്ഞ് അന്വേഷണവിസ്താരം തുടങ്ങീട്ടധികദിവസമായെങ്കിലും യഥാൎത്ഥകുററക്കാരെ കണ്ടുപിടിക്കുവാൻ അവൎക്കു സാധിച്ചി

ട്ടില്ലെന്നും തന്റെ അച്ഛൻ വർത്തിക്കുന്നതു പൊല്ലീസ്സിന്റെ അധീനത്തിലാണെന്നും മാതു അദ്ദേഹത്തെ അറിയിച്ചു. ഇതു കേട്ടു സാഹ്വിവർകൾ അത്യന്തം വ്യസനിക്കുകയും പൊല്ലീസ്സിന്റെ ഇൻസ്പെക്ടരെക്കുറിച്ചു ആക്ഷേപിക്കുകയും ചെയ്തു. മാതു മൂന്നു മാസത്തെ കല്പന വാങ്ങി മലയാളത്തിലേക്കു പുറപ്പെട്ടു. ഈ സംഭവത്തിനു ശേഷം ആര്യമംഗലത്തുനിന്നു മാതുവിന്നയച്ച കത്തുകളെല്ലാം മേൽവിലാസക്കാരനെ കാണായ്കയാൽ മടങ്ങിച്ചെന്നു. മാതുവിന്റെ വൃത്താന്തം യാതൊന്നുമറിയാതെയായി. പലപ്രകാരേണ മനസ്സിന്നസ്വാസ്ഥ്യം സംഭവിച്ചു ദുഃഖസാഗരത്തിൽ മുഴുകിയിരുന്ന ജാനകി അമ്മയുടേയും ഭഗിനിഅമ്മയുടേയും വ്യസനത്തെ ഈ സംഭവം പൂർവ്വാധികം ബലപ്പെടുത്തി, അവർ രണ്ടുപേരുടേയും മനസ്സു കത്തുന്ന തീയ്യിൽ നെയ്യു പകർന്നതുപോലെ പുകഞ്ഞു നീറുവാൻ തുടങ്ങി. ഈ അവസരത്തിൽ ഈ രണ്ടു മഹതികളുടേയും ഏകാവലംബനം മാധവിക്കുട്ടിയായിരുന്നു. പാലിൽ ചേർന്ന പഞ്ചസാരപോലെ മധുരതരവും ഉഷ്ണാധിക്യത്തെ നീക്കി ശരീരത്തിന്നും മനസ്സിന്നും കുളിർത്തുന്ന മന്ദമാരുതനെപ്പോലെ ശീതളവുമായ അവളുടെ വാക്പടുതയും സാന്നിദ്ധ്യവും അവരുടെ വ്യസനപാരവശ്യത്തിന്നല്പമായ ശാന്തിയുണ്ടാക്കി.

മാതു മലയാളത്തിൽ എത്തിയതിന്നുശേഷം സ്വകാര്യനിലയിൽ കൊലക്കേസ്സന്വേഷണത്തിന്നാരംഭിച്ചു. അദ്ദേഹം ചെയ്തു അന്വേഷണങ്ങളെല്ലാം തന്റെ യഥാർത്ഥ ഉദ്ദേശത്തെ ഇതരന്മാർക്കറിവാൻ കഴിയാത്തവിധവും പ്രച്ഛന്നവേഷത്തോടുകൂടിയുമായിരുന്നു. ഈ കാരണങ്ങളാലാണ് അദ്ദേഹത്തെക്കുറിച്ചു ഇടക്കാലങ്ങളിൽ യാതൊരു വിവരവും തന്റെ സ്വന്തബന്ധങ്ങളെക്കൂടി അറിയിക്കാതിരുന്നത്. അദ്ദേഹം കേളമംഗലത്തു ഗോപാലപ്പണിക്കരുടെ പുത്രനാണെന്നു വായനക്കാർ ധരിച്ചിട്ടുണ്ടല്ലോ. ഈ

കാലത്തു ഭാനുവിന്നു 24 വയസ്സു പ്രായമാണ്. അദ്ദേഹം കാഴ്ചയിൽ സുന്ദരനായിരുന്നുവെന്നു നിസ്സംശയം പറയാം. ശരീരത്തിലെ ഓരോ അവയവം പ്രത്യേകം പ്രത്യേകവും എല്ലാറ്റേയും മനോഹരമായിരുന്നു. അയാളുടെ ഉന്നതത്വവും മാംസളത്വവും വളരെ കൃത്യമായും ശരീരത്തിന്നതിയോജിപ്പായും കാണപ്പെട്ടു. വെള്ളക്കാർ നമ്മെ കറുത്ത മനുഷ്യരെന്നു പറയുന്നുണ്ടെങ്കിലും അദ്ദേഹത്തിന്റെ നിറം രക്തപ്രസാദത്തോടുകൂടിയ വെളുപ്പായിരുന്നു. വിശാലമായ ഫാലദേശവും പ്രസരിപ്പോടുകൂടിയ നേത്രങ്ങളും അദ്ദേഹത്തിന്റെ അഗാധബുദ്ധിയേയും സൂക്ഷ്മഗ്രഹണശക്തിയേയും പ്രകാശിപ്പിച്ചു. സത്യം, ശുദ്ധത, കൃത്യനിഷ്ഠ മുതലായ വിശേഷഗുണങ്ങളും അദ്ദേഹത്തിന്റെ പിതൃദത്തമായ വിലയേറിയ സ്വത്തുക്കളായിരുന്നു. ഭാനുവിന്റെ ശരീരാകൃതിയേയും സ്വഭാവഗുണത്തെയുംകുറിച്ചു വിസ്തരിക്കുന്നതിന്നു പകരം ആകൃതികൊണ്ടും പ്രകൃതികൊണ്ടും അദ്ദേഹത്തിന്നു തന്റെ അച്ഛനോട് അസാമാന്യമായ സാദൃശ്യമുണ്ടെന്നു പറയുന്നതാണുത്തമം.

കേളുണ്ണിക്കുറുപ്പിൽനായരുടെ മരണവാങ്മൊഴിയാൽ ഗോപാലപ്പണിക്കർ കുറ്റക്കാരനല്ലെന്നു തീർച്ചപ്പെട്ടുവല്ലൊ. ഈ സംഗതിയും നമ്പ്യാരേയും ശാമളയേയും ഏതോ ഒരു കാക്കാലന്റെ സാമർത്ഥ്യത്താൽ ബന്ധനത്തിൽനിന്നു മോചിപ്പിച്ചുവെന്നതും അറിഞ്ഞപ്പോൾ പൊലീസ് ഇൻസ്പെക്ടർ ചൈതന്യമില്ലാത്ത മാംസപിണ്ഡത്തെപ്പോലെയായി. കുറുപ്പിൽനായരുടെ ഉപദേശാനുസാരം താൻ ചെയ്ത നികൃഷ്ടകൃത്യങ്ങളെക്കുറിച്ചാലോചിച്ച് അത്യന്തം വ്യസനിച്ചു. തന്നെക്കുറിച്ചു സ്വഭാവത്തന്നെ തീരെ ബോദ്ധ്യമില്ലാത്ത തന്റെ മേലധികാരി ഈ സംഗതികളെല്ലാം കേട്ടാൽ അദ്ദേഹം ആ നിമിഷത്തിൽ തന്നെ ഉദ്യോഗത്തിൽനിന്നാട്ടിക്കളയുമെന്ന് അയാൾ തീർച്ചപ്പെടുത്തി. ഇതി

ന്നെല്ലാം കാരണം തന്റെ ദുഷ്കാലവൈഭവമാണെന്നു വിചാരിച്ചു സമാധാനിച്ചാലും സമാധാനം വരുന്നില്ല. എന്തായാലും പണിക്കരെക്കണ്ടു മാപ്പുചോദിക്കുന്നതു് എല്ലാംകൊണ്ടും നല്ലതാണെന്നു് അയാൾ ഉറച്ചു. പിറ്റെ ദിവസം അതികാലത്തു് ഇൻസ്പെക്ടർ പണിക്കരുടെ വീട്ടിൽ എത്തി. പണിക്കരെക്കണ്ടപ്പോൾ ഇൻസ്പെക്ടൎക്കതിയായ പശ്ചാത്താപമുണ്ടായി. താൻ വിവേകഹീനവും ബുദ്ധിശൂന്യവുമായ പ്രവൃത്തികളാൽ നിരപരാധിയായ പണിക്കരെ കുഴപ്പെടുത്തിയതോൎത്തു് അസാമാന്യമായ ലജ്ജയുണ്ടായതിനാൽ അദ്ദേഹത്തിന്റെ മുഖത്തു നോക്കുന്നതിന്നുപോലും ഇൻസ്പെക്ടൎക്കു ധൈൎയ്യമുണ്ടായില്ല. ഇൻസ്പെക്ടരുടെ പരിഭ്രമവും ദയനീയാവസ്ഥയും കണ്ടപ്പോൾ അയാളെ സമാധാനിപ്പിക്കുന്നതിന്നുവേണ്ടി പണിക്കർ താഴെ പറയുംപ്രകാരം പറഞ്ഞു:—

പണിക്കർ— "കേസ്സിന്റെ ഉത്ഭവം മുതൽ ഈ നിമിഷംവരെ എനിക്കു യാതൊരു അധൈൎയ്യവുമുണ്ടായിട്ടില്ല. അല്പബുദ്ധികളായ മനുഷ്യരുടെ ദുരുദ്ദേശത്തോടുകൂടിയ കഠിനപ്രയത്നത്താൽ സത്യത്തെ തൽക്കാലം മറയ്ക്കുവാൻ സാധിക്കുമെങ്കിലും സൎവ്വസാക്ഷിയും സത്യസ്വരൂപനുമായ ഈശ്വരൻ അവരെ അനുകൂലിക്കുന്നതല്ലെന്നും അവസാനത്തിൽ അവരെ പരാജിതരാക്കി സത്യം ജയഭേരിയോടുകൂടി പ്രകാശിക്കുമെന്നുമാണു് എന്റെ ദൃഢമായ വിശ്വാസം. അതിനാൽ പൊല്ലീസ്സുകാരുടെമേൽ എനിക്കുലേശം നീരസമുണ്ടായില്ല. പൊല്ലീസ്സിന്റെ പ്രവൃത്തി എന്നെ അസ്വതന്ത്രനാക്കി എന്നായിരുന്നു അവരുടെ വിശ്വാസമെങ്കിലും എന്റെ മനസ്സിന്റെ സ്വാതന്ത്ര്യത്തെ തടയുവാൻ അവൎക്കു സാധിച്ചിട്ടില്ല. ഞാൻ പുറത്തിറങ്ങി സഞ്ചരിക്കുന്നതു പൊല്ലീസ്സിന്നു വിരോധമാണെന്നറിഞ്ഞതു മുതൽ അതിന്നു മുതിൎന്നതില്ല. അന്നുമുതൽ എന്റെ ഹൃദയത്തെ ഈശ്വ

കൽ ലയിപ്പിക്കുവാൻ സാധിച്ചതിനാൽ എനിക്കു പൊല്ലീസ്സുകാരുടെ പേരിൽ സന്തോഷമാണുണ്ടായിട്ടുള്ളത്. അവർ അപ്രകാരം ചെയ്തിട്ടില്ലെങ്കിൽ എനിക്ക് ഈ ചാരസാന്നിദ്ധ്യത്തിന്നവകാശം സിദ്ധിക്കില്ലായിരുന്നു. ഉഗ്രശാപം ഉപകാരമായിത്തീർന്നപോലെ പൊല്ലീസ്സിന്റെ പ്രവൃത്തി എനിക്കു ഗുണകരമായിട്ടാണു കലാശിച്ചതു്."

ഇൻസ്പെക്ടർ— "നിങ്ങൾക്ക് എന്റെ പേരിൽ പരിഭവത്തിന്നു തക്കകാരണമുണ്ടെന്ന് എനിക്കറിയാം. എനിക്കു മാപ്പുതരണം. ഞാൻ ഒരു പരാധീനക്കാരനാണ്. ബുദ്ധിയില്ലായ്മയാൽ ചെയ്തുപോയ തെറ്റുകളെല്ലാം ക്ഷമിക്കണം."

പണിക്കർ— "ഞാൻ പറഞ്ഞതിന്റെ താല്പര്യം നിങ്ങൾ ധരിച്ചില്ലെന്നുണ്ടോ? എനിക്കു യാതൊരു പരിഭവവുമില്ല. അതിനെക്കുറിച്ചു നിങ്ങൾ വ്യസനിക്കേണ്ട" എന്നു പറഞ്ഞപ്പോൾ ഇൻസ്പെക്ടരുടെ പരവശതക്കല്പം ആശ്വാസമുണ്ടായി. അതിന്നുശേഷം ഇൻസ്പെക്ടരുടെ മനസ്സിൽ സന്തോഷവും സമാധാനവും ഉണ്ടാകുന്നതിന്നായി സ്നേഹമാകുന്ന വിശിഷ്ടഗുണത്താൽ തന്റെ ശരീരത്തെയും പ്രവൃത്തികളേയും ഒരുപോലെ ധവളമാക്കിച്ചെയ്ത പുരാണപുരുഷകേസരിയും ആശ്രിതവത്സലനുമായ സാക്ഷാൽ ശ്രീകൃഷ്ണഭഗവാൻ സ്നേഹത്താൽ ലോകത്തെ വശീകരിച്ചതും അനന്യശരണന്മാരായ സജ്ജനങ്ങളെ തന്നത്താൻ മറന്നു സഹായിച്ചതും മനുഷ്യർ നിർമ്മത്സരബുദ്ധികളായന്യോന്യം സ്നേഹത്തോടുകൂടി വർത്തിക്കുന്നതിന്നുവേണ്ടി അദ്ദേഹം ശ്രമിച്ചതും എന്നുവേണ്ട, ലോകം നിലനില്ക്കുന്നതുതന്നെ സ്നേഹബന്ധത്താലാണെന്നു മൃഗപ്രായന്മാരായ മനുഷ്യർ പഠിപ്പാൻവേണ്ടി അദ്ദേഹം അദ്ധ്വാനിച്ചതും കഥാകഥനമാർഗ്ഗമായി പണിക്കർ രസകരമായും സയുക്തികമായും ആവക

പ്രവൃത്തികളുടെ ഗൂഢാൎത്ഥങ്ങളെ ചൂണ്ടിക്കാണിച്ചും പറഞ്ഞു ഇൻസ്പെക്ടരെ സമാധാനിപ്പിച്ചു യാത്രയാക്കി.

മേൽപറഞ്ഞ സംഭവമുണ്ടായ ദിവസം ഉച്ചതിരിഞ്ഞതിന്നശേഷം ആയുധപാണികളായ നാലു പൊല്ലീസ്സുകാർ മുഹമ്മദീയരായ രണ്ടു കുററക്കാരെ വിലങ്ങുകൾവെച്ചു പൊല്ലീസ്സ്സൂപ്രഡെണ്ടവർകളുടെ വീട്ടിലെക്ക കൊണ്ടുചെന്നു. അപരിചിതന്മാരായ പൊല്ലീസ്സുകാരെ കണ്ടപ്പോൾ ഇവർ രണ്ടുപേർ ആരാണെന്നും ഇവരെ എവിടെനിന്നു കൊണ്ടുവരുന്നു എന്നും എന്താവശ്യത്തിന്നായിക്കൊണ്ടുവന്നിരിക്കുന്നു എന്നും മററും സൂപ്രഡെണ്ടു പൊല്ലീസ്സുകാരോട ചോദിച്ചു. ഇതിന്നു മറുവടി പറയാതെ പൊല്ലീസ്സുകാരിൽ ഒരാൾ ഒരു ലക്കോട്ടെടുത്ത് അദ്ദേഹത്തിന്റെ പക്കൽകൊടുത്തു. അതിലടക്കം ചെയ്തിട്ടുണ്ടായിരുന്ന എഴുത്തെടുത്ത് അദ്ദേഹം വായിച്ചു. അതിൽ താഴെ പറയുംപ്രകാരം എഴുതിയിരുന്നു.

“പൊല്ലീസ്സുകാർ നിങ്ങളുടെ മുമ്പാകെ ഹാജരാക്കുന്ന രണ്ടു കുററക്കാരെ മങ്കളൂർപൊല്ലീസ്സ കമ്മീഷണർ ഒരു എഴുത്തോടുകൂടി നാലു ദിവസം മുമ്പ് എന്റെ അടുക്കലേക്കയച്ചു. ഇവർ രണ്ടുപേരും മലയാളികളാണ്. ഇവർ മലയാളത്തിൽവെച്ച് ഒരു കൊലപാതകവും ഒരു ഘോരമോഷണവും നടത്തിയിട്ടുള്ളതായി ഈ കേസ്സന്വേഷണം ഗൂഢമായി നടത്തിയിരുന്ന എന്റെ കീഴുദ്യോഗസ്ഥൻ വിജയരാമൻ അദ്ദേഹത്തെ ധരിപ്പിക്കുകയും അവരെ രണ്ടുപേരെയും പിടിച്ച് എന്റെ അടുക്കലേക്കയപ്പാനായി അയാൾ അദ്ദേഹത്തോട് അപേക്ഷിക്കുകയും ചെയ്തപ്രകാരം ചെയ്തിട്ടുള്ളതാണെന്ന് അദ്ദേഹം എഴുതിയിരിക്കുന്നു. അതിനാൽ നിങ്ങൾ ഇവരെ രണ്ടുപേരെയും ഏററുവാങ്ങി പൊല്ലീസ്സുകാരെ ഉടനെ മടക്കി അയക്കുമെന്നു വിശ്വസിക്കുന്നു.”

എന്ന് സ്പെൻസർ.

സൂപ്രണ്ടെണ്ട് എഴുത്തു വായിച്ചവസാനിപ്പിക്കുന്നതിന്നുമുമ്പു ചെറുപ്പക്കാരനായ ഒരു മുഹമ്മദീയൻ അവിടെക്കു ചെന്നു. അവനെ കണ്ട ഉടനെ കുററക്കാർ രണ്ടുപേരും പരസ്പരം നോക്കിത്തുടങ്ങി. ഷേക്ക് ഹസ്സൻ അവരെ സഹായിപ്പാൻ വന്നിട്ടുള്ളതായിരിക്കാമെന്നും അവർ കുടുക്കിൽ പെട്ടവിവരം അവൻമൂലം കേളുണ്ണിമൂപ്പിൽനായരെ അറിയിക്കാമെന്നും അവരന്യോന്യം പിറുപിറുത്തു. ഇതു കണ്ടപ്പോൾ ഷേക്ക് ഹസ്സൻ അവരുടെ സമീപത്തേക്കു ചെന്നു. പോല്ലീസ്സുകാർ അവനോടു ദൂരെ പോകുവാൻ പറഞ്ഞു ഓടിക്കുവാൻ ആരംഭിച്ചു. ഇതുകണ്ടു സൂപ്രണ്ടെണ്ട് അവരെ വിലക്കി കുററക്കാൎക്ക് അവനോടു വല്ലതും സംസാരിപ്പാനുണ്ടെങ്കിൽ അപ്രകാരം ചെയ്തുകൊള്ളട്ടെ എന്നാജ്ഞാപിച്ചു.

ഷേക്ക് ഹസ്സൻ— "ഏ് ഇന്നാണോ കടിക്കപ്പെട്ടത്? എന്താ സംഗതി?"

അബ്ദുൾകാദർ— "അള്ളാക്കറിയാം. ഞങ്ങള് ഒന്നും അറിഞ്ഞില്ല. രണ്ടു കൺസ്റ്റേബ്ല്മാര് വന്ന പിടിച്ചു ഞങ്ങടെ പെട്ടി സോതനചെയ്ത് അതിലുണ്ടാൎന്ന സാതനങ്ങളെടുത്ത് ഞങ്ങ രണ്ടു പേരെയും മതിരാശിക്ക് കപ്പല്കേററി. ഇന്നലെ വയ്യുമ്പാട്ട് കോയിക്കോട്ടുന്ന വണ്ടി കേററി. ഇതാ ഇപ്പോ ഇവിടെ എത്തി. കാര്യം ഒന്നും അറിഞ്ഞൂട. ഇയ്യ് ആ കേളുണ്ണിമൂപ്പരെ കണ്ടു ഞങ്ങളിവിടെ വന്നിട്ടുണ്ടെന്നു പറഞ്ഞാ പെരുത്ത സന്തോഷം. പടച്ചോന്റെ കൃപയും നിന്റെ സകായവും അല്ലാതെ ഞങ്ങൾക്ക് ഒരാതരല്ല്യാ. ആഹമ്മതു കാക്കാക്ക ഇയ്യ് പോന്നിട്ട് ചെരുത്തു വെശനണ്ടായി. ഇയ്യ് എന്തേ ഓടിപ്പോന്ന്?"

ഷേക്ക് ഹസ്സൻ— "ഞമ്മക്ക് ആ നാട് പിടിച്ചീല. പിന്നെ കടീന്ന പോന്നിട്ട് പെരുത്ത ദീസായി. ബാപ്പ

ന്നെയും അനുജന്മാരെയും കാണാഞ്ഞിട്ട് എടങ്ങാറായി. അതോണ്ടാണ ഞമ്മൻ പോന്നത്."

അബ്ദുൾകാദർ— "ഏ് ഞങ്ങളെ രക്ഷിക്കണം. അല്ലെങ്കി ഞങ്ങ രണ്ടാളും കൊയക്കത്തിലാവും."

ഷേക്ക്ഹസ്സൻ— "ഞമ്മനാ കയീന്ന കാര്യം ചെയ്യാൻ ഞമ്മൻ ഒരുക്കാണ്."

അബ്ദുൾകാദർ— "നിങ്ങനെ പടച്ചോൻ രക്ഷിക്കും."

സൂപ്രഡെണ്ട്— "നിങ്ങൾക്ക പറയുവാനുള്ളതെല്ലാം പറഞ്ഞു കഴിഞ്ഞില്ലെ?"

അബ്ദുൾകാദർ— "ഉവ്വ്. എയമാനനെ! ഞങ്ങ കുഞ്ഞുകുട്ടികുഡുംബക്കാരാണ്! എയമാനന്റെ കൃപ വേണം."

സൂപ്രഡെണ്ട്— "ആട്ടെ. നിങ്ങളിപ്പോൾ പോകുവിൻ. (പോല്ലീസ്സുകാരോട്) ഇതാ ഈ എഴുത്തു പോല്ലീസ്സ്റ്റേഷനിൽ കൊണ്ടുപോയിക്കൊടുത്താൽ ഇവരേയും ശോധനയിൽ എടുത്തിട്ടുള്ള സാധനങ്ങളേയും അവിടെ ഏറ്റുവാങ്ങി രശീതി തരും. അതു വാങ്ങി നിങ്ങൾ പോയിക്കൊൾവിൻ."

പോല്ലീസ്സുകാർ കൈ നീട്ടിവലിച്ച് ഒരു സലാംവെച്ചു കൊടുത്തു കുററക്കാരേയും കൊണ്ടുപോയി. ഷേക്ക്ഹസ്സനും അവരെ അനുഗമിച്ചു.

---

## ഇരുപത്തൊന്നാമദ്ധ്യായം

### തടവുമുറി.

അബ്ദുൾകാദരേയും സുലൈമാനേയും പോല്ലീസ്സ്റ്റേഷനിൽ കൊണ്ടുചെന്നു രശീതിവാങ്ങി [illegible] വന്ന പോല്ലീസ്സുകാർ അവരവരെ തിരിച്ചുപോയി. അല

പ്പുറത്തുപരമേശ്വരൻനമ്പൂരിയെ കൊലപ്പെടുത്തി അദ്ദേഹത്തിന്റെ കയ്യിലുണ്ടായിരുന്ന പണം അപഹരിച്ചതും നമ്പിയാരെയും ശാരദയെയും തട്ടിക്കൊണ്ടുപോയതും ഇവരാണു്. കഴിഞ്ഞ ഒരു അദ്ധ്യായത്തിൽ ഇവരെക്കുറിച്ചു സൂചിപ്പിച്ചിട്ടുള്ളതു വായനക്കാൎക്കു് ഓൎമ്മയുണ്ടായിരിക്കുമല്ലോ. ഇവർ രണ്ടുപേരും കേളുണ്ണിമൂപ്പിൽനായരുടെ വിശ്വസ്തഭൃത്യന്മാരായിരുന്നു. ബാരിസ്റ്ററുടെയും മൂപ്പിൽനായരുടെ ഭാൎയ്യയുടെയും ജ.നാരായണൻ നാണുമേനോനും പരമേശ്വരൻനമ്പൂരിയും തമ്മിലുണ്ടായ സിവിൽക്കേസ്സിൽ നമ്പൂരിക്കു കൊടുക്കേണ്ടതായിവന്ന ചമയവിലസംഖ്യ അദ്ദേഹം അനുഭവിക്കരുതെന്നുള്ള ദുൎവ്വിചാരത്തോടുകൂടി മൂപ്പിൽനായർ തന്റെ സഹായികളായ അബ്ദുൾഖാദരെയും സുലൈമാനെയും വരുത്തി ആയതു വഴിമദ്ധ്യെവെച്ചു തട്ടിപ്പറിച്ചുകൊണ്ടുവരേണമെന്നു ശട്ടംകെട്ടീട്ടുണ്ടായിരുന്നു. സംഗതിവശാൽ അദ്ദേഹത്തെ കൊലപ്പെടുത്തിയല്ലാതെ ധനാപഹരണം നടത്തുവാൻ പ്രയാസമാണെന്നു കാണുകയാൽ അവർ ശീട്ടുകൊടുത്തു് അദ്ദേഹത്തെ യമലോകത്തേക്കയച്ചതാണു്. കാൎയ്യം വൈപരീത്യത്തിൽ കലാശിച്ച വൃത്താന്തം മൂപ്പിൽനായർ അറിഞ്ഞപ്പോൾ അദ്ദേഹത്തിനു മനസ്സിന്നിളക്കമുണ്ടായി. എങ്കിലും പൊല്ലീസുകാൎക്കു ഗോപാലപ്പണിക്കരുടെ പേരിൽ സംശയം ജനിച്ചിട്ടുണ്ടെന്നുള്ള സംഗതി അദ്ദേഹത്തെ സമാധാനിപ്പിച്ചു. ഗോപാലപ്പണിക്കരുടെമേൽ തനിക്കു പണ്ടുകാലം മുതൽക്കുതന്നെ ഉണ്ടായിരുന്ന ഈൎഷ്യതപോക്കുവാൻ ഇതു നല്ലൊരവസരമാണെന്നു മൂപ്പിൽനായർ ഉറച്ചു പൊല്ലീസ്സിന്റെ പിന്നിൽക്കൂടി. കുററക്കാരെ ദേശസഞ്ചാരത്തിനയച്ചു. അവരായിട്ടുള്ള എഴുത്തുകുത്തുകൾ നടത്തുവാനും അവർ രണ്ടുപേരുടെയും പുത്രകളത്രാദികളുടെ ആവശ്യമറിഞ്ഞു് അവൎക്കു വേണ്ടതു കൊടുക്കുന്നതിന്നും ആവശ്യപ്പെടുന്ന അവസരങ്ങളിലെല്ലാം തന്നെ സഹായി

ക്കുന്നതിന്നും സൌകൎയ്യംപോലെ പോലീസുകാരെ ഉദ്ബോധനം ചെയ്യുന്നതിന്നും ബാരിസ്റ്ററെ ഭീഷണിയാൽ ഭയപ്പെടുത്തി സ്വാധീനിച്ച് ആവക പ്രവൃത്തികളെ ശരിയായി ചെയ്യിപ്പിച്ചു. ബാരിസ്റ്റർ കുപ്പിൾനായരുടെ വലയിൽ കുടുങ്ങിയതിനാൽ അദ്ദേഹത്തിന്നു നായരോട് എതിൎക്കുന്നതിന്നു ധൈൎയ്യമുണ്ടായില്ല. കുപ്പിൾനായരുടെ അകാലമരണം അബ്ദുൾകാദരെയും സുലൈമാനെയും നിരാശ്രയരാക്കി.

ഇവരെ രണ്ടുപേരെയും പിറ്റേദിവസം കാലത്ത് ഒറ്റപ്പാലം സബ്ബ്മജിസ്ത്രേട്ടുമുമ്പാകെ ഹാജരാക്കേണമെന്നു ശട്ടംകെട്ടിട്ടുണ്ടായിരുന്നു. കുറ്റം നടന്നിട്ടുള്ളത് ആ മജിസ്ത്രേട്ടുകോടതിയുടെ അധികാരാതിൎത്തിക്കകത്താകയാൽ അവരുടെ റിമാണ്ടനുവദിക്കേണ്ടതു ആ കോടതിയിൽനിന്നു വേണ്ടതാണല്ലോ. അന്നു രാത്രി ഏകദേശം 8 മണിയായപ്പോൾ നഗരം പോലീസ് സബ്ബ് ഇൻസ്പെക്ടർ അടിയന്തരമായി ചില റിക്കാർട്ടുകൾ തയ്യാറാക്കുവാൻവേണ്ടി സ്റ്റേഷനിൽ ചെന്നു. കൊലപാതകികൾ കിടക്കുന്ന തടവുമുറിയുടെ അടുത്തു കിടന്നിരുന്ന മേശയുടെ സമീപത്തേക്ക് ഒരു കസാല വലിച്ചുനീക്കി അതിന്മേൽ ഇരുന്ന് അങ്ങുമിങ്ങും തിരിഞ്ഞുനോക്കാതെ അദ്ദേഹം ഓരോന്ന് എഴുതിക്കൊണ്ടിരുന്നു. ഈ സമയത്ത് അബ്ദുൾകാദർ ഖാന് അവിടെനിന്നു ചാടിപ്പോകുവാനുള്ള മാൎഗ്ഗം ചിന്തിക്കുകയായിരുന്നു. ഉടനെ അവൻ അതിൽനിന്നു വിരമിച്ചു മുറിയുടെ ഇരുമ്പഴി വാതിലിന്നു സമീപത്തുവന്നു നിശ്ചേഷ്ടനായിനിന്നു. സബ്ബ് ഇൻസ്പെക്ടർ തലപൊന്തിച്ചു നോക്കിയപ്പോൾ അവനെക്കണ്ടു. അവൻ ഉടനെ അദ്ദേഹത്തോടു താഴെ പറയുംപ്രകാരം സംഭാഷണം തുടങ്ങി.

അബ്ദുൾകാദർ—"സ്വാമീ! നിങ്ങളോടെനിക്കൊരു ചെറിയ അപേക്ഷയുണ്ടായിരുന്നു. അതിന്നു കുറച്ചു സമയം അനുവദിച്ചാൽ കൊള്ളാം."

സബ്ബ് ഇൻ—"എനിക്കിപ്പോൾ സൌകൎയ്യമില്ല. അടിയന്തരമായ ജോലിയുണ്ട്. ഏടോ! 168 ഇവനെന്താണ് വേണ്ടതെന്നു ചോദിക്ക."

അബ്ദുൾകാദർ—"എനിക്കു വേണ്ടതു സ്വാമിയോടു രണ്ടു വാക്കു സംസാരിക്കുകയാണ്. അതല്ലാതെ വേറെ ഒന്നും വേണ്ട."

സബ്ബ് ഇൻ—(അബ്ദുൾകാദരുടെ മുഖത്തു നല്ലപോലെ നോക്കി) "നിനക്കു പറയുവാനുള്ളതെന്താണ്; കേൾക്കട്ടെ."

അബ്ദു—"സ്വാമിക്ക് എത്ര കൊല്ലത്തെ സൎവ്വീസ്സായി?"

സബ്ബ് ഇൻ—"നിനക്ക് അതറിഞ്ഞിട്ട് എന്താണു പ്രയോജനം?"

അബ്ദു—"കാൎയ്യമുണ്ട്; പറയാം."

സ-ഇൻ—"12 കൊല്ലത്തെ സൎവ്വീസ്സായിട്ടുണ്ട്."

അബ്ദു—"ഇപ്പോൾ കിട്ടുന്ന ശമ്പളമെന്താണ്?"

സ-ഇൻ—"100 ഉറുപ്പികയാണ്."

അബ്ദു—"ഇനി കേറ്റം കിട്ടുമോ?"

സ-ഇൻ—"അതു സംശയമാണ്. ഭാഗ്യംപോലെ ഇരിക്കും."

അബ്ദു—"സ്വാമി വല്ലതും സമ്പാദിച്ചിട്ടുണ്ടോ?"

സ-ഇൻ—"ഉവ്വ്. മൂന്നു പെൺകുട്ടികളെയും 5000 ഉറുപ്പിക കടവും സമ്പാദിച്ചിട്ടുണ്ട്. നീ എന്തിനാണ് ഈ വക ചോദ്യങ്ങളെല്ലാം ചോദിച്ചറിയുന്നത്. നിനക്കു സമയം പോകുന്നില്ലായിരിക്കാം. ഈ കടലാസുകളെല്ലാം നാളെ കാലത്തു കോടതിയിൽ കൊടുക്കേണ്ടവയാണ്. കുറച്ചു നേരം മിണ്ടാതിരിക്ക്. ജോലി അവസാനിച്ചതിന്നുശേഷം സംസാരിക്കാം."

അബ്ദു—സ്വാമി കോഴ വാങ്ങാത്ത ഒരു ഉദ്യോഗ

സ്ഥനാണെന്നു ഞാൻ കേട്ടിട്ടുണ്ട്. ഈ വിധം കഷ്ടപ്പെട്ടു പണി എടുത്തു കിട്ടുന്ന സമ്പാദ്യമെന്താണ്? ഒരു നാളും തീരാത്ത കടംതന്നെ; ഇങ്ങിനെ വേലചെയ്തിട്ടു യാതൊരു പ്രയോജനവുമില്ല. യോഗ്യനാണ്; സത്യവാനാണ് എന്നു നാട്ടുകാരും മേലധികാരിമാരും ഘോഷിക്കുമായിരിക്കാം. വീട്ടിൽ ചെല്ലുന്ന സമയം ഭാര്യയും കുട്ടികളും ഓരോ സാധനങ്ങൾക്കായി ശല്യപ്പെടുത്തുമ്പോൾ അവരെ സമാധാനിപ്പിക്കുവാൻ നിങ്ങളുടെ കയ്യിൽ പണമില്ലാതെ നിങ്ങൾ കണ്ണുതുറിക്കുന്നു. ഉള്ളതെല്ലാം കൊടുത്താലും കടക്കാരെ നിലനിറുത്തുവാൻ സാധിക്കുന്നില്ല. ഈ വിധം കഷ്ടപ്പെടാതെ കഴിപ്പാൻ ധാരാളം മാർഗ്ഗങ്ങളുണ്ട്. അതുപദേശിപ്പാൻ നിങ്ങൾ ആ വഴിക്കു നടക്കുന്നതുമല്ല" എന്നു പറഞ്ഞുകൊണ്ടിരിക്കെ ഒരു മേനോൻ സബ്ബ് ഇൻസ്പെക്ടരെ അന്വേഷിച്ചുവിടെ ചെന്നു "സ്വാമീ! നിങ്ങളുടെ ഏഴവാട് ഉടനെ തീർക്കണം. ഇനി നിറുത്തുവാൻ നിവൃത്തിയില്ല. മുതലുമില്ല; പലിശയുമില്ല എന്നായാൽ പററില്ല" എന്നു പറഞ്ഞു.

സ- ഇൻ—"ഒരു മാസത്തെ എടകൂടി നിങ്ങൾ എനിക്കനുവദിച്ചുതരണം. അതിന്നുള്ളിൽ ഞാൻ മുഴുവനും തീർത്തുതരാം. എന്നെ ഇപ്പോൾ ഞെക്കിയാൽ ഞാൻ, കുഴങ്ങിപ്പോകും."

മേനോൻ—"ഇനി ഒരു ദിവസത്തെ എട തരില്ല. നാളെ പതിനൊന്നുമണിക്കു കോടതിയിൽ അന്യായം ഫയലാക്കും. അതു പറയുവാനാണ് ഈ ഇരുട്ടത്തു ഞാനിങ്ങോട്ടു വന്നത്."

സ- ഇൻ—"അങ്ങിനെ പറയരുത്. നിങ്ങളെ ബുദ്ധിമുട്ടിക്കേണമെന്ന് എനിക്കു വിചാരമില്ല. അന്യന്റെ കയ്യിലിരിക്കുന്ന പണം എന്റെ കയ്യിൽ വന്നാലല്ലെ അതെടുത്തു തരുവാൻ നിവൃത്തിയുള്ളു. ഞാൻ പണമെല്ലി

ച്ചിട്ടുണ്ടു്. ഒരു മാസമെന്നു പറഞ്ഞതു് ഞാൻ അവധി ആണു്. അതിനുള്ളിൽതന്നെ തരാം."

മേനോൻ—"സ്വാമീ! നിങ്ങളിങ്ങിനെ അവധികൾ കഴിക്കുവാൻ തുടങ്ങീട്ടു രണ്ടു കൊല്ലത്തോളമായി. ഇനി അവക ഉതകുകളൊന്നും ചെലവാകയില്ല. നാളെ കാലത്തു പത്തു മണിക്കുള്ളിൽ മുതലും പലിശയും തീൎന്നു തരാത്തപക്ഷം നിശ്ചയമായും ഞാൻ അന്യായം കൊടുക്കും" എന്നു പറഞ്ഞു് അയാൾ വേഗത്തിൽ അവിടെനിന്നു പോയി.

അബ്ദുൾകാദർ ഈ സംഭാഷണമെല്ലാം കേട്ടുംകൊണ്ടു നിന്നിരുന്നു. ഇൻസ്പെക്ടർ വിഷണ്ണനായി മേല്പോട്ടു നോക്കിയിരുപ്പായി. ഏകദേശം അരനാഴിക നേരത്തോളം അദ്ദേഹം ആ നിലയിൽതന്നെയിരുന്നു. വീണ്ടും ജോലിയാരംഭിച്ചു, പണി എടുക്കുന്നതിനു കയ്യും കണ്ണും മനസ്സും അദ്ദേഹം നിശ്ചിത ദിക്കിൽ നിൽക്കുന്നില്ല. കൈ വിറച്ചുതുടങ്ങി; മനസ്സു് ചലിച്ചുതുടങ്ങി. ഇതുകണ്ടു് അബ്ദുൾകാദർ വീണ്ടും സംഭാഷണം തുടങ്ങി.

അബ്ദുൾകാദർ—"സ്വാമീ! നിങ്ങളാരെന്നു് എന്തു കൊടുപ്പാനുണ്ടു്?"

സ- ഇൻ—(ദേഷ്യപ്പെട്ടവനെ നോക്കി) "നിനക്കതറിഞ്ഞിട്ടെന്താണു് കാൎയ്യം?"

അബ്ദുൾകാദർ—"കേൾക്കാലോ." (താഴ്ന്ന സ്വരത്തിൽ) "സംഖ്യ ഇത്രയാണെന്നറിഞ്ഞാൽ അതു ഞാൻ തരാം. എന്നെ വിട്ടയ........"

സ- ഇൻ—"ഛീ! കഴുത! നിന്റെ പാട്ടിൽ പോയി കിടക്കു്. ഇനി ഒരക്ഷരം ശബ്ദിച്ചാൽ ഞാൻ നിന്നെ ചുട്ടുകളയും."

അബ്ദു—"നിങ്ങളുടെ ദുഃഖം കണ്ടു മനസ്സലിഞ്ഞു നിങ്ങൾക്കൊരു ഗുണം ചെയ്യാൻ കൊള്ളാമെന്നുള്ള ആഗ്രഹത്തിന്മേൽ ചോദിച്ചതാണു്. വലിയ പച്ചപ്പരമാൎത്ഥിയായിരി

ക്കുന്നതുകൊണ്ടാണു നിങ്ങൾക്കീ നഗരത്തിലുള്ള കഴപ്പങ്ങൾ ഉണ്ടാവുന്നതു്. ഇനി എങ്കിലും ഈ വിഡ്ഢിത്തം തോന്നാതിരുന്നാൽ നിങ്ങളും നിങ്ങളുടെ കുഡുംബങ്ങളും പിഴയ്ക്കും. ഇല്ലെങ്കിൽ ദാരിദ്ര്യത്തിൽ മുങ്ങിപ്പൊങ്ങി നീന്തുകയല്ലാതെ ഗത്യന്തരമില്ല. നിങ്ങൾ കുറച്ചു കാലവുംകൂടി ജീവിച്ചിരിക്കുമായിരിക്കാം. പെട്ടെന്നു മരിക്കുന്നതായാൽ നിങ്ങളുടെ കുഡുംബത്തിന്റെ സ്ഥിതി എന്തായിരിക്കുമെന്നു നിങ്ങൾ ആലോചിച്ചുനോക്കുവിൻ! ഇന്നത്തെ ഉദ്യോഗസ്ഥന്റെ കുഡുംബങ്ങൾ അനാഥത്ത അഗതികൾ. ആ സാധുസ്ത്രീകളും ഒന്നുമറിയാത്ത ചെറുകുട്ടികൾക്കും ഈ സങ്കടം അനുഭവിക്കാതെ കഴിയേണമെന്നു നിങ്ങളാഗ്രഹിക്കുന്നുണ്ടെങ്കിൽ ഞാൻ പറയുന്നതുപോലെ ചെയ്‌വാനൊരുങ്ങിക്കൊൾവിൻ."

സ- ഇൻ—(ഇവൻ പറയുന്നതെല്ലാം പരമാൎത്ഥമാണെന്നും ഇതുവരെ സത്യവാനെന്ന പേരിനാൽ സിദ്ധിച്ചതായ അനുഭവം ദാരിദ്ര്യമാകയാൽ ആ നടവടി ത്യജിക്കത്തക്കതാണെന്നും വിചാരിച്ചു്) "നിന്റെ ഉപദേശമെന്താണു്?"

അബ്ദു—(സ്വാമി തന്റെ വഴിക്കു വന്നു എന്നുള്ള സന്തോഷത്താലുണ്ടായ പുഞ്ചിരിയോടുകൂടി) "നിങ്ങൾ ആ മേനോനു് എത്ര കൊടുപ്പാനുണ്ടു്?"

സ- ഇൻ—"1000 ഉറുപ്പികയോളമുണ്ടാവും."

അബ്ദു—(ധൈൎയ്യസമേതനായി) "അത്രയുള്ളൂ. നാലു നാഴിക നേരത്തെ എടനേരമായെങ്കിൽ സ്വാമിക്കു് 1000 പവൻ ഞാൻ കൊണ്ടുവന്നു തരാം. ഈ പട്ടണത്തിൽ പവൻ പവനായി പണം കെട്ടിവെച്ചിട്ടുള്ളവർ ധാരാളമുണ്ടു്. അവർ അതു സമ്പാദിച്ചിട്ടുള്ളതു നല്ല മാൎഗ്ഗത്തിൽ കൂടിയല്ല. അവരെ തോല്പിച്ചാൽ യാതൊരു ദോഷവുമില്ല. ആ വകക്കാരുടെ വകയിൽനിന്നു തോന്നുംപ്രകാരം അപഹരിച്ചിട്ടുള്ള വക 1000 പവൻ അടുത്ത ഒരു സ്ഥലത്തു നിക്ഷേപ

ച്ചിട്ടുണ്ട്. ആ സ്വാമിയുടെ ഇപ്പോഴത്തെ മുട്ടിനു വലിയ ഉപകാരമായിത്തീരും. ഞങ്ങളെ രണ്ടുപേരെയും വിട്ടയ്ക്കാമെങ്കിൽ ഞാൻ പോയി അതെടുത്തുകൊണ്ടുവരാം."

സ- ഇൻ—"നിന്നെ ഞാൻ വിശ്വസിക്കുന്നതല്ല. നീയൊരു കൊലപാതകി; ഒരു വലിയ പേരുകേട്ട കള്ളൻ. നിന്നെ ഞാൻ എങ്ങിനെ വിശ്വസിക്കും; ഒരിക്കലും വയ്യ. ആ മോഹം വെറുതെ."

അബ്ദു—"സ്വാമീ! ഞാൻ കള്ളനാണ്, കൊലപാതകിയുമാണ്. അതിനെക്കുറിച്ചു ഞാനെതിർക്കുന്നില്ല. നിങ്ങൾ ഇനിയൊരു നൂറാണ്ടുദ്യോഗം ചെയ്താലും അത്രയും പവൻ ഒന്നിച്ചു കാണ്മാൻ നിങ്ങൾക്കു സാധിക്കുന്നതല്ല. വിശേഷിച്ച് ഈ ജയിൽമുറി അത്ര വലിയ ഉറപ്പുള്ളതല്ല, വേണമെങ്കിൽ അതിന്റെ പഴുത് ഞാനിപ്പോൾ കാണിച്ചുതരാം." (എന്നു പറഞ്ഞു ഇരുമ്പഴി പിടിച്ചു വലിച്ചു വളച്ചു) "ഇതു മെല്ലെ പുറത്തേക്കു പോകുവാൻ എനിക്കു സാധിക്കും."

സ- ഇൻ—"നീ എന്റെ ചോറു കളയും."

അബ്ദു—"ഇല്ല. ആ സംശയം വേണ്ട. ഈ കാര്യത്തിൽ എനിക്കൊത്താശചെയ്യുന്നവർക്കെല്ലാം തക്കതായ പ്രതിഫലം കൊടുപ്പാൻ ഞാൻ തയ്യാറാണ്. ആയുഃ അശേഷം പേടിക്കേണ്ട സുഖമായി കഴിഞ്ഞുകൂടുവാൻ വേണ്ടതായ ദ്രവ്യം ഞാനിപ്പോൾ കൊണ്ടുവരാം."

സ- ഇൻ—"നിന്റെ വാക്കിനെ മാത്രം പ്രമാണിച്ചു നിന്നെ വിട്ടയക്കുന്ന കാര്യം പ്രയാസമാണ്."

അബ്ദു—"ഞാൻ കള്ളനാണെങ്കിലും വാക്കു മാറുന്നവനല്ല. അത് എന്നെപ്പോലെയുള്ളവരുടെ പ്രത്യേകഗുണമാണ്. സംശയമുണ്ടെങ്കിൽ ഞാനൊന്നിച്ച് ഒരാളെ അയച്ചുകൊൾവിൻ."

സ- ഇൻ—(പണം കൊണ്ടുവന്നു തന്നാൽ അതു വാ

ങ്ങിയതിനുശേഷം അവനെ തോല്പിക്കാമെന്നും ഇല്ലെങ്കിൽ കുററം പാറാവുകാരൻ കാൺസ്റ്റബിളിൻെറ തലയിൽ വലിച്ചിടാമെന്നും കരുതി) "ആട്ടെ നീ പോയി വാ" എന്നു പറഞ്ഞു്, പാറാവുകാൺസ്റ്റബിൾമാരെന്തു ചെയ്യുന്നു എന്നു നോക്കിയപ്പോൾ അവർ കംളകുററനെ സേവിക്കുകയാണെന്നറിഞ്ഞു. സബ്ബ് ഇൻസ്പെക്ടർ ഉടനെ അവനെ സ്വതന്ത്രനാക്കി. അവൻ ഒരു പൊല്ലീസ്സ് കാൺസ്റ്റബിളുടെ വേഷം ധരിച്ചു വേഗത്തിൽ അവിടംവിട്ടു പോയി.

അബ്ദുൾകാദരും സുലൈമാനും അതിസാമർത്ഥ്യമുള്ള തസ്കരാഗ്രേസരന്മാരായിരുന്നതിനാൽ അവർ ഒരുവേള പൊല്ലീസ്സുകാരെ തോല്പിച്ചോ ബലംപ്രയോഗിച്ചോ കാരാഗൃഹത്തിൽനിന്നു ചാടിപ്പോവാൻ ഉത്സാഹിച്ചേക്കാമെന്നുള്ള ശങ്കനിമിത്തം വിജയരാമ പൊല്ലീസ്സ് സ്റ്റേഷൻെറ സമീപം വിട്ടുപോകാതെ വഴിവക്കത്തുള്ള ഒരു പാണ്ടികശാലയുടെ കോലായമേൽ നില്ക്കുകയായിരുന്നു. നേരം അർദ്ധരാത്രിയാകുന്നതുവരെ ഭാനു ഉറക്കമൊഴിച്ചിരുന്നു. രണ്ടുമൂന്നു ദിവസംമുമ്പു മുതൽക്കുതന്നെ രാത്രികാലങ്ങളിൽ വേണ്ടുന്നപോലെ ഉറങ്ങുവാൻ സാധിക്കായ്കയാൽ പകുതിരാത്രി കഴിഞ്ഞപ്പോഴേക്കും അദ്ദേഹത്തിൻെറ തല ചുററിത്തുടങ്ങി. നിലത്തു ഒണ്ടാമുണ്ടുവിരിച്ചു തൻെറ കയ്യിലുണ്ടായിരുന്ന വടിയും തലക്കൽവെച്ചു് അല്പം വിശ്രമിക്കാമെന്നു കരുതി മലൎന്നു കിടന്നു. കിടന്നതറിയാതെ ഉറക്കത്തിൽപെട്ടു. അബ്ദുൾകാദരും സുലൈമാനും ഒരുവേള ചാടി പോയേക്കാമെന്നുള്ള ശങ്കയോടുകൂടി നിദ്രയിൽ പെട്ടതിനാൽ യഥാൎത്ഥത്തിൽ അപ്രകാരം സംഭവിച്ചു എന്നു സ്വപ്നംകണ്ടു ഭാനു ഞെട്ടി എഴുനീററു. റോട്ടിലേക്കിറങ്ങിയപ്പോൾ ഒരാൾ ഓടിപ്പോകുന്നതു കണ്ടു. പ്രത്യേക ഉദ്ദേശമൊന്നും കൂടാതെയും മനസ്സിൻെറ പോക്കനുസരിച്ചു മാത്രവും അദ്ദേഹം അവനെ പിന്തുടൎന്നു. അവൻ പിന്നോക്കം തിരിഞ്ഞു

നോക്കാതെ കുതിച്ചു നടന്നു ഒരു വീട്ടിന്റെ പടിക്കൽ ചെന്നുനിന്നു നാലുപുറത്തേക്കും നോക്കി. അടുത്താരെയും കണ്ടില്ല. അയൽവക്കം നിശ്ശബ്ദമായിരുന്നു. അവൻ ഉടനെ വീട്ടിന്റെ പടി കടന്നുചെന്നു പുരയുടെ സമീപത്തു നിന്നിരുന്ന ഒരു കവുങ്ങിന്മേൽ കയറി വരാന്തയിൽ പ്രവേശിച്ചു കവുങ്ങു വരാന്തയുടെ തൂണിന്മേൽ പിടിച്ചുകെട്ടി വാതിൽ കുത്തിത്തുറന്നു അകത്തേക്കു കടന്നു. ഉടനവും വരാന്തയുടെ മുകളിലേക്കു കയറി കവുങ്ങിന്റെ കെട്ടഴിച്ചുവിട്ട് ഒരു മൂക്കിൽ ചെന്നു മിണ്ടാതെനിന്നു. പതിനഞ്ചുനിമിഷം കഴിയുന്നതിന്നു മുമ്പ് ഒരു സാമാന്യം വലിയ പൊതി കക്ഷത്തിൽ ഇറുക്കിപ്പിടിച്ചുകൊണ്ട് അവൻ പുറത്തേക്കു വന്നു. കവുങ്ങു വലിച്ചു കെട്ടിയിരുന്ന കയർ അഴിഞ്ഞുപോയിരിക്കുന്നതായി കണ്ടു. അതിനെ എത്തിച്ചു പിടിക്കുവാൻ ശ്രമിച്ചതിൽ സാധിച്ചില്ല. താഴത്തേക്കു ചാടിക്കളയാമെന്നു കരുതി തൂണവലംബിച്ചു വരാന്തയുടെ വളയിന്മേൽ പററിനിന്നു. ചാട്ടമ്പോൾ ഉണ്ടാകുന്ന ശബ്ദം അയൽവാസികളെ ആകർഷിക്കുമോ എന്നു ശങ്കയുണ്ടായി. ചാടുവാൻ ധൈര്യമുണ്ടായില്ല. കോണിവാതിലിന്റെ ചങ്ങലക്കുററി വലിച്ചുപൊട്ടിച്ച് അതു തുറന്നു പുറത്തേക്കു പോകാമെന്നു കരുതി അതിന്റെ സമീപത്തുചെന്നു കുററിയിന്മേൽ ബല്യം തുടങ്ങി. അല്പനേരത്തെ പ്രയത്നംകൊണ്ടു അതു മുറിഞ്ഞതിനാൽ വാതിൽ തുറക്കുവാൻ സാധിച്ചു. അവൻ കോണിപ്പടിയിന്മേൽ കാലെടുത്തു വെക്കുന്നാവസരത്തിൽ ആരോ അവന്റെ തലയിൽ ഒന്നു തന്റെ കയ്യിലുണ്ടായിരുന്ന വടികൊണ്ട് ഒരടി കൊടുത്തു. അടിയുടെ ഊക്കുകൊണ്ടും ശത്രുവിന്റെ കയ്യിൽ പെട്ടുപോയി എന്നുള്ള ഭയംനിമിത്തവും "പാതകൻ ചതിച്ചു" എന്നു പറഞ്ഞു വേഗത്തിൽ കോണിപ്പടിയിറങ്ങുവാൻ ശ്രമിച്ചതിൽ കാലുതെററി വീഴുകയാൽ കോണിയിന്മേൽക്കൂടി ഉരുണ്ടു താഴത്തുചാടി. അടി കൊണ്ടപ്പോൾ

അവൻ പെട്ടെന്ന പുറപ്പെടുവിച്ച ശബ്ദം മാനുവിൻെറ കൎണ്ണേന്ദ്രിയങ്ങളിൽ പ്രവേശിച്ചപ്പോൾ അദ്ദേഹത്തിന്നാകെ മനസ്സിലായി. "കള്ളൻ പററിച്ചു. അബ്ദുൾകാദർ ജയിലിൽനിന്ന പുറത്തു ചാടിയല്ലൊ ദൈവമെ!" എന്നപറഞ്ഞു വേഗത്തിൽ താഴെയിറങ്ങി നോക്കിയപ്പോൾ അവിടെ ആരെയും കണ്ടില്ല. ഉടനെ പടികടന്ന പുറത്തേക്കു ചെന്നു നോക്കി. കുറെ ദൂരത്തായി ഒരു ആൾമാററം കണ്ടു. അതിനെ ലക്ഷ്യമാക്കി മാനു മുമ്പോട്ട കുതിച്ചു പാഞ്ഞു. ഏകദേശം എത്തിപ്പിടിക്കുമെന്ന കണ്ടപ്പോൾ അബ്ദുൾകാദർ പിൻതിരിഞ്ഞു റോട്ടിൽനിന്ന് ഒരുപിടി പൊടിമണൽ വാരി മാനുവിൻെറ മുഖത്തേക്കെറിഞ്ഞു. ഈ പ്രകാരം ചെയ്താൽ മാനുവിൻെറ മുമ്പോട്ടുള്ള ഗതി തടയാമെന്നുള്ള അവൻെറ മുൻകരുതൽ ഫലിക്കകൊണ്ടു അവൻ ഓടി രക്ഷപ്പെടുകയും ചെയ്തു.

അബ്ദുൾകാദർ തൻെറ പിടിയിൽനിന്ന തെററി ഓടിപ്പോയതിനാൽ അധികകാലത്തോളമായി താൻ ചെയ്ത പ്രയത്നമെല്ലാം നിഷ്ഫലമായിപ്പോയി എന്നോൎത്തു മാനു വല്ലാതെ ദുഃഖിച്ചു എങ്കിലും ക്ഷീണമനസ്കനായി തീൎന്നില്ല. അവനെ വീണ്ടും കണ്ടുപിടിച്ചു ബന്ധനസ്ഥനാക്കുന്നതുവരെ താൻ ഒഴിക്കുന്നതല്ലെന്നും ഇതു സാധിക്കുന്നതുവരെ താൻ സദാസമയവും അതിന്നുവേണ്ടി യത്നിക്കുന്നതാണെന്നും അദ്ദേഹം ഉറച്ചു. ഏതുവിധമാണ് അന്വേഷണം ആരംഭിക്കേണ്ടതെന്നറിയാതെ കുറച്ചുനേരം സംശയിച്ചുനിന്നു. അതിന്നുശേഷം കള്ളൻ ഓടിപ്പോയ വഴിക്ക തിരിച്ചു. കുറെ നടന്നപ്പോൾ മൂന്ന പാതകളൊന്നിച്ചുകൂടുന്ന ഒരു മുക്കൂട്ടു പെരുവഴിയിൽ എത്തി. അവിടെനിന്ന് ഏതുവഴിക്കാണ പോകേണ്ടതെന്നറിയാതെ സംശയിച്ചു നില്പായി. ഇരുട്ടിൻെറ നിബിഡതയാൽ സ്ഥലസ്വഭാവമറിയുന്നതിന്ന യാതൊരു നിവൃത്തിയുമില്ല. തൻെറ ചൂട്ടിൻെറ പോക്കു

റലിലുണ്ടായിരുന്ന വിദ്യുദ്ദീപയഷ്ടി (Electric torch) കണ്ടെത്തി. യാതൊരു അന്തവും കാണുന്നില്ല. നടന്ന സംഭവത്തെക്കുറിച്ചു പൊല്ലീസ്സ സൂപ്രണ്ടു് അവർകളെ ധരിപ്പിക്കുന്നതുകൊണ്ടു് ഏതായാലും ദോഷമില്ലെന്നുകരുതിയും ഇവനെ കണ്ടുപിടിക്കേണ്ടതിന്നു് ഏതുവഴിക്കാണു ശ്രമിക്കേണ്ടതു് എന്നാലോചിച്ചും രാജു ഉടനെ സൂപ്രണ്ടവർകളുടെ വസതിയിലേക്കു ചെന്നു. സി-ഐ. ഡി. മുദ്രയാൽ ആളെ അറിയിച്ചു കഴിഞ്ഞ സകല സംഭവങ്ങളും അദ്ദേഹത്തെ ധരിപ്പിച്ചു. അബ്ദുൽകാതരെ തിരഞ്ഞുപിടിച്ചല്ലാതെ താൻ ഇനി അദ്ദേഹത്തെ കാണാൻ ചെല്ലുന്നതല്ലെന്നുള്ള ശപഥത്തോടുകൂടി രാജു അവിടംവിട്ടുപോയി. സൂപ്രണ്ടും ഉടനെ പൊല്ലീസ്സ്സ്റ്റേഷനിലേക്കു ചെന്നു. മേൽപറഞ്ഞ സംഭവം രാജുവിൻെറ മനസ്സിൽ പല ആലോചനകളേയും അങ്കുരിപ്പിച്ചു. "അബ്ദുൽകാതരുടെ കാരാഗൃഹത്തിൽനിന്നുള്ള ഗൂഢനിർഗ്ഗമനം ഒരുവേള പൊല്ലീസ്സിൻെറ ഒത്താശയോടുകൂടിയായിരിപ്പാൻ മാർഗ്ഗമുണ്ടു്. യാതൊരു പ്രകാരത്തിലും ഭേദിപ്പാൻ നിവൃത്തിയില്ലാത്ത തടവുമുറിയിൽനിന്നു മററുള്ളവരുടെ സഹായംകൂടാതെ ഓടിപ്പോകുന്നതു് ഒരുത്തന്നു ശക്യമാകുമോ? ഒരിക്കലും അല്ല. പൊല്ലീസ്സുകാരെ സ്വാധീനിക്കത്തക്ക സാമർത്ഥ്യം അവന്നുണ്ടു്. മനുഷ്യർ ഭൂരിപക്ഷവും അധർമ്മതല്പരന്മാരും ദുരാഗ്രഹികളുമാകയാൽ അവർ എന്തുചെയ്യാനും സന്നദ്ധരായിട്ടാണ പ്രായേണ കണ്ടുവരുന്നതു്. ആ തരക്കാരെ തൻെറ പാട്ടിലാക്കുവാൻ തരം കിട്ടുമ്പോൾ അലസത കാണിക്കുന്നവനല്ല നമ്മുടെ അബ്ദുൽകാതർ. പൊല്ലീസ്സുകാർ അവൻെറ പിരട്ടിൽ പെട്ടിട്ടുണ്ടായിരിക്കണം. ദ്രവ്യം ചെയ്യാത്തതും ചെയ്യിക്കാത്തതുമായ പ്രവൃത്തികളൊന്നുംതന്നെയില്ല. പൊല്ലീസ്സുകാർക്കു കുറേ പണം കൊടുക്കാമെന്നേറ്റു് അബ്ദുൽകാതർ തൻെറ കൂട്ടുകാരനെ പണയംവെച്ചു

ജെയിലിൽനിന്നു ചാടിപ്പോന്നിട്ടുള്ളതായിരിപ്പാനെ അവകാശമുള്ളു. അവൻ കള്ളനാണെങ്കിലും വാക്കിനു വ്യവസ്ഥയുള്ളവനാണ്. അതു് ഈ തരക്കാരുടെ ഒരു പ്രത്യേകഗുണമാണല്ലൊ. അവന്റെ മോചനം ഈവിധമാണെങ്കിൽ അവൻ അവരോടു ചെയ്തിട്ടുള്ള വാഗ്ദത്തത്തെ നിശ്ചയമായും നിറവേററാതിരിക്കയില്ല. യാദൃഛികമായുണ്ടായ സംഭവം ഹേതുവായി ആ പ്രവൃത്തി അവൻ നേരിട്ടു ചെയ്യുമെന്നു വിചാരിപ്പാനും അവകാശമില്ല. ഇനി അതു നിറവേററുന്നതു് അവന്റെ ബന്ധുക്കൾമുഖേനയോ മററോ ആയിരിപ്പാനെ തരമുള്ളു." എന്നും മററുമാലോചിച്ചു മുമ്പുതന്നെ തനിക്കറിവുള്ളതും അബ്ദുൾകാദരിന്റെ ബന്ധുതയിൽ പെട്ടതുമായ ഒരു മുഹമ്മദീയഗൃഹത്തിന്റെ പരിസരപ്രദേശത്തുചെന്നു ചുററിപ്പററിനിന്നു. കുറെനേരം അവിടങ്ങളിൽ സഞ്ചരിച്ചു നിരാശനായി മടങ്ങിപ്പോരുവാൻ ഭാവിച്ചപ്പോൾ ഒരാൾ ആ വീട്ടിൽനിന്നു പാതയിലേക്കിറങ്ങി പോകുന്നതുകണ്ടു. ഭ്രാന്തൻ പ്രത്യാശയോടുകൂടി അവനെ പിന്തുടർന്നു. ഒന്നുരണ്ടു ഫർലാങ്ങ് നടന്നതിനുശേഷം ഭ്രാന്തൻ മുറുകിനടന്ന് അപരന്റെ ഒപ്പമെത്തി. മുമ്പിൽചെന്നു തടുത്ത് "ഈ അസമയത്തു നീ എവിടേക്കു പോകുന്നു" എന്നു് ഭ്രാന്തൻ അപരനോടു ചോദിച്ചു. പെട്ടെന്നുണ്ടായ ഈ സംഭവം അവനെ വല്ലാതെ അമ്പരപ്പിച്ചു. അവൻ തിരിച്ചോടുവാൻ തുടങ്ങി. ഭ്രാന്തനും അവന്റെ പിറകെ ഓടി. ജോനകച്ചെറുക്കൻ ഓട്ടത്തിൽ കാൽതെററി വീണതോടുകൂടി ഒരു കിലുകിലുശബ്ദമുണ്ടായി. ഭ്രാന്തന്റെ ദൃഷ്ടി ജോനകച്ചെറുക്കനെ വിട്ടു ശബ്ദം പുറപ്പെട്ട സ്ഥലത്തു പതിച്ചു. ഈ ശബ്ദമുണ്ടാക്കിയതു ഒരു തുണിക്കെട്ടായിരുന്നു. ഭ്രാന്തൻ വേഗത്തിൽ അതെടുത്തു. ഇതിന്നിടക്കു ചെറുക്കൻ എഴുനീററു വീണ്ടുമോടുവാൻ ഭാവിച്ചപ്പോൾ പിടിച്ചു നിറുത്തി, തുണിക്കെട്ടു

കണ്ണിച്ച് "ഇതു് അബ്ദുൾകാതരല്ലെ നിന്റെ പക്കൽ തന്നതു്? നേരു പറഞ്ഞാൽ ഉപദ്രവം കൂടാതെ വേഗത്തിൽ പോകാം. ഇല്ലെങ്കിൽ നിന്റെ കഥ ഞാനിപ്പോൾ കഴിക്കും." എന്നു ഭീഷണിപ്പെടുത്തി.

ജോനകച്ചെറുക്കൻ—(തൊണ്ടയിടറിക്കൊണ്ടു്) "അതേ എജമാനനേ. എന്നെ ഉപദ്രവിക്കരുതു്."

ഭാനു—"അബ്ദുൾകാതർ എവിടെ?"

ജോനകച്ചെറുക്കൻ— "എനിക്കറിഞ്ഞുകൂടാ. അയാൾ ഓടിപ്പോയി."

ഭാനു—"എവിടേക്കു പോയി?"

ജോന—"നല്ല നിശ്ചയമില്ല. കടലുങ്കിലേക്കു പോവാനിടയുണ്ടു്."

ഇതു കേട്ട ഉടനെ ഭാനു അവനെ വിട്ടയക്കുകയും അവൻ ഓടിപ്പോവുകയും ചെയ്തു. ഭാനു തുണിക്കെട്ടഴിച്ചു നോക്കി. അതിൽ ഒരെഴുത്തും പണവും ഒരു ചെറിയ കടലാസു കഷണവും ഉണ്ടായിരുന്നു. കടലാസുതുണ്ടിൽ താഴെ പറയുംപ്രകാരമെഴുതിയിരുന്നു.

"വിചാരിച്ചതുപോലെ കാര്യം സാധിച്ചില്ല. ഞാൻ സ്വാമിയെ ഒരു കാലത്തും ചതിക്കുന്നതല്ല. ദൈവസഹായമുണ്ടെങ്കിൽ എന്റെ വാഗ്ദത്തത്തെ ഉടനെ നിറവേറ്റുന്നതാണു്. പേർവ്യത്യാസത്തിൽ ഭ്രമിച്ചു കയ്യിൽ കിട്ടുന്നതു വിട്ടുകളയരുതു്." ഇതിന്റെ സാരമെന്തെന്നു ഭാനു മനസ്സിരുത്തി ആലോചിച്ചു. ഇതിൽ സ്വാമി എന്നു പറഞ്ഞിട്ടുള്ളതു സബ്ബ് ഇൻസ്പെക്ടർ സ്വാമിനാഥശാസ്ത്രിയെ ഉദ്ദേശിച്ചായിരിക്കണം. പക്ഷേ അദ്ദേഹം ഇതുവക പ്രവൃത്തികളിൽ തന്റെ മനസ്സിനെ പ്രവേശിപ്പിക്കുന്നാളല്ലെന്നാണു ഞാൻ ധരിച്ചിട്ടുള്ളതു്. അബ്ദുൾകാതർ പുറത്തേക്കു ചാടീട്ടുള്ളതു് ഇദ്ദേഹത്തിന്റെ അനുമതിയോടുകൂടീട്ടായിരിക്കണമെന്നുദ്ദേശിക്കേണ്ടിയിരിക്കുന്നു. മനുഷ്യർ പ്രായേണ

## ഇരുപത്തിരണ്ടാമദ്ധ്യായം

---

### ഒരു വ്യാപാരി.

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച സംഭവങ്ങൾക്കു ശേഷം അബ്ദുൾകാദർ എങ്ങുംതങ്ങാതെ കോഴിക്കോട്ടു വിട്ടു കാൽനടയായി നേരം പുലരുന്നതിന്നുമുമ്പു കടലുണ്ടിയിൽ എത്തി. സൂര്യോദയത്തിന്നു മുമ്പുതന്നെ തന്റെ വേഷത്തിൽ ചില വ്യത്യാസങ്ങൾ വരുത്തേണമെന്നു കരുതി അവൻ വഴിയരികത്തുള്ള ഒരു ക്ഷുരകന്റെ വീട്ടിൽ ചെന്നു കേറി വാതിലിന്മേൽ മുട്ടിവിളിച്ചു. ചെറുപ്പക്കാരനായ ഒരു ക്ഷുരകൻ വാതിൽ തുറന്നു പുറത്തേക്കു വന്നു. അബ്ദുൾകാദർ ഉടനെ അവന്റെ പക്കൽ ഒരു പവൻ എടുത്തുകൊടുത്തു സൂര്യോദയത്തിന്നുമുമ്പു ക്ഷൌരവും കുളിയും കഴിച്ചാൻ കൊള്ളാമെന്നുണ്ടെന്നു പറഞ്ഞു. ഒരു പവൻ കണ്ട ഉടനെ അന്നത്തെ കണി വളരെ വിശേഷമായി എന്നോർത്തു ഒന്നാമത്തെ വാക്കിന്നിടകൊടുക്കാതെ വേഗത്തിൽ വിളക്കുവെച്ച് അവൻ തന്റെ ജോലിയിൽ പ്രവേശിച്ചു. അബ്ദുൾകാദർ പറഞ്ഞവിധം പുതിയരീതി അനുസരിച്ചു തലമുടി ഭംഗിയിൽവെട്ടി മുഖക്ഷൌരം ചെയ്തു. ക്ഷൌരം കഴിഞ്ഞതിന്നുശേഷം അബ്ദുൾകാദർ അവന്റെ കയ്യിൽ ഒരു പവൻകൂടി എടുത്തുകൊടുത്തു താൻ കുളികഴിഞ്ഞു വരുന്നതിന്നുമുമ്പ് ഒരു മല്ലുമുണ്ടും ഒരു നല്ല ഷർട്ടും ഒരു വെഷ്ടിയും വാങ്ങിക്കൊണ്ടു വരുവാൻ പറഞ്ഞു. ക്ഷുരകൻ ആവക സാധനങ്ങൾ വാങ്ങുവാൻ പോയി. അ
ദുൾകാദർ കുളികഴിഞ്ഞു വരുന്നതിന്നുമുമ്പു ക്ഷുരകനെ
ച്ച ഉടുപ്പുസാമാനങ്ങൾ അവൻ വാങ്ങിക്കൊണ്ടു വ
അബ്ദുൾകാദർ പുതിയ ഉടുപ്പുകൾ ധരിച്ചു സ്നേ
നവും പൂശി അവിടെനിന്നിറങ്ങി. അന്നുതന്നെ
ഴിയായി മദ്രാസ്സിലേക്കു പോയി. മദ്രാസ്സിൽ

ഭ്രിത്തിയ ഉടനെ തന്റെ വേഷം കുറെക്കൂടി പരിഷ്കരിക്കേണമെന്നു കരുതി അവൻ നല്ലതരം ഷർട്ട്, കോട്ട്, രണ്ടാമുണ്ടായി ഉപയോഗിക്കാവുന്ന പട്ടു മുതലായ ഉടുപ്പുസാമാനങ്ങളും, പച്ച, നീലം, വൈരം മുതലായ കല്ലുവെച്ച മോതിരങ്ങളും, വൈരക്കല്ലുപതിച്ച ഒരു ജോടി കടുക്കനും, ഒരു സ്വർണ്ണവാച്ചും ചങ്ങലയും മററും വാങ്ങി അവയെ പരിഷ്കൃതരീതിയിൽ ധരിച്ചു. ഈ വക വിലപിടിച്ചാഭരണങ്ങളും വസ്ത്രാദികളും സ്വതേ കാഴ്ചക്കു കൌതുകമുള്ള അവന്റെ മുഖത്തിന്നു പൂർവ്വാധികം തേജസ്സുണ്ടാക്കീട്ടുണ്ടെന്ന് അവന്നു തോന്നി. തന്റെ വേഷപ്പകർച്ച അതികേമമായിട്ടുണ്ടെന്നും താൻ ഇന്നാളാണെന്നു യാതൊരാൾക്കും ഗ്രഹിപ്പാൻ കഴിയുന്നതല്ലെന്നും കണ്ണാടിയുടെ സഹായത്താൽ തന്നെ താൻ ബോദ്ധ്യപ്പെട്ടു. ഉടനെ ഒരു ജട്കാവണ്ടിയിൽ കയറി "വീക്കംസിച്ചാമ്പിൾഡാസ്സ്" എന്ന രത്നവ്യാപാരിയുടെ ഷാപ്പിലേക്കു ചെന്നു താനൊരു രത്നവ്യാപാരിയാണെന്നും കുറെ രത്നങ്ങൾ ആവശ്യമുണ്ടെന്നും പറഞ്ഞു. അവിടത്തെ ഭൃത്യന്മാർ പലതരം രത്നങ്ങളെടുത്ത് അവനെ കാണിച്ചു. അയാൾ വേണ്ടതെല്ലാമെടുത്തു വേറെവെച്ച് അവയുടെ വില എന്തെന്നു ചോദിച്ചതിൽ ആറായിരം ഉറുപ്പികയാണെന്നു ഷാപ്പുടമസ്ഥൻ മറുപടി പറഞ്ഞു. ആറായിരം ഉറുപ്പികക്കുള്ള പവനെടുത്തു കൊടുത്തു. സാമാനങ്ങളെടുത്തു പെട്ടിയിൽവെച്ചു പൂട്ടി പുറപ്പെടുവാൻ ഭാവിച്ചപ്പോൾ ഷാപ്പുടമസ്ഥൻ "സാർ നിങ്ങളുടെ പേരെന്താണ്?" എന്നു ചോദിച്ചു. "ടി. ആർ. കൃഷ്ണസ്വാമിനായഡു" എന്നയാൾ മറുപടി പറഞ്ഞ ഉടനെ ൬൦൦൦ ഉറുപ്പികക്കുള്ള രശീതി എഴുതി മുദ്രവെച്ച് അയാളുടെ കയ്യിൽ കൊടുക്കുകയും അയാൾ അതു വാങ്ങി മടങ്ങിപ്പോവുകയും ചെയ്തു. ഷാപ്പിൽനിന്നു പുറത്തിറങ്ങിയപ്പോൾ അഖിന്റെ മുററത്ത് ഒരു മോട്ടോർകാർ നിന്നിരുന്നു.

അതിൽകേറി പോകാമെന്നു വിചാരിച്ച് അയാറം ഡ്രൈവരോട്ട സംസാരിക്കുന്ന മദ്ധ്യേ അടുത്ത അവസരത്തിൽ തന്നെ ബന്ധാസ്ഥനാക്കി മദ്രാസ്സിൽനിന്നു കോഴിക്കോട്ടെക്ക കൊണ്ടുപോയ പൊല്ലീസ്സുകാരിൽ ഒരാറം വന്ന് അയാളുടെ കഴുത്തിന്മേൽ തൊട്ടു "താനാരാണ്" എന്നു ചോദിച്ചു. ഇതു കേട്ടു കേട്ടു എന്നു നടിക്കാതെ അയാറം "സെൻട്രൽ സ്റ്റേഷൻ" എന്നു ഡ്രൈവരോട്ട പറഞ്ഞു കാറിൽ കേറുവാൻ തുടങ്ങിയപ്പോറം പൊല്ലീസ്സുകാരൻ അയാളുടെ കഴുത്തിന്മേൽ കടന്നുപിടിക്കുകയും അയാറം ഉടനെ തിരിഞ്ഞുനോക്കി കാൺസ്റ്റബിളുടെ മുഖത്തു കൈമടക്കി ഒരിടി കൊടുക്കുകയും ചെയ്തു. ഇടിയുടെ ശക്തിയാൽ പൊല്ലീസ്സുകാരൻെറ വായിൽനിന്നു രണ്ടു പല്ലുകറം കൊഴിഞ്ഞു താഴെ വീണു. "ആളെ അറിയാതെ കളിച്ചാൽ അതിന്നുള്ള സമ്മാനമിതാണ്" എന്നു പറഞ്ഞു എങ്കിലും താൻ ചെയ്തത് അവിവേകമാണെന്നാലോചിച്ചും ആറംതിരക്ക കൂടുന്നതിന്നുമുമ്പ് അവിടംവിട്ടു പോകുവാൻവേണ്ടി കാൺസ്റ്റബിളെ സമാധാനിപ്പിക്കുന്നതിന്നായും അയാറം ഒരു പവനെടുത്തു പൊല്ലീസ്സുകാരൻെറ കൈക്കലാക്കിക്കൊടുത്തു കാർ ഓടിക്കുവാൻ പറഞ്ഞു. പല്ലു രണ്ടുപോയാലും പവനൊന്നു കിട്ടിയല്ലോ എന്നു വിചാരിച്ച് അതെടുത്തു കുപ്പായക്കീസ്സയിലിട്ടു പൊല്ലീസ്സുകാരൻ തൻെറ പാട്ടിന്നു പോയി. കൃഷ്ണസ്വാമിനായഡു അന്നുതന്നെ മദ്രാസ്സ് വിട്ടു. പിറെറദിവസം എറണാകുളത്തെത്തി. അന്നവിടെ താമസിച്ച് അടുത്തദിവസം തീബോട്ടു കയറി വൈകുന്നേരത്തേക്ക് ആലപ്പുഴയിൽ ചെന്നുചേൎന്നു. ഒന്നു രണ്ടു ദിവസം ആ പട്ടണത്തിൻെറ നാനാഭാഗങ്ങളും ചുററിനടന്നുനോക്കി. കുറെച്ചുദിവസത്തേക്ക് അവിടെത്തന്നെ താമസിക്കാമെന്നു തീൎച്ചപ്പെടുത്തി. തൻെറ വ്യാപാരത്തിന്നു വേണ്ടതായ ഒരു സ്ഥലവും ആഭരണങ്ങറം പണിയുന്നതിന്നു രണ്ടു മൂന്നു

അകമ്പടിക്കാരെയും ഏർപ്പെടുത്തി തന്റെ പ്രയാണമാരംഭിച്ചു.

വിജയൻ പൊല്ലീസ്സ് സൂപ്രണ്ടവർകളോടു ചെല്ലു ശേഖരത്തെ പ്രമാണിച്ചു പല സ്ഥലങ്ങളിലും ഗൂഢമായന്വേഷണം ചെയ്തുകൊണ്ടിരുന്നു. ചില ഊരുനാടുകളിലെല്ലാം ചുറ്റിസഞ്ചരിച്ചു് ഒരു ദിവസം രാത്രി 9 മണിക്കു ശേഷം അദ്ദേഹം കടവുങ്ങിയിൽ എത്തി. പകൽ മുഴുവനും വെയിലിൽക്കൂടി നടന്നു ക്ഷീണംതീർപ്പാൻ വിജയനിതിനാൽ കുളിക്കണമെന്നു കരുതി ഒരു തോർത്തുമുണ്ടു വാങ്ങുവാനായി മെയ്തലിപ്പീടികയന്വേഷിച്ചുവിടെ എത്തുമ്പോഴേക്ക കച്ചവടക്കാരൻ പീടിക അടച്ചുപോകുവാനായി ഒരുങ്ങുന്നതു കണ്ടു. “ഒരു അലക്കിയ തോർത്തുമുണ്ടു കിട്ടിയാൽ കൊള്ളാം” എന്നദ്ദേഹം കച്ചവടക്കാരനോടപേക്ഷിച്ചു. അതു കേട്ട കച്ചവടക്കാരന്റെ ശമ്പളക്കാരൻ “ഇനി ഇപ്പോഴം പീടിക തുറക്കുവാൻ സാധിക്കില്ല” എന്നു പറഞ്ഞു.

വിജയൻ—“കിട്ടിയാൽ വലിയ ഉപകാരമായിരുന്നു. നാളെ കുളിക്കുവാൻ തോർത്തുമുണ്ടില്ല. അതിനാൽ ചോദിച്ചതാണു്. ദയവു ചെയ്തു് എടുത്തുതന്നാൽ സന്തോഷം.”

കച്ചവടക്കാരൻ— “ഞാൻ എടുത്തുതരാം. ചിലപ്പോഴം അർദ്ധരാത്രിസമയത്തും പീടിക തുറന്നു സാമാനങ്ങൾ എടുത്തുകൊടുക്കേണ്ടതായി വരും. അപ്രകാരം ചെയ്യേണ്ടതു കച്ചവടക്കാരുടെ മുറയാണു്. കഴിഞ്ഞ ദിവസമന്നു രാത്രി 1 മണി സമയത്തല്ലേ ഒന്നരണ്ടു മുണ്ടും ഒരു ഷർട്ടും വേണമെന്നു പറഞ്ഞു ഒരാൾ ഓടിവന്നതു്.”

എന്നു പറഞ്ഞു പീടിക തുറന്നു് ഒരു മുണ്ടെടുത്തു കൊടുത്തു. വിജയനതു വിലകൊടുത്തു് അതു വാങ്ങി കുളിക്കുവാൻ പോയി.

കച്ചവടക്കാരന്റെ സംഭാഷണം ഭാനുവിന്റെ മനസ്സിൽ പതിഞ്ഞു. രാത്രി 4 മണി സമയത്തു മുണ്ടും ഷർട്ടും വാങ്ങിയതു് ഒരുവെള്ള അബ്ദുൾകാദർ തന്നെയായിരിക്കണമെന്നും അതിന്റെ സൂക്ഷ്മമറിയേണമെന്നും കരുതി കുളിയും ഊണും കഴിച്ചു് ഒരു ഹോട്ടലിന്റെ കോലായമേൽ മുണ്ടുവിരിച്ചു കിടന്നുറങ്ങി. പിറെറദിവസം കാലത്തെഴുന്നീററു ജോലിപ്പീടികയിലേക്കു വീണ്ടുംപോയി കച്ചവടക്കാരനുമായി ഓരോ നാട്ടുവർത്തമാനങ്ങളും 'കച്ചവടകാര്യങ്ങളും സംസാരിച്ചുകൊണ്ടു കുറെനേരം അവിടെ ഇരുന്നു. ഇതിന്നിടയിൽ കുറച്ചു ദിവസംമുമ്പു രാത്രി അസമയത്തു മുണ്ടും ഷർട്ടും വാങ്ങിക്കൊണ്ടുപോയതാരെന്നു് ഉപായേന ചോദിച്ചറിഞ്ഞു. അധികനേരം പിന്നീടവിടെ താമസിക്കാതെ ക്ഷുരകന്റെ പീടികയന്വേഷിച്ചുചെന്നു ക്ഷൌരത്തിന്നാരംഭിച്ചു. ക്ഷൌരം ചെയ്യുന്ന മദ്ധ്യേ ക്ഷൌരക്കാരുടെ സാധാരണ പതിവനുസരിച്ചു ക്ഷുരകൻ ഓരോ വൃത്താന്തങ്ങൾ പറയുവാനാരംഭിച്ചു. അന്യോന്യമുണ്ടായ സംഭാഷണത്തിന്നിടയിൽ ക്ഷുരകന്നു ദിവസേന എന്തു സമ്പാദ്യമുണ്ടാകുമെന്നു വിജയഭാനു അവനോടു ചോദിച്ചു. "എജമാനനെപ്പോലെയുള്ളവർ വന്നാൽ തക്കതായ പ്രതിഫലം കിട്ടുന്നതൊഴികെ സാധാരണ പതിവുകാർ തരുന്ന പ്രതിഫലം ദിവസേന അരമുക്കാലുറുപ്പികയിൽ അധികമുണ്ടാവാറില്ല. ഞാൻ ജോലിചെയ്യാൻ തുടങ്ങിയതിൽപിന്നെ ഉണ്ടായിട്ടുള്ള വലിയ സമ്പാദ്യം ഒരു പവനാണു്. അതു് ഒരു ദിവസം രാത്രി ഒരാൾക്കു ക്ഷൌരം ചെയ്തതിന്നു് അയാൾ തന്ന പ്രതിഫലമാണു്" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ ഭാനു തന്റെ ചോദ്യത്തെ തുടർന്നു് "അതാരാണു്" എന്നു ചോദിച്ചു.

ക്ഷുരകൻ — "അതാരാണെന്നു് എനിക്കറിഞ്ഞുകൂടാ. താടിയും തലയും വളർത്തിട്ടുള്ള ഒരാളായിരുന്നു, പുതിയ

രീതി അനുസരിച്ചു തലമുടി വെട്ടി മുഖക്ഷൌരം ചെയ്യുന്നതെന്നയാൾ പറഞ്ഞു. ഞാൻ വളരെ വൃത്തിയായും ഭംഗിയായും ചെയ്തു. അയാൾ എനിക്കൊരു പവനെടുത്തു തന്നു. അതിന്നശേഷം രണ്ടു മുണ്ടും ഒരു ഷർട്ടും വാങ്ങിക്കൊണ്ടു വരുവാൻ പറഞ്ഞു ഒരു പവൻകൂടി തന്നു. ഞാൻ അതുകളെ വാങ്ങിക്കൊണ്ടു വരുവാൻ പോയി. ഞാൻ മടങ്ങി വരുന്നതിന്നുമുമ്പ് അദ്ദേഹം കുളിച്ചു ധാരാളം ഭസ്മവും ചന്ദനവും പൂശി പൂജ്യനായി എന്റെ വരവുംകാത്തു നിന്നിരുന്നു. വസ്ത്രം മാറിയ ഉടനെ അയാൾ പോവുകയും ചെയ്തു."

മാധ—"രാത്രി ക്ഷൌരം ചെയ്യാൻ നിനക്കറിയാമോ? നീ വലിയ സമർത്ഥനാണെന്നു തോന്നുന്നു."

ക്ഷുരകൻ—"രാത്രി വിളക്കുവെച്ചു ക്ഷൌരം ചെയ്യാറുണ്ട്. തിട്ടക്കംപോലെ എല്ലാം ചെയ്യും."

മാധ—"രാത്രി ക്ഷൌരം ചെയ്യിക്കത്തക്കവണ്ണം പകലൊഴിവില്ലാത്ത യോഗ്യനാണത്. അയാൾ എങ്ങോട്ടാണ പോയതു്? ഇത്ര ജോലിത്തിരക്കുള്ള മഹാനെ ഒന്നു കാണേണ്ടതാണ്."

ക്ഷുരകൻ—"അയാൾ തീവണ്ടികേറി പോയിട്ടില്ല. വണ്ടിവരുന്ന സമയത്തു ഞാൻ സാധാരണ സ്റ്റേഷനിൽ പോകാറുണ്ട്. അതിന്നശേഷം അയാളെ ഈ പ്രദേശത്തെങ്ങും കണ്ടിട്ടില്ല."

മാധ—"എവിടെ എങ്കിലും പോട്ടെ. അയാളെ കണ്ടിട്ട് നമുക്കെന്താണ കാര്യം."

എന്നു പറഞ്ഞു് അവരുടെ സംഭാഷണം അവസാനിപ്പിച്ചതോടുകൂടി ക്ഷൌരവും അവസാനിച്ചു. ക്ഷുരകന്നു് ഒരുറുപ്പിക എടുത്തുകൊടുത്തു മാധവൻ അവിടെനിന്നു പോയി.

അബ്ദുൾകാതർ മാധവന്റെ കണ്ണിൽ മണ്ണുവാരിയിട്ടോടി രക്ഷപ്പെട്ടതിന്നു ശേഷം അവനെ വീണ്ടും തിരഞ്ഞു

പിടിക്കുന്നതിന്നായി താൻ ചെയ്യുന്ന ശ്രമങ്ങളിൽ തന്നെ സഹായിക്കുന്നതിന്നും ഏതെങ്കിലും സന്ദർഭത്തിൽ അന്യസഹായം വേണ്ടിവരുന്നപക്ഷം ആയതിന്നുംവേണ്ടി വിശ്വാസയോഗ്യനും സമർത്ഥനുമായ ഒരു കൂട്ടുകാരനെക്കൂടി അയച്ചാൽ കൊള്ളാമെന്നു മേലധികാരിയോടു താൻ ആവശ്യപ്പെട്ടിരുന്നതുപ്രകാരം അദ്ദേഹം ഭാനുവിന്റെ പ്രിയമിത്രമായ പരമാരമേനോനെ കോഴിക്കോട്ടേയ്ക്കയച്ചിട്ടുണ്ടായിരുന്നു. അയാൾ സമാസമയത്തും തീവണ്ടിയിൽ യാത്രചെയ്തു് അബ്ദുൾകാദർ തീവണ്ടിവഴിയായി പ്രയാണം ചെയ്യുന്നുണ്ടോ എന്നു ഗൂഢമായന്വേഷിച്ചുകൊണ്ടിരുന്നു. ഭാനു കടലുണ്ടിയിൽ എത്തിയതിന്റെ പിറേറ ദിവസം അയാൾ തീവണ്ടിയിൽ യാത്രചെയ്യുന്നതു യദൃച്ഛയായി അവിടെവെച്ചു കണ്ടു. ഭാനുവിനെ കണ്ട ഉടനെ അയാൾ വണ്ടിയിൽനിന്നിറങ്ങി ചാടിപ്പോയ അബ്ദുൾകാദരുടെ മുഖലക്ഷണങ്ങളും ശരീരാകൃതിയും ഉള്ളവനും വസ്ത്രാലങ്കാരാദി ആഡംബരഘോഷത്തോടു കൂടിയവനുമായ ഒരാൾ മദ്രാസ്സിലുള്ള "വീക്കം സി ചബിൽദാസ്സ്" എന്ന രത്നവ്യാപാരിയുടെ ഷാപ്പിൽനിന്നു പുറത്തേക്കിറങ്ങിവരുന്നതു്, അവനെ മദ്രാസ്സിൽനിന്നു കോഴിക്കോട്ടേയ്ക്കു കൊണ്ടുപോയ പൊല്ലീസ്സുകാരിലൊരാൾ കണ്ടു സംശയിച്ചു് അയാളുടെ കയ്യിന്മേൽ പിടിച്ചപ്പോൾ അയാൾ കാൺസ്റ്റബിളുടെ മുഖത്തൊരിടി കൊടുത്തു കാറിൽ കേറി സെൻട്രൽ സ്റ്റേഷനിലേക്ക പോയതായും മററും ആ കാൺസ്റ്റബിൾ രണ്ടു ദിവസം മുമ്പു തന്നോടു പറകയുണ്ടായി എന്നു് അദ്ദേഹത്തോടു പറഞ്ഞു.

ഭാനു—"അയാൾ എന്താവശ്യത്തിന്നാണ് ചബിൽദാസ്സിന്റെ ഷാപ്പിൽ പോയിരുന്നതു്."

പരമാരമേനോൻ—"രത്നങ്ങൾ വാങ്ങുവാനായിട്ടാണ്. 6000 ഉറുപ്പിക വിലയ്ക്കുള്ള രത്നങ്ങൾ വാങ്ങി. അവരുടെ കണക്കിൽ ആ സാധനങ്ങൾ ചിലവെഴുതീട്ടുള്ളതു

ടി. ആർ. കൃഷ്ണസ്വാമിനായിഡു എന്നൊരാളുടെ പേരാണ്, രശീതികുറിയിൽ കാണുന്നതും ആ പേർ തന്നെയാണ്. ഈ സംഗതി ധരിപ്പിക്കുവാനാണ ഞാനിങ്ങോട്ടുപോന്നതു്."

മാന—"അബ്ദുൾകാതർ വേഷവും പേരും മാററി സഞ്ചരിക്കുവാനിടയുണ്ട്. ഈ നായിഡുവിന്റെ വസ്ത്രാഭരണാദികളെക്കുറിച്ച് ആ പൊല്ലീസ്സുകാരനോടു വല്ല വിവരവും നിങ്ങൾ ചോദിച്ചറിഞ്ഞുവോ?"

പത്മ—"ഉവ്വ്. പൊല്ലീസുകാരൻ അയാളെ കണ്ട സമയത്തു കാതിൽ രണ്ടു വൈരക്കല്ലു കടുക്കനും കൈവിരലുകളിൽ രണ്ടു മൂന്നു കല്ലുവെച്ച മോതിരങ്ങളുമുണ്ടായിരുന്നു. നല്ല വിലപിടിച്ച ശീലയാൽ നിർമ്മിക്കപ്പെട്ട ഒരു കറുത്ത കോട്ടു ധരിച്ചിരുന്നു. സ്വർണ്ണച്ചങ്ങലയോടുകൂടിയ ഒരു വാച്ചും കുപ്പായക്കീസ്സയിലുണ്ടായിരുന്നു. അയാളുടുത്തിരുന്നതു രണ്ടായി മടക്കിയ ഒരു ചായവേഷ്ടിയാണ്. ഒരു വെളുത്ത പട്ടു തല മിക്കവാറും മൂടത്തക്കവണ്ണം രണ്ടുമൂന്നു ചുററു ചുററിക്കെട്ടി അതിന്റെ പൃഷ്ഠം പിന്നിൽ തൂക്കിയിട്ടിരുന്നു. കയ്യിൽ ഒരു തോൽപ്പെട്ടിയുമുണ്ടായിരുന്നു."

മാന—"അയാൾ പോയതു സെൻട്രൽ സ്റ്റേഷനിലേക്കു തന്നെയാണോ?"

പത്മ—"നായിഡു പോല്ലീസുകാരനെ അടിച്ചു ഉടനെ കുപ്പായക്കീസ്സയിൽ കയ്യിട്ടു് ഒരു പവനെടുത്തു് അയാളുടെ അടുക്കലേക്കെറിഞ്ഞുകൊടുക്കുകയാൽ താൻ പ്രവർത്തിച്ചതു ദോഷമാണെന്നു വിചാരിച്ചു പോല്ലീസുകാരൻ പിന്നീടൊന്നും ചെയ്യാൻ തുനിഞ്ഞില്ല. നായിഡു ഡ്രൈവരോടു പറഞ്ഞതു സെൻട്രൽ സ്റ്റേഷനെന്നാണ്."

മാന—"ഈ നായിഡുവിനെ നമുക്കു കണ്ടുപിടിക്കണം. അയാളുടെ മേൽ എനിക്കതിയായ സംശയം ജനിച്ചിട്ടുണ്ട്. അയാൾ വേറെ വല്ല ഷാപ്പുകളിലും പോയിട്ടുണ്ടായിരുന്നുവോ?"

വ്യാപാരത്തിന്നു തീൎച്ചയാക്കീട്ടുള്ള സ്ഥലം ഏതെന്നറിയുവാൻ ആകമാനമായും കാണുന്നു.”

ഇപ്രകാരമാലോചിച്ച് അവർ രണ്ടുപേരും അവരുടെ അന്വേഷണത്തെ ആ വഴിക്കു തിരിച്ചു. നായിഡു മദ്രാസ്സിൽനിന്നു പുറപ്പെട്ടതായി തീൎച്ചപ്പെടുത്തപ്പെട്ട ദിവസത്തിൽ ആ ദിവസം സഞ്ചരിച്ചിരുന്ന റെയിൽവെ ഉദ്യോഗസ്ഥന്മാരോടും പോലീസുകാരോടും ചോദിച്ചതിൽ നായിഡുവിനെക്കുറിച്ചു യാതൊരു വിവരവും പറവാൻ അവൎക്കു സാധിച്ചില്ല. അന്നു മദ്രാസ്സ് സെൻട്രൽ സ്റ്റേഷനിൽനിന്നു 2-ാം ക്ലാസ്സ് ടിക്കറ്റ് ഏതെല്ലാം സ്ഥലങ്ങളിലേക്കു കൊടുത്തിട്ടുണ്ടായിരുന്നുവെന്നു പരിശോധിച്ചതിൽ ടിക്കഷാറ്റും ടിക്കറ്റുകൾ കോഴിക്കോട്, തലശ്ശേരി, മംഗലാപുരം, പോത്തനൂർ മുതലായ സ്ഥലങ്ങളിലേക്കാണെന്നു കാണപ്പെട്ടു. എറണാകുളത്തേക്കും ഒരു ടിക്കറ്റു വിററിട്ടുണ്ടായിരുന്നു. മുമ്പുപറഞ്ഞ മൂന്നു സ്ഥലങ്ങളിലേക്കും അബ്ദുൾകാദർ പോകുവാൻ സംഗതിയില്ലാതിരുന്നതിനാൽ അവരുടെ അന്വേഷണം ശേഷം സ്ഥലങ്ങളിൽമതി എന്നു തീൎച്ചപ്പെടുത്തി. അതിനാരംഭിക്കുന്നതിന്നു മുമ്പു സ്പെൻസർ കമ്പനിക്കാരുടെ സോഡാ, ലെമണേഡ് മുതലായ പാനീയസാധനങ്ങൾ വണ്ടികളിന്മേലും കൊണ്ടുനടന്നു വില്ക്കുന്ന കമ്പനിയുദ്യോഗസ്ഥനെക്കൂടി കണ്ടു ചോദിക്കാമെന്ന് അവരുദ്ദേശിച്ചു. പ്രസ്തുതദിവസം ഈവക സാധനങ്ങൾ വിററിരുന്നത് ഒരു മലയാളിയായിരുന്നു. നായിഡുവിന്റെ ഉടുപ്പ്, നിറം, ശരീരാകൃതി മുതലായവയെക്കുറിച്ചു പറഞ്ഞ് അയാളെ മനസ്സിലാക്കി ആവക ലക്ഷണങ്ങളോടുകൂടിയ ഒരാളെ കാണുകയോ അയാൾക്കു വല്ലസാധനങ്ങളും വില്ക്കുകയോ ചെയ്യുകയുണ്ടായോ എന്നു ചോദിച്ചപ്പോൾ ആ തരത്തിൽ ഒരാളെ ചെങ്കൽപ്പെട്ടുസ്റ്റേഷനിൽവെച്ചു 2-ാം ക്ലാസ്സു വണ്ടിയിൽ കണ്ടതായും അയാൾക്ക് ഒരു കുപ്പി ലയിംജൂസ്സും ഒരു

ആഭരണങ്ങളുടെ വില ചോദിച്ചു. തൽസമയം പൊൻപണിക്കാർ മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു. ഉടമസ്ഥൻ പുറത്ത് എവിടെയോ പോയിരിക്കുന്നുവെന്നും അദ്ദേഹം വന്നല്ലാതെ സൂക്ഷ്മവില പറയുവാൻ സാധിക്കുന്നതല്ലെന്നും അവർ പറഞ്ഞു. ഉടമസ്ഥൻ ആരാണെന്നു രാമു അവരോട് ചോദിച്ചു. മദ്രാസ്സുകാരൻ ടി. ആർ. കൃഷ്ണസ്വാമി നായിഡുവാണെന്ന് അവർ മറുപടി പറഞ്ഞു. പിന്നീട് വരാമെന്നു പറഞ്ഞ് അദ്ദേഹം അവിടെനിന്നു തിരിച്ചു. പലകുറിയും ആ വ്യാപാരിയെ കാണുവാൻവേണ്ടി അദ്ദേഹം അവിടെ ചെന്നിട്ടും അയാളെ നേരിട്ടു കാണുവാൻ സാധിച്ചില്ല. ചെല്ലുന്ന സമയത്തെല്ലാം അയാൾ അവിടെ ഇല്ലെന്നായിരുന്നു വേലക്കാരുടെ മറുപടി. രണ്ടുനാലു ദിവസം കഴിഞ്ഞതിനുശേഷം രാമു വീണ്ടും അവിടേക്കു ചെന്നു. അപ്പോഴും അവിടുത്തെ വേലക്കാർ പറഞ്ഞതു വ്യാപാരി ഒരു അടിയന്തരകാര്യമായി മദ്രാസ്സിലേക്കു പോയിരിക്കുന്നു എന്നായിരുന്നു. വ്യാപാരിയെ നേരിട്ടു കാണ്മാൻ സാധിക്കായ്കയാൽ അയാളെപ്പററി അദ്ദേഹത്തിനു തോന്നീട്ടുണ്ടായിരുന്ന സംശയനിവൃത്തി വരുത്തുവാൻ വഹിയാതെ അദ്ദേഹം അക്ഷമനായിത്തീർന്നു. മടങ്ങിപ്പോരുന്ന മാർഗ്ഗമദ്ധ്യേ രാമു തന്റെ സ്നേഹിതനെ കണ്ടെത്തി. അയാളുടെ അന്വേഷണങ്ങളെല്ലാം പട്ടണത്തിന്റെ പരിസരങ്ങളിലായിരുന്നു. പട്ടണം വിട്ടധികമകലമല്ലാത്തതും ജനബാഹുല്യം കുറഞ്ഞതുമായ ഒരു പ്രദേശത്ത് ഒരു പെരുവനത്തിൽ പുരുഷസഹായമില്ലാതെ ഒരു മുഹമ്മദീയയുവതിയും രണ്ടു കുട്ടികളും താമസിക്കുന്നുണ്ടെന്നും അവരവിടെ താമസം തുടങ്ങീട്ട് 8-10 ദിവസമേ ആയിട്ടുള്ളു എന്നും രാത്രിസമയങ്ങളിൽ ഒരുത്തൻ പതിവായി അവിടെച്ചെന്നു പുലരുന്നതിനുമുമ്പു മടങ്ങിപ്പോരുന്നുണ്ടെന്നും അതാരാണെന്നറിയേണ്ടതാണെന്നും അയാൾ രാമുവിനോടു പറഞ്ഞു.

ഇതു കേട്ടപ്പോറം അന്നുതന്നെ അതിന്നായി യത്നിക്കാമെന്നു ഓരോ മറുപടി പറഞ്ഞു. നേരം രാത്രിയാകുവാൻ തുടങ്ങി അവർ രണ്ടുപേരും കാത്തിരുന്നു. രാത്രി പത്തുമണി കഴിഞ്ഞശേഷം അവർ തങ്ങളുടെ വാസസ്ഥലത്തുനിന്നു പുറത്തേക്കിറങ്ങി മേൽപറയപ്പെട്ട മുഹമ്മദീയസ്ത്രീ താമസിക്കുന്ന വീട്ടിന്റെ സമീപത്തു ചെന്നൊളിച്ചിരുന്നു. കുറച്ചു കഴിഞ്ഞപ്പോഴേക്കും അവരുദ്ദേശിച്ചിരുന്നാളുടെ വരവുകണ്ടു. അയാറം വാതിലിന്റെ സമീപത്തുചെന്നു മുട്ടിശബ്ദമുണ്ടാക്കിയ ഉടനെ വാതിൽ തുറക്കുകയും അയാറം വീട്ടിന്നുള്ളിൽ പ്രവേശിക്കുകയും ചെയ്തു. ഭാനുവും പത്മനാഭമേനോനും അവരുടെ സ്ഥാനങ്ങറം വിട്ടു പുരയുടെ സമീപത്തു ചെന്നു ചെവിയോർത്തു നിന്നു. അതിനകത്തുനിന്നു കേട്ടതായ സംഭാഷണം ഭാനുവിന്റെ സംശയത്തെ പൂർവ്വാധികം ബലപ്പെടുത്തി. എങ്കിലും ആളെ നേരിട്ടുകാണാതെ എന്തെങ്കിലും പ്രവർത്തിച്ചാൽ അതു് അവിവേകമായി തീർന്നാലോ എന്നു ശങ്കിച്ച് അയാറം അവിടംവിട്ടു പോകുവാൻ തുടങ്ങി പുറത്തേക്കു വരുന്നതുവരെ അവിടെത്തന്നെ കാത്തിരിക്കേണമെന്നു നിശ്ചയിച്ച് അവരിരുവരും വഴിവക്കത്തുണ്ടായിരുന്ന ഓരോ മരച്ചുവട്ടിൽ ഒളിച്ചിരുന്നു. 10-12 നാഴിക നേരത്തോളം അവർ കാത്തു. വീട്ടിന്നുള്ളിൽ പ്രവേശിച്ചവൻ തന്റെ കൃത്യസമയത്തു് അവിടെനിന്നു പുറപ്പെട്ടു. ഭാനു ഒളിച്ചുനിന്നിരുന്നതിന്നു സമീപത്തുള്ള വഴിയിൽക്കൂടി ആയാറം നടന്നു. അയാളുടെ വരവിനെ പ്രതീക്ഷിച്ചുകൊണ്ടിരുന്നവർ അയാളെ അറിയാതെ പിന്തുടന്നു. കുറെ നടന്നശേഷം അയാറം ദൃഷ്ടിയിൽനിന്നു മറഞ്ഞുപോകാത്തവിധം അയാളെ വിടാതെ അനുഗമിപ്പാൻ തന്റെ സ്നേഹിതനെ ഏല്പിച്ചു ഭാനു ഒരു കച്ചവടിക്കായി തൊപ്പിക്കാരിയുടെ വ്യാപാരസ്ഥലത്തിന്നു സമീപത്തു ചെന്നു ഒളിച്ചുനിന്നു. അധികതാമസം കൂടാതെ

ഒരാറം വ്യാപാരശാല തുറന്നു അതിന്നുള്ളിൽ പ്രവേശിച്ചു വാതിലടക്കുന്നതു കാണപ്പെട്ടു. അയാളുടെ പുറകെ പത്മനാഭമേനോനും വന്നെത്തി. ഓന്ന റോട്ടിലേക്കിറങ്ങിവന്ന്, "കുറച്ചുദിവസങ്ങളായി നാം അന്വേഷിച്ചുകൊണ്ടിരിക്കുന്ന കൊലപാതകിയും കാട്ടുകള്ളനുമായ അബ്ദുൾകാതർ ഈ രത്നവ്യാപാരിയായ കൃഷ്ണസ്വാമിനായിഡുവാണ്. ഇനി കാലതാമസം കൂടാതെ അവനെ പിടിക്കേണ്ടതാകുന്നു. നാളെ രാത്രി നിശ്ചയമായും അവനെ അറസ്റ്റ് ചെയ്യണം." എന്നു പറഞ്ഞുകൊണ്ട് അവർ അവരുടെ വാസസ്ഥലത്തേക്ക് പോയി. പിറേറ ദിവസം രാത്രി അബ്ദുൾകാതരെ പിടിക്കുന്നതിന്നും പിടി കിട്ടിയാൽ ഉടനെ കോഴിക്കോട്ടേക്കു കൊണ്ടുപോകുന്നതിന്നും വേണ്ടതായ സകല ഒരുക്കങ്ങളും ചെയ്തു ഭാനുവും അയാളുടെ ചങ്ങാതിയും തലേ ദിവസം രാത്രി ഒളിച്ചിരുന്ന മരച്ചുവട്ടിൽ ചെന്നു നിശ്ശബ്ദമായി നിന്നു. നായിഡുവേഷംധരിച്ച അബ്ദുൾകാതർ പതിവുപോലെ പ്രഭാതത്തിന്നുമുമ്പെ എഴുനീററു മടങ്ങിവരുന്ന സമയം മുൻപ്രസ്താവിച്ചിട്ടുള്ള മരച്ചുവട്ടിൽ എത്തിയ ഉടനെ രണ്ടുപേർ ചെട്ടന്ന് അയാളുടെ മുമ്പിലും പിമ്പിലും ചെന്നു തടുത്തു. മുമ്പിൽ നിന്നിരുന്നാറം ഒരു റിവോറംവർ അവൻെറ മൂർദ്ധാവിന്നു നേരെ നീട്ടി. "ഇനി ഒരടി വെച്ചാൽ ഞാൻ തോക്കൊഴിക്കും. ഇളകാതെ നിന്ന സ്ഥലത്തുതന്നെ നില്ക്കുക. നീ ആരാണ്? അസമയത്തു സഞ്ചരിപ്പാനുള്ള കാരണമെന്താണ്?" എന്നു ചോദിച്ചു. പെട്ടെന്നുണ്ടായ ഈ സംഭവം അവനെ ഒട്ടും തന്നെ പരിഭ്രമിപ്പിച്ചില്ല. തൽക്കാലം അവൻെറ കയ്യിൽ ആയുധമൊന്നുമുണ്ടായിരുന്നില്ല. ശത്രുക്കളോടെതിർക്കുന്നതിന്നു ബലശാലിയായ അവന്നു തൻെറ ഇരുകരങ്ങളും മാത്രമെ സ്വാധീനമുണ്ടായിരുന്നുള്ളു. "ഞാനൊരു ഭീരുവോ ബലഹീനനോ അല്ലെന്ന് എൻെറ കൈകളും ദൃഷ്ടാന്തപ്പെ

ടുത്തും." എന്നുള്ള മറുപടിയോടുകൂടി ഭാനുവിന്റെ വക്ഷഃപ്രദേശത്തെ ലക്ഷ്യമാക്കി അവൻ കൈമടക്കി ഒന്നിടിച്ചു. അതു ഭാനുവിന്റെ ശരീരത്തിൽ എവിടെയെങ്കിലും കൊണ്ടിരുന്നു എങ്കിൽ അദ്ദേഹം ഉടനെ മരിക്കുമായിരുന്നു. ദൈവാനുകൂല്യത്താൽ അതു ഫലിച്ചില്ല. രണ്ടു ശത്രുക്കളോട് ഏകസമയത്തു പോരാടുന്നതു ഒരു പ്രയാസമാണെന്നുദ്ദേശിച്ച് പ്രവൃത്തിച്ചതായി തോന്നുംവണ്ണം അവനെ പിന്നിൽനിന്നെതിർത്തിരുന്ന ശത്രുവിന്റെ തലകൊത്തുകൊണ്ടു താഴെ വീഴ്ത്തി അവൻ വീണ്ടും ഭാനുവിന്റെ നേരെ തിരിഞ്ഞു. അതിപരാക്രമത്തോടും ശൌര്യത്തോടുംകൂടി ഏകദേശം ഒരു നാഴിക നേരത്തോളം അവർ തമ്മിൽ കഠിനമായ ദ്വന്ദ്വയുദ്ധമുണ്ടായി. തന്റെ പ്രഹരങ്ങളൊന്നും ശത്രുവിന്റെ മേൽ ഏററു കാണാത്തതാൽ അബ്ദുൾകാദർ ധൈര്യക്ഷയം തുടങ്ങി. ശരീരത്തിനു തളർച്ചതട്ടി. ഭാനുവിന്റെ സമീപത്തുനിന്നോടി രക്ഷപ്പെടുവാൻ വേണ്ടി അല്പാല്പമായി പുറകോട്ടു നടക്കുന്നതുകണ്ടു ഭാനു "നീ ഓടിപ്പോകുവാൻ തുനിയേണ്ട. ഈ കുറി ഞാൻ നിന്നെ വിട്ടയക്കുന്നതല്ല. എന്റെ കൈവശമുള്ള റിവോൾവർ നീ പറക്കുന്നതായാൽകൂടി നിന്റെ ഗതിയെ തടുക്കുവാൻ തക്ക യോഗ്യതയുള്ളതാണ്." എന്നു പറഞ്ഞു ഉടനെ അവൻ വീണ്ടും വെടികൊണ്ട പന്നിയെപ്പോലെ തന്റെ നേരെ പാഞ്ഞടുക്കുന്നതുകണ്ടു. കൈത്തോക്കിന്റെ പിടികൊണ്ട് അവന്റെ തലയിൽ നല്ല കണക്കിൽ ഒരടികൊടുത്തു. അടി കൊണ്ടു ഉടനെ "പഹയാ! നീ എന്നെ ചതിച്ചുവോ" എന്നലറിക്കൊണ്ടു കടയററ വന്മരം പോലെ അവൻ താഴെ വീണു നിശ്ചേഷ്ടനായി കിടന്നു. മരച്ചുവട്ടിൽ വെച്ചിരുന്ന കയറെടുത്തുകൊണ്ടുവന്നു ഭാനു അവന്റെ കൈകാലുകൾ അനങ്ങുവാൻ പാടില്ലാത്തവിധം വരിഞ്ഞുകെട്ടിയതിനുശേഷം തന്റെ സ്നേഹിതന്റെ

അടുത്തുചെന്ന് അയാളുടെ ബോധക്ഷയം തീൎത്ത് അബ്ദുൾകാദരെ പരാജിതനാക്കിയ വൃത്താന്തം അയാളെ ധരിപ്പിച്ചു. അയാൾ ഇതുകേട്ട് അത്യന്തം സന്തോഷിച്ചു. മുൻകൂട്ടി ഏൎപ്പാടു ചെയ്തിരുന്നവിധം പൊല്ലീസ്സുകാൎക്കറിവുകൊടുപ്പാനായി അയാൾ ഓടി. പൊല്ലീസ് ഉടനെ സ്ഥലത്തെത്തി. അബ്ദുൾകാദരുടെ ബോധക്ഷയം തീൎത്തു കൈകൾക്കും കാൽക്കും ബലമുള്ള വിലങ്ങുകൾവെച്ച് ഒരു വണ്ടിയിൽ കേററി പൊല്ലീസുകാരും മാനുവുംകൂടി പൊല്ലീസ്സ്റ്റേഷനിലേക്കു കൊണ്ടുപോയി. അബ്ദുൾകാദരെ വീണ്ടും പിടിച്ച സംഗതി കമ്പിവഴിയായി മാനു കോഴിക്കോട്ടേക്കറിവു കൊടുക്കുകയും അന്നുതന്നെ അവനെ അങ്ങോട്ടു കൊണ്ടുപോകുവാൻ വേണ്ട ഏൎപ്പാടു ചെയ്യുകയും ചെയ്തു. ഒന്നാവ്യാപാരശാല അടച്ചുപൂട്ടി മുദ്രവെക്കുവാനാവശ്യപ്പെട്ടുപ്രകാരം മജിസ്ത്രേട്ടു സ്ഥലത്തുവന്നു മുദ്രവെക്കുകയും വേലക്കാരോടു കച്ചീട്ടുവാങ്ങി അവരെ ഒഴിവാക്കി അയക്കുകയും ചെയ്തു.

—○—

# ഇരുപത്തിമൂന്നാമദ്ധ്യായം.

---

ഒരു സമ്മേളനം.

അബ്ദുൾകാദരെ രണ്ടാമതും പിടിച്ചതായി കമ്പി കിട്ടിയതിന്റെ പിറേറ ദിവസം പൊല്ലീസു സൂപ്രേഡെണ്ടു തന്റെ ആപ്പീസുമുറിയിൽ ഓരോ റിക്കാൎട്ടുകൾ നോക്കിക്കൊണ്ടിരിക്കയായിരുന്നു. അബ്ദുൾകാദരെ പൊല്ലീസുകാർ വിട്ടയച്ച കററത്തിന്നു പണിയിൽനിന്നു വിലക്കിനിൎത്തപ്പെട്ടിരുന്നവരിൽ ഒരാളായ സബ്ബ് ഇൻസ്പെക്ടർ സഹാദിനാഥറാവു അപ്പോൾ അവിടേക്കു ചെന്നു. കററക്കാരൻ ചാടിപ്പോയ കാൎയ്യത്തിൽ സൂപ്രേഡെണ്ടു നടത്തിയ അന്വേ

ഷണവിസ്താരംകൊണ്ടു പൊല്ലീസുകാരുടെ മേൽ ധാരാളം അജാഗ്രതയുണ്ടായിട്ടുണ്ടെന്നുമാത്രമല്ലാതെ അവർ അവനെ മനഃപൂർവ്വം വിട്ടയച്ചതാണെന്നു കാണിക്കത്തക്ക യാതൊരു തെളിവുമുണ്ടായിരുന്നില്ലെങ്കിലും അവർ എന്തോ ചില കൃത്രിമങ്ങൾ ചെയ്തിട്ടുണ്ടെന്നും അതിനു സബ്ബ് ഇൻസ്പെക്ടരുടെ ഒത്താശയുണ്ടായിട്ടുണ്ടെന്നും അദ്ദേഹം വിശ്വസിച്ചിരുന്നു. രാവുവിനെ കണ്ടപ്പോൾ സൂപ്രണ്ടിനുണ്ടായ ക്രോധം നിമിത്തം അദ്ദേഹത്തിന്റെ മുഖവും കണ്ണുകളും ചുവന്നു. (ബുൾഡോഗ്) ശ്വാനനായ കരക്കണ്ണനെപോലെ ശകാരവർഷം തുടങ്ങി. ശകാരം കഴിയുന്നതുവരെ രാവു നിശ്ശബ്ദനായി നിന്നു. അതിന്റെ അവസാനത്തിൽ അദ്ദേഹം ദണ്ഡനമസ്കാരമായി സൂപ്രണ്ടിന്റെ മുമ്പിൽ വീണു കരഞ്ഞു കാലുകൾ പിടിച്ചു കണ്ണീർകൊണ്ട് അവയെ പ്രക്ഷാളനം ചെയ്തു. താൻ യാതൊരു കുററവും ചെയ്തിട്ടില്ലെന്നും തന്നെ രക്ഷിക്കേണമെന്നും അപേക്ഷിച്ചു ക്ഷമായാചനം ചെയ്തു. സൂപ്രണ്ടു പ്രകൃത്യാ അസത്യവാദികളിൽ അശേഷമലിവുകാണിക്കുന്ന സ്വഭാവക്കാരനല്ലായിരുന്നു എങ്കിലും രാവുവിന്റെ വ്യസനപാരവശ്യം കണ്ടു കുറഞ്ഞൊന്നാർദ്രചിത്തനായി ഭവിച്ചു. രാവുവിനോട് എഴുനീല്ക്കുവാനാജ്ഞാപിച്ചു. "നിങ്ങൾ,ഇതുവരെ ഈ തരത്തിലുള്ള നീചപ്രവൃത്തികൾക്കടിമപ്പെട്ടിരുന്നില്ലെന്നു ഞാൻ ധരിച്ചിട്ടുണ്ട്. ഇപ്പോൾ ഈ സംഭവത്താൽ നിങ്ങളെ കുററക്കാരനെന്നു തീർച്ചപ്പെടുത്തുന്നതിനു മതിയായ തെളിവു കാണുന്നില്ല. നിങ്ങൾ നിങ്ങളുടെ ശരീരത്തെയും മനസ്സിനെയും ദുർബ്ബലങ്ങൾക്കായിക്കൊണ്ട് അപ്പണം ചെയ്തു എന്ന് എനിക്കു ബോദ്ധ്യമുണ്ടെങ്കിലും ആ ബോദ്ധ്യത്തെ മാത്രം ആസ്പദിച്ചു നിർദ്ദയമായി നിങ്ങളെ കഠിനമായ ശിക്ഷക്കു ശുപാർശി ചെയ്വാൻ ഞാൻ തുനിയുന്നില്ല. നിങ്ങൾ വിട്ടയച്ച കള്ളനെ വീണ്ടും പിടിച്ചിട്ടുള്ളതായി

കമ്പി കിട്ടീട്ടുണ്ട്. അവരെ രണ്ടാളേയും പിടിക്കുവാൻ സാധിച്ചതു നിങ്ങളുടെ നല്ലകാലമാണ്. മനുഷ്യത്വമശേഷ്ഠാമന്യമാണെന്നു നടിച്ചു തരമുള്ളപ്പോഴെല്ലാം അവരെ നിർദ്ദയം മർദ്ദിക്കുന്ന ഈ ജില്ലയിലെ പൊല്ലീസുകാർ ആ ദുഷ്ടശിരോമണിയെ ബന്ധനത്തിൽനിന്നു നിഷ്പ്രയാസം വിട്ടയക്കുന്നതിന്നല്ലാതെ അവനെ പിടിച്ചു കൊണ്ടുവരുന്നതിന്ന് അവർ അപ്രാപ്തരായി ഭവിച്ചത് അത്യന്തം ശോചനീയംതന്നെ. നിങ്ങളെല്ലാവരും ജീവച്ഛവങ്ങളായിരിക്കുന്നതിനേക്കാൾ നല്ലതു മരിക്കുകതന്നെയാണ്" എന്നും മററും സൂപ്രഡേണ്ടു റാവുവിനെ ശകാരിച്ചുകൊണ്ടിരിക്കുമ്പോൾ നാലു തിരുവിതാംകൂർ പൊല്ലീസുകാർ അബ്ദുൾകാദരെ അവിടെക്കു കൊണ്ടുചെന്നു. അവരുടെ പുറകെ വിജയരാഘവനും പത്മനാഭമേനവനുമുണ്ടായിരുന്നു. അവർ വെറും മലയാളികളായിട്ടാണ് അപ്പോൾ അവിടെക്കു ചെന്നതു്. സൂപ്രഡേണ്ട് ഇവർ രണ്ടുപേരെയും ആരെന്നറിഞ്ഞില്ല. പക്ഷെ രാഘു തീരെ അപരിചിതനല്ലെന്ന് അദ്ദേഹത്തിന്നു തോന്നി. "നിങ്ങൾ വിജയരാഘവനല്ലെ?" എന്നു ചോദിച്ചു. രാഘു "അതെ" എന്നു പറഞ്ഞ ഉടനെ അവർ രണ്ടുപേരുടെയും കൈകൾ പിടിച്ച് ഓരോ കസാലയിൽ ഇരുത്തി തന്റെ ഓർമ്മക്കുറവിനെ കുറിച്ചു പരിഭവം തോന്നാതിരിക്കണമെന്നു രാഘുവിനോടപേക്ഷിച്ചു. റാവു രാഘുവിനെ അതുവരെ കണ്ടിട്ടില്ലായിരുന്നു. അദ്ദേഹം ലജ്ജയാൽ അധോമുഖനായി നിന്നു പശ്ചാത്താപത്തിന്റെ ലക്ഷണമായ നയനജലമൊഴുക്കുവാൻ തുടങ്ങി. സൂപ്രഡേണ്ടു പത്മനാഭമേനവനെ നോക്കി "ഇദ്ദേഹമാരെന്നു ഞാനറിഞ്ഞില്ലല്ലൊ. (രാഘുവിനോട്) ദയവു ചെയ്തു പറഞ്ഞാൽ കൊള്ളാം." എന്നു പറഞ്ഞ ഉടനെ രാഘു താഴെ പറയുംപ്രകാരം പറഞ്ഞു. "ഇദ്ദേഹം പാലക്കാട്ടു താലൂക്കിലെ പ്രമാണികളായ ജന്മികളിൽ അഗ്രഗണ്യനും പുരാ

ത്ത നായർകുഡുംബങ്ങളിൽ സകല യോഗ്യതകൊണ്ടും പ്രഥമസ്ഥാനമർഹിക്കുന്ന പണിക്കശ്ശേരി തറവാട്ടിലെ ഒരംഗവുമാണ്. ബി. ഏ. പരീക്ഷയിൽ ജയിച്ചതിൻശേഷം അദ്ദേഹവും ഏതാണ്ടപ്പോലെ സി. ഐ. ഡി. വകുപ്പിൽ ഒരു ഉദ്യോഗസ്ഥനായി ചേൎന്നു. അബ്ദുൾകാതർ ചാടിപ്പോയതിന്നശേഷം കാലതാമസം കൂടാതെ അവനെ വീണ്ടും തിരഞ്ഞുപിടിക്കുന്നതിന്നുവേണ്ടി സമർത്ഥനായ ഒരാളെ അയച്ചുതന്നാൽ കൊള്ളാമെന്നു ഞാൻ മേലധികാരത്തിലേക്കു ചെയ്ത അപേക്ഷ അനുസരിച്ചു നിയമിക്കപ്പെട്ടിട്ടുള്ള ആളാണ്. ഈ കുറി അവനെ പിടിച്ചതു ഞങ്ങൾ രണ്ടുപേരും കൂടിയാണ്."

അതിന്നുശേഷം പൊല്ലീസ്സ്റ്റേഷനിൽപോയി നാലു പൊല്ലീസ്സുകാരെ കൂട്ടിക്കൊണ്ടുവരുവാൻ സൂപ്രേഡണ്ട് ഒരു പാറാവുകാരനെ നിയോഗിച്ചയച്ചു. കൺസ്റ്റേബിൾമാർ വിലങ്ങുകളോടുകൂടി ഓടിവന്നു. കുറ്റക്കാരനെ ഏറ്റുവാങ്ങി. അവർ പൊല്ലീസ്സ്റ്റേഷനിലേക്കും തിരുവിതാംകൂർ പൊല്ലീസ്സുകാർ ആലപ്പുഴക്കും മടങ്ങി.

സ്വാമിനാഥറാവുവിന്റെ പേരിൽ ആരോപിക്കപ്പെട്ട കുറ്റം അതിഗൌരവമുള്ളതായിരുന്നു. അദ്ദേഹത്തിന്റെ ക്ഷമായാചനം ഒരുതരത്തിലും സ്വീകാരയോഗ്യമായിരുന്നില്ല. അബ്ദുൾക്കാതർ അദ്ദേഹത്തിന്നു കൊടുത്തയച്ച എഴുത്തും പവനും മാല സൂപ്രേഡണ്ടുവക്കൽ ഏല്പിച്ചു. അതു സകലസംശയങ്ങളേയും തീൎത്തു. അബ്ദുൾകാതർ തടവുമുറിയിൽനിന്നു ചാടിപ്പോയ കാൎയ്യത്തിൽ സൂപ്രേഡണ്ടു നടത്തിയ അന്വേഷണവിസ്താരവും റാവുവിന്ന് പ്രതികൂലമായ ഒരു വലിയ സംശയത്തിലാണു കലാശിച്ചതു്. ഉദ്യോഗസംബന്ധമായ പ്രവൃത്തികൾ നിൎവ്വഹിക്കുന്നതിൽ റാവുവിന്നുള്ള നൈപുണ്യവും ശുഷ്കാന്തിയും സൂപ്രേഡണ്ടിനെ പല സന്ദൎഭങ്ങളിലും സംതൃപ്തനാക്കിട്ടുണ്ടായിരുന്നു. എന്നാൽ

ആ യോഗ്യതകളൊന്നും അദ്ദേഹത്തെ ഈ അവസരത്തിൽ സഹായിച്ചില്ല. സൂപ്രണ്ടു തന്റെ കീഴുദ്യോഗസ്ഥന്മാരുടെ വീഴ്ചകളേയും അനീതികളേയും ഒരുകാലത്തും ക്ഷമിച്ചിരുന്നില്ല. അപ്രകാരം ചെയ്യുന്നതു നീതിന്യായപ്രവൃത്തിക്കും ഡിപ്പാർട്ടുമെണ്ടിന്റെ ഖ്യാതിക്കും ഹാനികരമായി പരിണമിക്കുമെന്നായിരുന്നു അദ്ദേഹത്തിന്റെ ബലമായ വിശ്വാസം. സൂപ്രണ്ടവർകളുടെ അഭിപ്രായത്തിൽ രാവു ജേൽശിക്ഷക്കുകൂടി അർഹനായിരുന്നു. എങ്കിലും അദ്ദേഹം ആ കഠിനകൃത്യം ചെയ്യുവാൻ തുനിഞ്ഞില്ല. പൊലീസ്സ് സൈന്യത്തിൽ ഒരു ഉദ്യോഗസ്ഥനായിരിപ്പാൻ രാവു തീരെ അയോഗ്യനാണെന്നഭിപ്രായപ്പെട്ടു സൂപ്രണ്ടു് അദ്ദേഹത്തെ ഉദ്യോഗത്തിൽനിന്നൊഴിവാക്കി വിട്ടയച്ചു.

മാധവിക്കുട്ടി, ജാനകിഅമ്മ, കല്യാണിഅമ്മ, മുതലായവരേയും തന്റെ മാതാപിതാക്കന്മാരേയും അന്നുതന്നെ കോഴിക്കോട്ടേക്കു കൂട്ടിക്കൊണ്ടു വരുവാൻ പട്ടാമ്പിസ്റ്റേഷനിൽനിന്നു ഭാനു ആളെ അയച്ചിട്ടുണ്ടായിരുന്നു. വാസുനമ്പ്യാരും ശാരദയും കൃഷ്ണപ്പണിക്കരുടെ വസതിയിൽ താമസിക്കുന്നുണ്ടെന്നുള്ള വിവരം അദ്ദേഹം മുമ്പുതന്നെ ധരിച്ചിട്ടുണ്ടല്ലോ. അവരെ കൂട്ടിക്കൊണ്ടു വരുവാനും ഒരാളെ അയച്ചു. നേരം 6 മണിയായപ്പോഴേക്കും മാധവിക്കുട്ടി മുതലായവർ അവിടെ വന്നെത്തി. ഭാനുവിനെ കണ്ട മാത്രയിൽ ഭഗിണിഅമ്മ ഓടിച്ചെന്നു മകനെ കെട്ടിപ്പിടിച്ചു മൂർദ്ധാവിൽ ചുംബിച്ചു അശ്രുധാരയാൽ അദ്ദേഹത്തെ കുളിപ്പിച്ചു. "എന്റെ കുട്ടി എവിടെ" എന്നു ജാനകിഅമ്മ ചോദിച്ചതും ശാരദ ഓടിവന്നു അവരെ ഗാഢാശ്ലേഷം ചെയ്തു രണ്ടുപേരും തേങ്ങിക്കരയുവാൻ തുടങ്ങി. തന്റെ പ്രിയപുത്രനെ കാണുകയാൽ ഗോപാലപ്പണിക്കരും തന്റെ പ്രാണവല്ലഭയുടെ ആഗമനംനിമിത്തം വാസുനമ്പ്യാരും സന്തോഷഭരിതരായി. ഹർഷാശ്രുക്കൾ നിറഞ്ഞ കണ്ണുക

മൊട്ടും വിയൎത്തുവാടിയ മുഖത്തോടും തളൎന്ന ശരീരത്തോടും കൂടി മാധവിക്കുട്ടി മൌനവ്രതയായി നില്ക്കുന്നതുകണ്ടു ശാന്ത "മാധവിക്കുട്ടിയുടെ ഈ പരവശത എന്റെ മൎമ്മങ്ങളെ പിളൎക്കുന്നു. ഇനി വ്യസനത്തിന്നവകാശമില്ല. ദൈവാനുഗ്രഹത്താൽ എല്ലാ ദുഃഖങ്ങളും തീൎന്നു. ഇനി മേല്പോട്ടാണു നമ്മുടെ നല്ല കാലം" എന്നു പറഞ്ഞു് അവളെ സമാധാനിപ്പിച്ചു. പിന്നീടു ഗോപാലപ്പണിക്കരുടെ പാദങ്ങളിൽ നമസ്കരിച്ചു് അദ്ദേഹത്തിന്റെ ഹാൎദ്ദമായ അനുഗ്രഹത്തെ സ്വീകരിച്ചു. വാസുനമ്പിയാരേയും ഉപചാരപൂൎവ്വം വന്ദിച്ചു സാന്ത്വനവാക്കുകളാൽ അദ്ദേഹത്തേയും ആഹ്ലാദചിത്തനാക്കി. ഈ തിരക്കിൽ ശാന്ത ജാനകിഅമ്മയേയും കല്യാണിഅമ്മയേയും മറന്നില്ല. സന്ദൎഭോചിതമായ വാക്കുകളാൽ അവരേയും സമാധാനപ്പെടുത്തി. അവസാനത്തിൽ ശാരദയുടെ കിസലയോപമമായ പാണിയുഗളത്തെ തന്റെ കൈകളിൽ ഗ്രഹിച്ചു് അവളുടെ മുഖത്തുപൊടിഞ്ഞിരുന്ന സ്വേദബിന്ദുക്കളേയും നേത്രയുഗങ്ങളിൽനിന്നു പ്രവഹിച്ചിരുന്ന അശ്രുകണങ്ങളേയും തന്റെ ഉത്തരീയത്താൽ ഒപ്പിക്കളഞ്ഞു് അവളെ പ്രസന്നമുഖിയാക്കി. സുപ്രഡെണ്ടും, ഈ സമയത്തേക്കു് അവിടെ എത്തിച്ചേൎന്ന സുകുമാരനും ഈ കോലാഹലങ്ങളെല്ലാം കണ്ടു നിന്നനിലയിൽതന്നെ നിന്നുപോയി. പത്മനാഭമേനു് ഈ സംഭവങ്ങളുടെ താല്പൎയ്യമൊന്നുംതന്നെ മനസ്സിലായില്ല. സംഭ്രമചകിതരായി സ്ഥിതിചെയ്യുന്ന പത്മനാഭമേനോനേയും മറ്റും കണ്ടു ശാന്ത ഈ സ്ത്രീപുരുഷന്മാരും താനും തമ്മിലുള്ള ചാൎച്ചയും വേഴ്ചയും പറഞ്ഞു മനസ്സിലാക്കി അവരുടെ സംശയനിവൃത്തി വരുത്തി.

ശാന്ത ഗോപാലപ്പണിക്കരുടെ പുത്രനാണെന്നു സുപ്രഡെണ്ടു അവർകൾ ധരിച്ചപ്രകാരം അദ്ദേഹത്തിന്നു പണിക്കരുടെ മേലുണ്ടായിരുന്ന ഭക്തിയും ബഹുമാനവും കുറെ

ഷി വഷിച്ചു. ഭാനുവിന്റെ യോഗ്യതകളെക്കുറിച്ച് അദ്ദേഹം അശേഷം അതിശയോക്തിക്രമമെന്യെ പുകഴ്ത്തുകയും പ്രസ്തുത കൊലപാതകക്കേസ്സന്വേഷണം ഇവ്വിധം പര്യവസാനിച്ചത് അദ്ദേഹത്തിന്റെ സമുചിതമായ യത്നത്താലാണെന്നു ശ്ലാഘിക്കുകയും ചെയ്തു. ഭാനു ഈ കേസ്സന്വേഷണാർത്ഥം മലയാളത്തിൽ വന്നിട്ടുണ്ടായിരുന്നുവെന്നോ പണിക്കർ കുറ്റക്കാരനല്ലെന്നു തീരുമാനിക്കത്തക്ക തെളിവു ശേഖരിച്ച് അദ്ദേഹത്തെ ബന്ധനത്തിൽനിന്നു വിമുക്തനാക്കിയതു ഭാനുവിന്റെ നിരന്തരോത്സാഹത്താലാണെന്നോ അവരാരും ആ നിമിഷംവരെ ധരിച്ചിട്ടില്ലായിരുന്നതിനാൽ അപ്പോൾ അവിടെ ഉണ്ടായിരുന്നവരെല്ലാം അത്ഭുതപരവശന്മാരായി ആനന്ദബാഷ്പം പൊഴിക്കുവാൻ തുടങ്ങി. താൻ ഉദ്യോഗത്തിൽ പ്രവേശിച്ചതിന്റെ പ്രഥമോദ്ദേശം സത്യപരിപാലനമാണെന്നു ഭാനു മദ്രാസ്സിൽനിന്നു ഗോപാലപ്പണിക്കർക്ക് എഴുതിട്ടുണ്ടായിരുന്നതിന്റെ താല്പര്യം പ്രസ്തുത കൊലക്കേസ്സ് അവരെ ദൃഷ്ടാന്തപ്പെടുത്തി. യഥാർത്ഥ കുറ്റക്കാർ ഇന്നിന്നവരെന്നു ഗ്രഹിച്ച് അവരെ പിടിപ്പാനും അവർ കുറ്റം ചെയ്തിട്ടുണ്ടെന്നു ന്യായാധിപതി മുമ്പാകെ തെളിയിക്കുവാൻവേണ്ടുന്ന ലക്ഷ്യങ്ങളും ശേഖരിപ്പാനും ബലാല്ക്കാരമായി പിടിച്ചുകൊണ്ടു പോകപ്പെട്ടവരായ വാസുനമ്പിയാരും ശാരദയും ഇന്നിന്ന ദിക്കിലുണ്ടെന്നറിഞ്ഞ് അവരെ രക്ഷപ്പെടുത്തുവാനും ഭാനു ചെയ്ത യത്നങ്ങളെക്കുറിച്ചു പറഞ്ഞുകേട്ടാൽ കൊള്ളാമെന്ന് അവർ ഐകകണ്ഠ്യേന അപേക്ഷിക്കുകയാൽ ഭാനു അതിനായുദ്യമിച്ചു.

ഭാനു—മലയാളത്തിൽ ഇങ്ങിനെ ഒരു കേസ്സുണ്ടാവിച്ചിട്ടുണ്ടെന്നു ഞാൻ വർത്തമാനപത്രങ്ങൾമൂലം ധരിച്ചു. പക്ഷെ പൊല്ലീസ്സിന്നു അപ്പുവിന്റെപേരിൽ സംശയം ജനിച്ചിട്ടുണ്ടെന്നുള്ള സംഗതി അവയിൽ പ്രസ്താവിച്ചിരുന്നില്ല. കേസ്സിന്റെ ഉത്ഭവത്തെക്കുറിച്ചും മറ്റും നമ്പിയാർ എന്

ക്കയച്ച എഴുത്തു കിട്ടിയ ഉടനെ ഞാൻ മേലധികാരിയെ ചെന്നു കണ്ടു. അദ്ദേഹത്തോടനുവാദം വാങ്ങി ഞാൻ മലയാളത്തിലേക്കു തിരിച്ചു. ഒലവക്കോട്ടുവന്ന് എന്റെ വസ്ത്രങ്ങൾ മാററി കാഷായവസ്ത്രധാരിയായ ഒരു സന്യാസിവേഷം കൈക്കൊണ്ടു തീവണ്ടി കേറി ഷൊറണ്ണൂർ വന്നു അവിടെനിന്നു കാൽനടയായി ആറ്റുമംഗലത്തെത്തി വിജയപുരത്തമ്പലത്തിന്റെ നടക്കൽ ചെന്നുകൂടി.

സൂപ്രഡെണ്ട്—അന്വേഷണം ആ വഴിക്കു തിരിക്കുവാൻ പ്രത്യേകകാരണം വല്ലതുമുണ്ടായിരുന്നുവോ?

ഭാനു—ഇല്ല. പ്രസ്തുതകേസ്സിനെക്കുറിച്ച് അവിടെയുള്ള സംസാരമെന്തെന്നറിവാൻ വേണ്ടിയായിരുന്നു. പക്ഷെ എന്റെ ഉദ്ദേശം സാധിച്ചില്ല. ഇങ്ങിനെ ഒരു സംഭവം ആ പ്രദേശത്തു നടന്നിട്ടുള്ളതായിട്ടുതന്നെ ആരും സംസാരിച്ചിരുന്നില്ല. ഇതു കേസ്സുസംബന്ധമായി എന്തെങ്കിലും ശബ്ദിച്ചാൽ അതു പൊല്ലീസ്സുകാരറിഞ്ഞു തങ്ങളെ കോടതി കേററുമെന്നുള്ള ഭയം നിമിത്തമായിരിക്കാം അവർ മൌനവ്രതം ആചരിച്ചിരുന്നതെന്നു ഞാനൂഹിച്ചു. നാട്ടുപുറങ്ങളിൽ ഇതുപോലെയുള്ള കേസ്സുണ്ടായിച്ചാൽ അവിടങ്ങളിലെ നിവാസികൾ പൊല്ലീസ്സിനെ ഭയപ്പെട്ടു നല്ല നേരം നോക്കീട്ടു മാത്രമേ സംസാരിക്കു എന്നുള്ള പതിവ് എനിക്കനുഭവപ്പെട്ടു. പൊല്ലീസ്സുകാർ അപ്പുന്റെ പെരുമാററത്തെക്കുറിച്ചു ദൃഷ്ടിവെക്കുന്നുണ്ടെന്നു കണ്ടപ്പോൾ നാട്ടുകാർ നിശ്ശേഷം പരിഭ്രമിച്ചുവശായി. ഒന്നുരണ്ടു തവണ ഞാൻ അപ്പുനെ നേരിട്ടു കാണുകയുണ്ടായി.

സൂപ്രഡെണ്ട്—അദ്ദേഹത്തിന്ന് ആളെ അറിയുവാൻ സാധിച്ചില്ലെന്നുണ്ടോ?

ഭാനു—ഇല്ല.

സൂപ്രഡെണ്ട്— അത് ഏററവും അതിശയമായിരിക്കുന്നുവല്ലോ.

ഞാൻ—"അതല്ലേ സി. ഐ. ഡി. ഉദ്യോഗസ്ഥന്മാരുടെ മിടുക്ക്. (കഥയെ തുടർന്ന്) ശാരദയും നമ്പ്യാരും ആ പ്രദേശത്തില്ലെന്ന ഞാൻ ഗ്രഹിച്ചു. അവർ കൊലക്കേസ്സിൽ കുറ്റക്കാരായിരുന്നതിനാൽ പൊല്ലീസ്സിന്റെ കണ്ണിൽപ്പെടാതിരിപ്പാൻവേണ്ടി ഒളിവിൽ താമസിക്കുന്നതാണെന്ന് ഒരു കിംവദന്തിയുണ്ടായിരുന്നുവെങ്കിലും അതു വാസ്തവമായിരിപ്പാൻ സംഗതിയില്ലെന്നും അവർ എന്തോ ഒരു വതിയിൽപ്പെട്ടതാണെന്നും ഞാനൂഹിച്ചു.

സൂപ്രഡേണ്ട്—"അവർക്ക് പററിയ അപകടത്തെക്കുറിച്ചു യാതൊന്നും ഊഹിപ്പാൻകൂടി സാധിച്ചില്ലേ?

ഞാൻ—"ഇല്ല. ശേഷം പരിച്ചുകാണാകയാൽ അധികദിവസം അവിടെ താമസിച്ചില്ല. അവിടെ നിന്നു വേഗത്തിൽ മടങ്ങി. പക്ഷെ ആ പ്രദേശം വിട്ടതിനുമുമ്പ് ഇന്നവഴിക്കാണ് ഒന്നാമതായി ശ്രമിക്കേണ്ടതു് എന്നു നിശ്ചയിപ്പാനുള്ള ഒരു മാർഗ്ഗം തെളിഞ്ഞുകണ്ടു."

സൂപ്രഡേണ്ട്—"അതെന്താണ്?"

ഞാൻ—"ഞാൻ അന്വേഷണത്തെപ്പററി നടക്കുന്ന കാലത്ത് ആ ദിക്കുകാരനല്ലാത്ത ഒരാളെ അവിടെ പല സ്ഥലങ്ങളും സമയങ്ങളും കാണുകയുണ്ടായി. അയാളുടെ ഗതികളെക്കുറിച്ചു ഞാൻ പ്രത്യേകം ദൃഷ്ടിവെച്ചു. അയാളും അവിടം വിട്ടതറിഞ്ഞു ഞാനും അയാളുടെ പുറകെ പുറപ്പെട്ടു. അയാളും കേറിയ വണ്ടിയിൽത്തന്നെ ഞാനും കേറി. ഞങ്ങളും തമ്മിലുണ്ടായ സംഭാഷണത്താൽ ബാരിസ്റ്റർ സി. ആർ. മേനോനും ഈ കേസ്സും തമ്മിലെന്തോ സംബന്ധമുണ്ടായിരിക്കുണമെന്നു ഞാൻ അനുമാനിച്ചു. കോഴിക്കോട്ട് എത്തിയ ഉടനെ ഞാനൊരു ചെട്ടിയാരുടെ വേഷം കെട്ടി. ഞാൻ ആ പട്ടണത്തിൽ ഇദംപ്രഥമമായി ചെന്നിട്ടുള്ള ഒരാളാണെന്നു ജനങ്ങളെ വിശ്വസിപ്പിക്കുന്നതിനുവേണ്ടി സമാസമയത്തും വീഥികൾതോറും സഞ്ചരിപ്പാനും സ്ഥലത്തെ

പ്രമാണികളെ സന്ദർശിപ്പാനും പബ്ളിക്കാപ്പീസുതോറും നടക്കുവാനും തുടങ്ങി. ഇതിന്നിടയിൽ സബ്ബ് ജഡ്ജി അവർകളേയും ഖജാനാ ഡിപ്പുട്ടി കലക്ടരേയും കാണുകയുണ്ടായി. അവർ രണ്ടുപേരും ഞാനാരെന്നു ഗ്രഹിച്ചപ്പോൾ അവരുടെ ആപ്പീസു റിക്കാർട്ടുകളും മററും നോക്കുവാൻ അവർ എനിക്കനുവാദം തന്നു. സബ്ബ് കോടതി റിക്കാർട്ടുകൾ മൂലം നമ്പൂതിരിക്ക് 5365-ക. 8-ണ 10-പൈക്കുള്ള ഒരു ഡിക്രി കൊല നടന്നതിന്റെ രണ്ടു ദിവസം മുമ്പു കൊടുത്തിട്ടുള്ളതായും അന്ന് അദ്ദേഹം പിറേറദിവസം ഖജനാവിൽനിന്നു മുററി പണം വാങ്ങീട്ടുള്ളതായും ഞാൻ ഗ്രഹിച്ചു. അദ്ദേഹം പണം വാങ്ങിയതു കറൻസിനോട്ടുകളായിട്ടായിരുന്നു.

സൂപ്രണ്ട് — അതു നിങ്ങൾ എങ്ങിനെ അറിഞ്ഞു.

രാമ — അന്നു ഖജനാവിൽ ഉറുപ്പിക തന്നെ കുറവായിരുന്നു എന്നു ഖജനാവിലെ നാണ്യവിവരപ്പട്ടികമൂലം ധരിച്ചു. അതിന്റെ തലേദിവസം ഇരിപ്പുള്ളതായി കണ്ട ഉറുപ്പിക നോട്ടുകളുടെ നമ്പ്ര് മുഴുവനും ഞാൻ എന്റെ നോട്ടുപുസ്തകത്തിൽ കുറിച്ചെടുത്തു. ഈ നമ്പ്രുകളോടുകൂടിയ നോട്ടുകൾ ആരുടെ പക്കലെങ്കിലും കാണുന്നുണ്ടോ എന്നു നോക്കുവാൻ വേണ്ടിയായിരുന്നു ഞാൻ അപ്രകാരം ചെയ്തതു്. തീവണ്ടിയിൽവെച്ചു കണ്ടെത്തിയ ചേർത്തലക്കാരൻ പിള്ള വഴിക്ക് അറിയുവാൻ സാധിച്ച സംഗതികളുടെ ഉള്ളും കള്ളിയും അറിയേണമെന്നു കരുതി ഞാൻ ബാരിസ്റ്ററെ ചെന്നു കണ്ടു. ഞാൻ രാമസ്വാമിനാടാരുടെ മുഖ്യകാര്യസ്ഥനാണെന്നും ഒന്നുരണ്ടു വ്യവഹാരം കൊടുപ്പാനുണ്ടെന്നും അദ്ദേഹത്തെ ധരിപ്പിച്ചു. ബാരിസ്റ്റർ എന്റെ വേഷപ്പകിട്ടിലും പെരുട്ടിലും വിശിഷ്യ നിർവ്യാജ്യമായ വ്യവഹാരത്തിലും പെട്ടു. ഞാൻ അദ്ദേഹത്തിന്റെ മുട്ടുകളററു തീരു പണം സഹായിച്ചു കൊടുത്തുവന്നു. അദ്ദേ

ഹത്തിന്റെ ഹിതമറിഞ്ഞു സന്ദൎഭോചിതമായ ചൊടിക്കു ളുകളോരോന്ന തട്ടിമൂളിച്ചു. പണത്തിന്റെ ഊക്കുകൊ ണ്ട് അദ്ദേഹത്തിന്റെ ഭൃത്യന്മാരേയും ഞാൻ വിശ്വാസം സ്വാധീനിച്ചു. അല്പകാലത്തിന്നുള്ളിൽ അവൎക്കെല്ലാവൎക്കും എന്റെ പേരിൽ പ്രത്യേകതാല്പൎയ്യം തോന്നി. ഞങ്ങൾ ത മ്മിലുള്ള വേഴ്ച ഇത്ര അടുത്തു എന്നു കണ്ടപ്പോൾ ഞാ നൊട്ടും അമാന്തംകൂടാതെ ബാരിസ്റ്റൎക്കു വന്നിട്ടുള്ളതും അദ്ദേ ഹം അയച്ചിട്ടുള്ളതുമായ എഴുത്തുകളുടെ അഭിപ്രായവും മ റ്റും നോക്കി മനസ്സിലാക്കുവാനും അദ്ദേഹം വീട്ടിലില്ലാത്ത സമയങ്ങളിൽ അവയിൽ ചിലതു വായിച്ചുനോക്കി സംഗ തി ഗ്രഹിക്കുവാനും ആരംഭിച്ചു. അവസാനത്തിൽ ചോറ്റ ഖക്കാരൻ പിള്ള തന്റെ ഏലയതെ ഇറക്കമാറ് ഞാൻ അയാളെ വശീകരിച്ചു ചില സംഗതികളും അയാളിൽനി ന്നു ഗ്രഹിച്ചു. കേളുണ്ണി മൂപ്പിൽനായൎക്കു അപ്പുനോട് എ ന്തോ പൂൎവ്വവൈരമുണ്ടായിരുന്നുവെന്നും ഇപ്പോളംഗംനിമി ത്തം കുറച്ചുദിവസമായി ബാരിസ്റ്ററും അദ്ദേഹത്തോട തീ രെ മുഷിഞ്ഞ നിലയിലാണ വൎത്തിക്കുന്നതെന്നും അയാൾ പറഞ്ഞു.

സൂപ്രണ്ട്—നിങ്ങളുടെ അപ്പുനും മൂപ്പിൽനായരും തമ്മിൽ വിരോധത്തിന്നുള്ള കാരണമെന്താണ്?

ഭാനു—അയാൾ പണ്ടൊരിക്കൽ ഒരു സംബന്ധാ ലോചനയുംകൊണ്ട് അപ്പുന്റെ അടുക്കൽ ചെല്ലുകയുണ്ടാ യി. അയാളുടെ അപേക്ഷയെ അദ്ദേഹം കൈക്കൊണ്ടില്ല. അതാണത്രെ ശത്രുത്വമുള്ള ഹേതു.

സൂപ്രണ്ട് — കാരണം ലഘുവല്ലല്ലോ. ശേഷം കേൾക്കട്ടെ.

ഭാനു — ബാരിസ്റ്ററുടെ ചാച്ചയിൽപെട്ട ഒരു യുവതി ഊട്ടിയിൽ താമസിക്കുന്നുണ്ടെന്ന് അദ്ദേഹത്തിന്ന് അവ ളെനിന്നു വന്ന ഒന്നുരണ്ടു കത്തുകളാലൂഹം ഞാൻ ധരിച്ചിട്ടു

ണ്ടായിരുന്നു. ആ സംഗതി നേരാണെന്നു പിള്ളയും പറഞ്ഞു. അതാരാണെന്നറിയേണമെന്നു തീൎച്ചപ്പെടുത്തി ഞാൻ ഉടനെ അങ്ങോട്ടു പുറപ്പെട്ടു. ഞാൻ നീലഗിരിയിൽ ചെന്നുചേൎന്നതു് ഒരു തമിഴ്ച്ചെറുക്കന്റെ വേഷത്തോടുകൂടിയായിരുന്നു. ഗൃഹങ്ങൾതോറും പിച്ചതെണ്ടിയും ഓരോ കൂലിവേലകൾ ചെയ്തും രണ്ടുനാലുദിവസം ആ പട്ടണത്തിന്റെ നാനാഭാഗത്തും ചുററി സഞ്ചരിച്ചിട്ടും മലയാളികൾ കുടുംബസഹിതം താമസിക്കുന്ന വീടുകളൊന്നും എന്റെ ദൃഷ്ടിയിൽ പെട്ടില്ല. ഞാൻ പിന്നീടു് ഒരു വൃദ്ധവണ്ണാന്റെ ദാസ്യം സ്വീകരിച്ചു.

സൂപ്രേഡെണ്ട്—അപ്രകാരം ചെയ്യാൻ വല്ല പ്രത്യേക കാരണവുമുണ്ടായിരുന്നുവോ?

ഭാനു—ഇല്ല. ഒന്നുമില്ല. അവൻ ആവശ്യപ്പെട്ടപ്രകാരം ഞാൻ ചെയ്തതാണു്. അവൻ അലക്കിയുണക്കിയിരുന്ന വസ്ത്രങ്ങൾ എടുത്തു മടക്കിവെക്കുവാൻ പറഞ്ഞപ്രകാരം ചെയ്യുന്ന സന്ദൎഭത്തിൽ "ശാരദ" എന്നടയാളമുള്ളതും നായർസ്ത്രീകൾ ഉപയോഗിക്കുന്നതുമായ ഒന്നുരണ്ടു വസ്ത്രങ്ങൾ എന്റെ ദൃഷ്ടിയിൽ പെടുകയാൽ അവയുടെ ഉടമസ്ഥയെ കണ്ടുപിടിക്കുവാൻ ഞാൻ ചെയ്ത ശ്രമത്തിന്റെ ഫലമായി അവർ താമസിച്ചിരുന്ന വീടു കണ്ടെത്തുവാൻ സാധിച്ചു.

സൂപ്രേഡെണ്ടു—തമിഴ്ച്ചെറുക്കന്റെ വേഷം കെട്ടിയതും പിച്ചതെണ്ടുവാൻ ശ്രമിച്ചതും ധോബിയുടെ ദാസ്യം വഹിച്ചതും വീടുകൾതോറും പോയിവരുവാനുള്ള സൌകൎയ്യമുണ്ടാകുവാൻ വേണ്ടിയും നിങ്ങളുടെ യഥാൎത്ഥോദ്ദേശം ഇതരന്മാർ അറിയാതിരിക്കേണമെന്നു കരുതീട്ടുമാണു് അല്ലേ?

ഭാനു—അതെ. ഞാൻ പഠിച്ച വിദ്യ പതിനെട്ടും പ്രയോഗിച്ചു. ശാരദ എന്നു പേരായ ആ സ്ത്രീയെ നേരിട്ടു

അവൾക്കു തോന്നിയ സംശയം ഹേതുവാൽ ശാരദയെ അവി ടെനിന്നു സ്ഥലം മാറ്റുവാൻ ചിലരെ നിയമിച്ചിട്ടുണ്ടെന്നും അടയാളം കൊടുത്തയച്ചിട്ടുണ്ടെന്നും മറ്റും ദാസിയും വൃദ്ധ നും തമ്മിലുണ്ടായ സംഭാഷണത്താൽ ഞാൻ ഗ്രഹിച്ചിട്ടു ണ്ടായിരുന്നു. ആ അടയാളത്തെ കൈവശപ്പെടുത്തേണ്ട തെന്നായിരുന്നു എന്റെ ഉദ്ദേശം.

സുപ്രസാദൻ—അതുംകൊണ്ടെന്താണു പ്രയോജനം?

ഭാനു—അടയാളം കാണിച്ചില്ലെങ്കിൽ അന്നാമയെ യാത്രക്കു വിടില്ലെന്നു ഞാൻ തെറ്റിദ്ധരിച്ചു.

സുപ്രസാദൻ—എന്നാൽ അടയാളം മാത്രം അപഹ രിച്ചാൽ മതിയായിരുന്നുവല്ലോ. എന്തിനാണു ദ്രവ്യാപ ഹരണവും കൂടി നടത്തിയതു്?

ഭാനു—അതുമാത്രം വാങ്ങി അയാളെ വിട്ടയച്ചാൽ വൃദ്ധനും ദാസിക്കും എന്റെ പേരിലുള്ള സംശയം പൂർവ്വാ ധികം വർദ്ധിക്കുമെന്നു കരുതിയതിനാലാണു നോട്ടുകളും അ പഹരിച്ചതു്. അയാളുടെ കയ്യിൽ വിലപിടിച്ചതായി കാ ണപ്പെട്ട സാധനങ്ങളെ കൈവശമാക്കിയതിനുശേഷം അ യാൾ എന്നെ പിടിക്കവരുവാനുള്ള ഹേതുവെന്തെന്നു ചോദി ക്കുന്ന സമയം ദൂരത്തുനിന്നു ഒരു വെളിച്ചം കാണുകയാൽ ദാസിയെ വിട്ടയച്ചതുപോലെ അയാളെയും വിട്ടയക്കേണ്ട തായി വന്നു. അയാൾ വെടിവെക്കുന്നതിൽ വിദഗ്ദ്ധ നാണെന്നു നടിക്കുകയാലും വേഗത്തിൽ ഓടുവാൻ പറഞ്ഞ പ്രകാരം ഓടായ്കയാലും പിന്നീടു സംശയത്തിനിടവരാതി രിപ്പാൻ വേണ്ടി ഒന്നടയാളപ്പെടുത്തി വിടാമെന്നുറച്ചു. ഞാൻ ഒരു വെടിവെച്ചു അയാളുടെ വലത്തെ ചെവി മുറി പ്പെടുത്തി. ആ നോട്ടുകളും മോതിരവും ഇതാ. (എന്നു പറഞ്ഞു മേശപ്പുറത്തുവെച്ചു)

സുപ്രസാദൻ—വിളക്കുംകൊണ്ടു വന്നിരുന്നവർ ആ രായിരുന്നു.

രാമൻ—അവർ പഞ്ചുമേനോന്റെ ചങ്ങാതിമാരായിരുന്നു. അവർ അവിടെ വന്നതു ശാരദയെ മദിരാശിക്കു കൊണ്ടുപോകുവാൻ വേണ്ടിയായിരുന്നു. അവർ അപ്പോൾതന്നെ ശാരദയെ ഒരു കാട്ടുവഴിയെ കൊണ്ടുപോകുന്നതു ഞാൻ കണ്ടു. നമ്മുടെ ശാരദയേയും ന[illegible] കാണാതെയായ കാലത്തിന്നു കുറെശ്ശം അടുത്തകാലം മുതൽക്കാണു ബാരിസ്റ്റർ [illegible]ൽനിന്നു എഴുത്തുകൾ വരുവാൻ തുടങ്ങിയതു് എന്നു [illegible] പിള്ളയുടെ സംഭാഷണത്തിൽനിന്നു ഞാൻ ഗ്രഹിച്ചിട്ടുണ്ടായിരുന്നു. അതിനാൽ അവിടെ താമസിച്ചിരുന്ന ശാരദ നമ്മുടെ ശാരദയായിരിപ്പാൻ വകയുണ്ടെന്നു ഞാൻ ഊഹിച്ചിരുന്നു, പക്ഷെ സംശയനിവൃത്തി വരുത്തുവാൻ എനിക്കു സാധിച്ചില്ല. തമിഴ്സ്ത്രീകളുടേതുപോലെ ചേലയുടുപ്പിച്ചു ഘോഷാസ്ത്രീകളെപ്പോലെ ശരീരം മുഴുവൻ മറക്കപ്പെട്ട ഒരു സ്ത്രീയെയാണു ഞാൻ കണ്ടതു്. അതു് എളുപ്പത്തിൽ ആളെ അറിയാതിരിപ്പാൻ വേണ്ടി ചെയ്ത ഒരു വിദ്യയായിരിക്കാമെന്നു ഞാനൂഹിച്ചു കുറെ ദൂരം അവരെ പിന്തുടർന്നു. മടങ്ങിപ്പോന്നാലൊ എന്നു കൂടി ആലോചിച്ചു എങ്കിലും അതിന്നു മനസ്സുണ്ടായില്ല. കുറച്ചു കഴിഞ്ഞപ്പോഴേക്കും അവർ കള്ളന്മാരുടെ കയ്യിലകപ്പെട്ടു. അവരെ സഹായിക്കുന്നതിന്നായി ഞാനു അടുത്തുചെന്നു രണ്ടു വെടി പൊട്ടിച്ചു എന്റെ കുപ്പായക്കീസ്സയിൽ അധികം തോട്ടകളുണ്ടായിരുന്നില്ല. അതു തീർന്നതിനാൽ എന്റെ ആയുധം എനിക്കു ഒരു വെറും ഭാരമായി കലാശിച്ചു. കള്ളന്മാർ എന്നെ എതിർത്തു. അവർ എന്നെ അടിക്കുകയും ഞാൻ മോഹാലസ്യപ്പെട്ടു താഴെ വീഴുകയും ചെയ്തു. പിറ്റെദിവസം പ്രഭാതത്തിലാണു് എനിക്കു ബോധമുണ്ടായതു്. അപ്പോൾ ഞാൻ ഒരു പാറപ്പുറത്തു കിടക്കുകയായിരുന്നു. വേഗത്തിൽ അവിടെനിന്നു എഴുനീറ്റു നാലുപു

ഞ്ഞു. ഇതു കണ്ടപ്പോൾ എനിക്ക സംശയം തോന്നി. അതിന്നശേഷം റങ്കൂനിൽനിന്നു വന്നിരുന്ന എഴുത്തുകൾ മുഴുവനും ഞാൻ വായിച്ചുനോക്കിയിരുന്നു. ഒരെഴുത്തിൽ "നമ്പൂരിയച്ചന്റെ കാൎയ്യത്തിൽ വല്ല തീൎമാനവും ഉണ്ടായൊ" എന്ന് എഴുതീട്ടുണ്ടായിരുന്നു. ഈ എഴുത്തു എന്റെ സംശയത്തെ ബലപ്പെടുത്തി. ഈ കാൎയ്യം കേളുണ്ണിമൂപ്പിൽനായരും ഞാനുംതമ്മിൽ വലിയ കാലുഷ്യമായി. മൂപ്പിൽനായർ കൂടക്കൂടെ ബാരിസ്റ്ററെ കാണ്മാൻ ചെന്നിരുന്നു. നായൎക്ക് എന്റെ പേരിൽ ഗൌനിയ തെല്ലും പേരുവാൽ അദ്ദേഹം മടങ്ങിപ്പോകുന്ന സമയം ചിലപ്പോൾ എന്നെയും അദ്ദേഹമൊന്നിച്ചു കൂട്ടിക്കൊണ്ടുപോയി രണ്ടുമൂന്നു ദിവസം അദ്ദേഹത്തിന്റെ ഭവനത്തിൽ താമസിപ്പിച്ചതിന്നശേഷമെ മടക്കി അയക്കുകയുള്ളൂ. ഇങ്ങിനെ ഇരിക്കെ ബാരിസ്റ്റർ കാൎയ്യാദികളിൽ ഉപേക്ഷ കാണിക്കുവാൻ തുടങ്ങി. ശരീരം ക്ഷീണമുള്ളതായി കാണിച്ചുതുടങ്ങി. സദാസമയവും ആലോചനാമഗ്നനായിത്തീൎന്നു. മൂപ്പിൽനായരെ കാണുന്നതുതന്നെ അസഹ്യമായി വിചാരിപ്പാൻ തുടങ്ങി. രാത്രികാലങ്ങളിൽ ഉറക്കം തീരെ ഇല്ലാതായി. ഒരുദിവസം രാത്രി ഉറക്കത്തിൽ അദ്ദേഹം ആരെയോ ഒരാളെ അതിഘോരമായി ശകാരിക്കുന്നതു ഞാൻ കേട്ടു. അടുത്തുചെന്നു നോക്കിയപ്പോൾ അവിടെ ആരെയും കണ്ടില്ല അദ്ദേഹം ശകാരിച്ചിരുന്നതു മൂപ്പിൽനായരെ ഉദ്ദേശിച്ചായിരുന്നു. ബാരിസ്റ്റർ കണ്ണുതുറന്നു നോക്കിയപ്പോൾ ഞാൻ അദ്ദേഹത്തിന്റെ സമീപത്തു നില്ക്കുന്നതു കണ്ടു. "ഞാൻ ഉറക്കത്തിൽ സംസാരിച്ചിരുന്നുവൊ" എന്ന് എന്നോട്ട ചോദിക്കുകയും അദ്ദേഹം ആരെയോ ഒരാളെ കുറിച്ചു ശകാരിച്ചതായി ഞാനദ്ദേഹത്തോട്ട പറയുകയും ചെയ്തു. അദ്ദേഹം ഉച്ചരിച്ച വാക്കുകളിൽ ചിലതെല്ലാം രഹസ്യകാൎയ്യങ്ങളും പുറത്തേക്ക വിടാതെ തന്റെ മരണപൎയ്യന്തം സൂക്ഷി

ക്കണ്ടവയാണെന്നു വിചാരിച്ചു തന്റെ ഹൃദയത്തിന്റെ അന്തർഭാഗത്തു് അതിരഹസ്യമായി ഒളിപ്പിച്ചിട്ടുള്ളവയായ ന്നതിനാൽ അദ്ദേഹത്തിനു് അതികലശലായ പരിഭ്രമവും വ്യസനവുമുണ്ടായി. ബാരിസ്റ്ററുടെ വ്യസനപരവശതയോടുകൂടിയ നോട്ടം എന്റെ ഹൃദയത്തെ ഭേദിക്കത്തക്കവയായിരുന്നു. ഞാൻ അദ്ദേഹത്തെ സമാധാനപ്പെടുത്തുവാനുത്സാഹിച്ചു. ബാരിസ്റ്റർ വാസ്തവത്തിൽ ഒരു ധർമ്മഭീരുവായിരുന്നു. അദ്ദേഹം തന്റെ ഹിതാനുവർത്തിയായി തീരുവാൻവേണ്ടി കേളുണ്ണിമൂപ്പിൽനായർ ഒരു വിദ്യ പ്രയോഗിച്ചിട്ടുണ്ടായിരുന്നു. ബാരിസ്റ്റർ അയാളുടെ വലയിൽ നിസ്സഹായം കുടുങ്ങി.

സൂപ്രണ്ടു് — വിദ്യ പ്രയോഗിച്ചതു് ഏതുവിധമാണ്.

ഭാനു — അതോ. പറയാം. ബാരിസ്റ്ററുടെ അമ്മാമൻ നാണുമേനോനും തെക്കുപുറത്തു പരമേശ്വരൻനമ്പൂരിയും തമ്മിലുണ്ടായ സിവിൽകേസ്സിൽ നമ്പൂരിക്കു കൊടുക്കേണ്ടതായി വന്ന പണം അദ്ദേഹത്തിന്റെ പക്കൽനിന്നു ഏതുവിധവും തിരികെ വാങ്ങണമെന്നു മൂപ്പിൽനായർ നിശ്ചയപ്പെടുത്തീട്ടുണ്ടായിരുന്നു. ഈ കേസ്സിലെ അന്യായക്കാരൻ റിക്കാർട്ടുകൊണ്ടു നാണുമേനോനായിരുന്നു എങ്കിലും യഥാർത്ഥവാദി മൂപ്പിൽനായർ തന്നെയായിരുന്നു. അയാളുടെ ആവശ്യപ്രകാരം നാണുമേനോൻ തല കാണിച്ചതാണു്. അതിനാൽ കേസ്സിന്റെ അവസാനത്തിൽ കോടതിയിൽ കെട്ടിവയ്ക്കേണ്ടതായി വന്ന പണം മുഴുവനും മൂപ്പിൽനായരുടെ കയ്യിൽനിന്നുതന്നെ ചെലവാക്കേണ്ടതായി വന്നു. പണം നമ്പൂരി കോടതിയിൽനിന്നു വാങ്ങിക്കൊണ്ടു വരുന്നവഴിക്കു് അതു് അദ്ദേഹത്തിന്റെ പക്കൽനിന്നു ബലമായി അപഹരിക്കണമെന്നായിരുന്നു നായരുടെ ആലോചന. അതിന്നു വേണ്ടി മൂപ്പിൽനായർ തന്റെ ആശ്രിതന്മാരായ രണ്ടു

മുഹമ്മദീയരെ ശട്ടംകെട്ടി കോടതിയിൽ കെട്ടിവെയ്ക്കേണ്ടതായ പണം ബാരിസ്റ്ററെ ഏല്പിച്ചു മടങ്ങിപ്പോരുമ്പോൾ നമ്പൂരി പണം വാങ്ങുവാൻ അപേക്ഷകൊടുത്താൽ വിവരം അറിയിക്കണമെന്ന മൂപ്പിൽനായർ ബാരിസ്റ്ററോട് സ്വകാര്യമായി ഏല്പിച്ചിട്ടുണ്ടായിരുന്നതനുസരിച്ച് അദ്ദേഹം നായർക്ക് എഴുതിയയച്ചു. ഈ എഴുത്ത് എഴുതി അയച്ച രണ്ടിവസം കഴിയുന്നതിനുമുമ്പു നമ്പൂരിയെ കൊലപ്പെടുത്തിയതായും മറ്റും ബാരിസ്റ്റർ അറിഞ്ഞു. കൊലക്കാരനെന്ന നാമം ഉത്തരംപറയേണ്ടതായി കലാശിച്ചുവല്ലോ എന്നു വിചാരിച്ചു വ്യസനിച്ചുകൊണ്ടിരിക്കുന്ന മദ്ധ്യേ മൂപ്പിൽനായർ വീണ്ടും ബാരിസ്റ്ററുടെ അടുക്കൽചെന്ന് എഴുത്തു കാണിച്ചു ഭയപ്പെടുത്തി സ്വാധീനിച്ചു നായരുടെ ഹിതംപോലെ അദ്ദേഹത്തെക്കൊണ്ട് ഓരോന്ന ചെയ്യിക്കുവാൻ തുടങ്ങി. നായർ അദ്ദേഹത്തെ ചുമതലപ്പെടുത്തിയിരുന്ന ജോലി, കൂത്തൂർ, കാസർകോട്, വയനാട് മുതലായ ദിക്കുകളിൽ താമസിച്ചിരുന്നവരുമായി എഴുത്തുകുത്തുകൾ നടത്തുകയും മറ്റു കയ്യുംപോലെ പൊല്ലീസുകാർക്ക് ഉപദേശം കൊടുക്കുകയുമായിരുന്നു. ഇതിന്ന പ്രതിഫലമായി ശാരദയെ ബാരിസ്റ്റർക്ക് വിവാഹംചെയ്തു കൊടുപ്പിക്കാമെന്ന മൂപ്പിൽനായർ ഏറ്റിരുന്നു. ശാരദയുടെ പേരിലുള്ള ഭ്രമംനിമിത്തവും മൂപ്പിൽനായരെ ഭയപ്പെട്ടും ബാരിസ്റ്റർ ആവശ്യത്തിന് ചിലതെല്ലാം ചെയ്തു. കാലപഴക്കത്തിൽ ഈ നീചകർമ്മത്തിൽ അദ്ദേഹത്തിന്ന വൈമനസ്യമുണ്ടായി യാതൊന്നും ചെയ്യാതെയായി. എങ്കിലും മൂപ്പിൽനായർ ഉപായേന തന്റെ കയ്യിൽനിന്ന കരസ്ഥമാക്കിയ എഴുത്തിന്റെ കാര്യമോർത്ത് അത്യന്തം വ്യസനിച്ചു. പക്ഷെ ആ എഴുത്തു ഞാൻ കട്ടുകഴിഞ്ഞിട്ടുണ്ടായിരുന്നു. അന്നാരും ധരിച്ചില്ല. ഈ എഴുത്തിന്റെ ഓർമ്മയാണ ബാരിസ്റ്ററുടെ ഹൃദയത്തിൽനിന്ന ഉറക്കത്തിൽ പൊട്ടി പുറപ്പെട്ടത്.

സുബ്രഹ്മണ്യൻ— രങ്കൂനിൽ താമസിച്ചിരുന്നവർ കൊലപാതകികളാണെന്നുള്ള സൂക്ഷ്മം ഗ്രഹിച്ചിട്ടുണ്ടായിരുന്നുവോ?

ഭാനു— ഇല്ല. എനിക്ക തീർച്ചറിവുണ്ടായിരുന്നില്ല. അവിടെനിന്ന വന്ന ഒരു എഴുത്തിൽ നമ്പൂരിയുടെ മരണത്തെപ്പററി സൂചിപ്പിച്ചിട്ടുണ്ടായിരുന്നതിനാൽ എനിക്ക് അവരുടെ പേരിൽ ഒരു സംശയം മാത്രമെയുണ്ടായിരുന്നുള്ളു— ഏറ്റുരിലെ അന്വേഷണഫലം ഇല്ലാതായി തീർന്നതിനാൽ ഇനിമേലത്തെ അന്വേഷണം രങ്കൂനിൽ പോയിവന്നതിന്റെ ശേഷമാവാമെന്ന ഞാൻ തീർച്ചപ്പെടുത്തി. എന്തെങ്കിലും ഒരു സൂത്രം പ്രയോഗിച്ച ബാരിസ്റ്ററുടെ വസതിയിൽനിന്ന് ഉടനെ പുറത്തേക്ക ചാടേണമെന്ന കരുതി അമ്മയ്ക്ക ദീനമാണെന്നുള്ള വ്യാജേന അദ്ദേഹത്തിന്റെ അനുവാദത്തോടുകൂടി അവിടെനിന്ന പുറപ്പെട്ടു. ശാരദ സുകുമാരന്റെ വസതിയിൽ സസുഖം വസിക്കുമെന്നുള്ള വിശ്വാസത്തോടുകൂടി ഒരു ജോനകയുവാവിന്റെ വേഷത്തിൽ നാഗപട്ടണത്തു ചെന്ന കപ്പൽ കേറി രങ്കൂനിൽ എത്തി. അബ്ദുൾ കാദരെന്നും സുലേമാനെന്നും പേരായ രണ്ടു മുഹമ്മദീയർ രങ്കൂനിലെ ഒരു പ്രധാന ചായഷാപ്പുകാരനായ കാട്ടുകണ്ണു ജെയ്നി അഹമ്മത്ത് എന്നൊരാളെ അഭയം പ്രാപിച്ചിട്ടുണ്ടെന്ന് അവിടെനിന്ന ബാരിസ്റ്റർക്ക വന്നിരുന്ന കത്തുകൾമൂലം ഞാൻ ധരിച്ചിട്ടുണ്ടായിരുന്നു. അതിനാൽ ഞാൻ അയാളുടെ കച്ചവടസ്ഥലമന്വേഷിച്ച് അവിടെ ചെന്നു. എന്തെങ്കിലും ഒരു ജോലിയുണ്ടാക്കി തന്നാൽകൊള്ളാമെന്ന ഞാൻ അയാളോട വിനയപൂർവ്വം അപേക്ഷിച്ചു. സ്വജാതിസ്നേഹനിമിത്തം അയാൾ തല്ക്കാലം എന്നെ അവിടെ താമസിപ്പാൻ അനുവദിച്ചു. എന്റെ അദ്ധ്വാനശീലവും സ്വജാതീയപ്രതിപത്തിയും കണ്ട് അബ്ദുൾകാദരും സുലേമാനും എന്റെപേരിൽ പ്രത്യേകം താല്പര്യമുണ്ടായി.

ഒരു ദിവസം ജോലികളെല്ലാം കഴിഞ്ഞു ഓരോ വൃത്താന്തങ്ങളും പറഞ്ഞുകൊണ്ടിരിക്കുമ്പോൾ അബ്ദുൾകാദർ എന്നോട് ഒരു പാട്ടുപാടുവാൻ പറഞ്ഞു. പരീക്ഷാർത്ഥം ഞാൻ ഈ ഓട്ടംതുള്ളൽ ഉണ്ടാക്കി പാടി.

ദുഷ്ടരായുള്ള ജനങ്ങൾ പലവിധ
ദുഷ്ടത ചെയ്യുന്ന ശങ്കയൊട്ടുംവിനാ.
ശിഷ്ടനായുള്ളോരു നമ്പൂരിയെപ്പിടിച്ചവർ
കഷ്ടപ്പെടുത്തിക്കൊലചെയ്യുവാനായി
ഒട്ടൊഴിയാതെപറഞ്ഞുകൽപ്പിക്കുവാൻ
മുട്ടാതെവാണിമാതേഎൻഹൃദിവസിച്ച
നാക്കിന്മേലണഞ്ഞു വർത്തിതോൾ ചൊല്ലുന്ന
വാക്കിന്നു പടുത്വമുണ്ടാക്കുവാനിതാ
കൂപ്പുന്നനിൻപാദപങ്കജങ്ങളെ
തപ്പുകളെസർവ്വവുംതീർത്തുകൊള്ളേണമേ.
വള്ളുവനാട്ടിൽപ്രസിദ്ധിതേടീടുന്ന
നമ്പൂരിമാരിൽപ്രമാണിയായുള്ളോരു
തെലപ്പുറത്തുപരമേശ്വരാഖ്യനാം
നമ്പൂരിയെക്കൊണ്ടുവിത്തംഹരിച്ചുടൻ
നാട്ടിലെവാസവുംപാടെവെടിഞ്ഞന്യ
നാട്ടിൽപ്രവേശിച്ചുകാലംകഴിക്കുന്ന
ദുഷ്ടന്മാരെപ്പിടിച്ചുബന്ധിക്കുവാൻ
ലാക്കുനോക്കിക്കൊണ്ടുതേടുന്നിതുചിലർ.

ഇത്രയും പാടിയപ്പോഴേക്കും എന്റെ ചങ്ങാതിമാരുടെ ഭാവം പകർന്നു. മുഖം കറുത്തു. ശരീരം വിയർത്തു. തെററുചെയ്തിട്ടുള്ളവരുടേതുപോലെ ഇവരുടെ ഹൃദയം തുടിക്കുവാൻ തുടങ്ങി. അവർ രണ്ടുപേരും ഉടനെ അവിടെ നിന്നെഴുന്നേററു പോയി. ഈ സംഭവം എന്റെ സംശയത്തെ പൂർവ്വാധികം ബലപ്പെടുത്തി. പിന്നീട് ഒരു ദിവസം ഞാൻ അബ്ദുൾകാദറുടെ പെട്ടി തുറന്ന് അതിലെ

സാമാനങ്ങൾ ഒതുക്കിവെക്കുന്ന അവസരത്തിൽ അതിലുണ്ടായിരുന്ന ഒരു വെള്ളിച്ചെല്ലവും ഒരു മുദ്രമോതിരവും ഒരു സ്വർണ്ണവാച്ചും എന്റെ ദൃഷ്ടികളെ ആകർഷിച്ചു. ഞാൻ അവയെ എടുത്തു നോക്കുന്നതു കണ്ടു് അബ്ദുൾകാദർ ഭയപ്പെട്ടു് എന്റെ കയ്യിൽനിന്നു് അവയെ വാങ്ങി പെട്ടിയിൽതന്നെ വെച്ചു. അവയിൽ പി. എൻ. എന്നും, പരമേശ്വരൻനമ്പൂതിരി എന്നും ഇംഗ്ലീഷിൽ കൊത്തീട്ടുണ്ടായിരുന്നതു് എന്റെ ശ്രദ്ധയിൽ പെടാതിരുന്നില്ല. പിറ്റേ ദിവസം കാലത്തു ഞാൻ റങ്കൂൺ പൊല്ലീസുകമ്മീഷണരുടെ മുമ്പാകെ ചെന്നു് എന്റെ ചരിത്രത്തെ അദ്ദേഹത്തെ ധരിപ്പിച്ചു. അദ്ദേഹം എനിക്കുവേണ്ട ഒത്താശക്കും ചെയ്യുന്നതിനായി ഒരു സബ് ഇൻസ്പെക്ടരേയും രണ്ടു കൺസ്റ്റബിൾമാരേയും നിയമിച്ചു. അവർ മായ കുടിപ്പാർപ്പാനുള്ള നാട്യത്തിൽ മുഹമ്മദീയവേഷത്തോടുകൂടി ഷർബത്തഷാപ്പിൽ വന്നു. അബ്ദുൾകാദരും സുലേമാനും ഇന്നിന്നവരെന്നു ഞാൻ സ്വകാര്യമായി അവരെ മനസ്സിലാക്കിയതിന്നുശേഷം അവർ മടങ്ങിപ്പോയി. ഇവരെ ഉടനെ അറസ്റ്റുചെയ്തു മോതിരം, വാച്ചു് മുതലായ സാധനങ്ങളോടുകൂടി മദ്രാസ്സിലേക്കയപ്പാനായി കെട്ടുകെട്ടി ഞാൻ റങ്കൂണിൽനിന്നു മടങ്ങി. മദ്രാസ്സിൽവന്നു മേലധികാരിയെ കണ്ടു വിവരം ധരിപ്പിച്ചു ഉടനെ ഞാൻ കാസർകോട്ടേക്കു പുറപ്പെട്ടു. ഞാൻ അവിടെ ചെന്നതു് ഒരു തെപ്പടിവിദ്യക്കാരൻ കാക്കാലനായിട്ടായിരുന്നു. ഓരോ സ്ഥലത്തു ചെന്നു് എന്റെ വിദ്യകളോരോന്നു കാണിച്ചുകൊണ്ടിരിക്കുമ്പോൾ ഒരാൾ എന്നോടു വാദംപിടിച്ചു തോററതിനാൽ അഞ്ചുറുപ്പിക ഞാൻ അയാളുടെ പക്കൽനിന്നു് അപഹരിച്ചു. മൂപ്പിൽനായരുടെ കയ്യക്ഷരത്തിൽ എഴുതപ്പെട്ടിരുന്ന മേൽവിലാസത്തോടുകൂടിയ ഒരു കത്തു് അയാളുടെ കൈവശമുണ്ടായിരുന്നതു ഞാൻ കണ്ടു.

...ഗുഹയുടെ സ്വഭാവം മുഴുവനും
...ർ സാധിക്കാതെ മടങ്ങിപ്പോരേണ്ടതായി

സൂപ്രഡണ്ട്—കാരണം?

ഞാൻ—നേരം അതിക്രമിച്ചതിനാൽ മാത്രമാണ്. പിറേറ ദിവസം വിദ്യുദ്ദീപങ്ങളോടുകൂടി വീണ്ടും അതിനുള്ളിൽ കടന്നുകൂടി. അതിലുണ്ടായിരുന്ന സകല അറകളേയും പരിശോധിച്ചു. രണ്ടു മുറികൾ മാത്രമേ പൂട്ടിയിട്ടുണ്ടായിരുന്നുള്ളു. ഗുഹയ്ക്ക് ഏകദേശം 100 അടി നീളവും അത്ര തന്നെ വിസ്താരവുമുണ്ട്. ചുമരുകളെല്ലാം വലിയ വലിയ പാറകൾ കൊത്തിമിഴിച്ചുണ്ടാക്കപ്പെട്ടവയാണ്. അതിന്റെ ഇരുവശത്തും ഓരോ വരി മുറികളും മദ്ധ്യഭാഗത്തു വിശാലമായ ഒരു തളവുമുണ്ട്. മുറികളുടെ വാതിലുകൾ തളത്തിലേക്കാണ്. അവ കറുത്ത വെണ്ണക്കല്ലുകൊണ്ടു നിർമ്മിക്കപ്പെട്ടവയും വളരെ ഘനവും വലിപ്പവും ഉള്ളവയും അവയുടെ പൂട്ടുകൾ അതേമാതിരിയിൽത്തന്നെ വാതിലുകൾക്കു യോജിപ്പായി പണിചെയ്യപ്പെട്ടവയുമാണ്. തളത്തിന്റെ രണ്ടറ്റത്തും ആയുധപാണികളായി ശിലയാൽ നിർമ്മിക്കപ്പെട്ട ഓരോ വിഗ്രഹങ്ങൾ സ്ഥാപിക്കപ്പെട്ടിരുന്നു. മിക്ക അറകളിലും പുരാതനകാലത്തു യോദ്ധാക്കൾ ധരിച്ചിരുന്ന ആയുധങ്ങളും കവചങ്ങളും പരിചകളും ചിന്നിച്ചിതറിയിട്ടിരുന്നു. ഇതെല്ലാം കണ്ടപ്പോൾ എനിക്കു ലഘുവായ ഒരു സങ്കോചമുണ്ടായി. പൂട്ടിയിട്ടിരുന്ന മുറികളിൽ കടന്നു നോക്കുവാനായി താക്കോൽ തിരയുന്ന സന്ദർഭത്തിൽ വേഷപ്രച്ഛന്നന്മാരായ മൂന്നുപേർ ഗുഹയ്ക്കുള്ളിൽ പ്രവേശിച്ചു നമ്പിയാരേയും ശാരദയേയും വിളിച്ചുകൊണ്ടുവന്നു ഭീഷണി പറഞ്ഞു് അവരെ ശല്യപ്പെടുത്തുന്നതും അവരുടെ സ്വാതന്ത്ര്യലാഭത്തിനു പ്രതിഫലമായി ശാരദയേയും 10000 ഉറുപ്പികയും മൂപ്പിൽനായർക്കു കൊടുക്കാമെന്നു

മ്പിയാർ സമ്മതിക്കുന്നതും കള്ളന്മാർ കെട്ടി നമ്പിയാരെ പുറത്തേയ്ക്കു കൊണ്ടുപോകുന്നതും ശേഷം കാട്ടിന്റെ നടുക്കൽ ചെന്നു കെട്ടഴിച്ചുവിട്ടു 10000 ഉറുപ്പികയുംകൊണ്ടു പിറെറ ദിവസം രാത്രി 2 മണിക്ക് അവിടെ എത്തണമെന്നും അല്ലാത്തപക്ഷം ശരീരത്തെ മേലിൽ കാണുവാൻ സാധിക്കുന്നതല്ലെന്നും മററും നമ്പിയാരോടു പറയുന്നതും എനിക്ക കേൾക്കുമാറായി.

നമ്പിയാർ— ഈദശയിൽ ഒരു സമയം പെട്ടെന്നുണ്ടായ പ്രശ്നം നിങ്ങളുടെ വൈദഗ്ദ്ധ്യത്തിന്റെ വെളിച്ചമായിരുന്നു അല്ലേ?

രാജ— അതെ. (കഥാപ്രസംഗത്തെ തുടർന്ന്) ഈ സംഗതി ഞാൻ സ്വകാര്യമായി പൊല്ലീസ്സുകാരെ അറിയിച്ചു. എന്റെ സഹായത്തിന്നായി വന്ന കൺസ്റ്റബ്ബിൾമാരെയും കൂട്ടി ഞാൻ വനാന്തരത്തിൽ പ്രവേശിച്ചു നിശ്ശബ്ദമായിരുന്നു. കൃത്യസമയത്തു നമ്പിയാർ പണവും കൊണ്ടു വന്നു. വേഷധാരികൾ അതു വാങ്ങുവാനായി അദ്ദേഹത്തിന്റെ സമീപത്തേക്കു ചെന്നു കൈ നീട്ടി നോട്ടുകെട്ടു വാങ്ങുന്ന മുഹൂർത്തത്തിൽ ഞാനും പൊല്ലീസ്സുകാരുംകൂടി ചാടിച്ചെന്നു ബലം പ്രയോഗിച്ച് അവരെ പരാജിതരാക്കി. ഇതാണ് എന്റെ അന്വേഷണങ്ങളുടെ ചുരുക്കം.

ഈ ചരിത്രങ്ങളെല്ലാം പറഞ്ഞ് അവസാനിപ്പിച്ചപ്പോഴേയ്ക്കും നേരം അസമയമായതിനാൽ അവരെല്ലാവരും സൂപ്രഡണ്ട് അവർകളുടെ സൽക്കാരം സ്വീകരിച്ച് അന്ന് അവിടെ താമസിച്ചു.

# ഇരുപതിനാലാമദ്ധ്യായം.

---

## രണ്ടു വിവാഹങ്ങൾ.

പിറേറദിവസം കാലത്തു സൂപ്രണ്ടെണ്ട് അവർകൾ ഗോപാലപ്പണിക്കർ മുതലായവരെ സന്തോഷം മാനരിച്ച് അവരുടെ സ്വഗൃഹത്തിലേക്ക യാത്രയാക്കുവാൻ ഭാവിച്ചപ്പോഴേക്കും ബാരിസ്റ്റർ അവിടെ എത്തി. ചെറുപ്പക്കാരായ രണ്ടു പൊല്ലീസ്സ് ഉദ്യോഗസ്ഥന്മാർ ഒരുമിച്ചു അബ്ദുൾകാദരെ രണ്ടാമതും പിടിച്ചുകൊണ്ടു വന്നിരിക്കുന്നു എന്ന വൃത്താന്തം ആ പട്ടണം മുഴുവൻ വ്യാപിച്ചു. അവരുടെ പ്രശംസനീയമായ പ്രവൃത്തിയെക്കുറിച്ചു ബാരിസ്റ്റർ അഭിനന്ദിച്ചു എങ്കിലും അദ്ദേഹത്തിന്റെ വാക്കുകൾ വിഷാദസങ്കലിതമായിരുന്നു. പ്രസ്തുതകൊലപാതകക്കേസ്സിലേയും ആഭരണമോഷണക്കേസ്സിലേയും പ്രതികളായ അബ്ദുൾകാദരെയും സുലൈമാനെയും ഒളിവിൽ താമസിപ്പിക്കുന്നതിന്നു നമ്പിയാരെയും ശങ്കരനെയും ബലാല്ക്കാരമായി പിടിച്ചുകൊണ്ടുപോയ സംഗതി തനിക്കറിവുണ്ടായിരിക്കെ അതിനെക്കുറിച്ചു പൊല്ലീസ്സ് ഉദ്യോഗസ്ഥന്മാരെ അറിയിക്കാത്ത കളവ് ഒതുക്കിയ കുറ്റത്തിന്നു പൊല്ലീസ്സു തന്റെ പേരിൽ കുറ്റമാരോപിക്കുവാനിടയുണ്ടെന്ന് അദ്ദേഹം നിശ്ചയിച്ചു. അവർ ആ വിധം വല്ല ആലോചനയും ചെയ്തിട്ടുണ്ടോ എന്ന് അറിയുവാനുള്ള ആഗ്രഹം നിമിത്തമായിരുന്നു അദ്ദേഹം സൂപ്രണ്ടെണ്ട് അവർകളുടെ വസതിയിലേക്ക ചെന്നത്. ബാരിസ്റ്റർ പരമാർത്ഥത്തിൽ നിരപരാധിയാണെന്നു സൂപ്രണ്ടെണ്ടിന്നറിവുണ്ടായിരുന്നു എങ്കിലും അതു പുറത്തു കാണിക്കാതെ "ബാരിസ്റ്റർ എന്തെ ഓടിവന്നത്? ഇരിപ്പിടം ചുട്ടുതുടങ്ങിയോ?" എന്നു ചോദിച്ചു.

ബാരിസ്റ്റർ— (വ്യസനപരവശനായി) ഞങ്ങൾ

എന്നപ്പററി സംശയിക്കാതിരിപ്പാൻ ഞാനപേക്ഷിക്കുന്നു. ഞാൻ നിർദ്ദോഷിയാണ്. എന്നെക്കുറിച്ചു സംശയിക്കാൻ അവകാശമുണ്ടെന്ന് എനിക്കറിയാം. ആ സംശയം തീർപ്പാൻ വല്ല മാർഗ്ഗവുമുണ്ടോ എന്ന് അറിയുവാൻവേണ്ടിയാണ ഞാൻ വന്നത്.

സൂപ്രണ്ട്—എന്റെ സംശയങ്ങളെല്ലാം തീർന്നു. നിശ്ചയമുള്ളം......

ബാരിസ്റ്റർ—എന്നെ തെററിദ്ധരിക്കരുത്. സകല സംഗതികളും ഞാൻ വിസ്തരിച്ചു പറയാം.

സൂപ്രണ്ട്—തെററുചെയ്തിട്ടുള്ളവന്റെ ഉള്ളു കട്ടികിടക്കും. അതു തെററുള്ളവർ ധരിച്ചു എന്നറിഞ്ഞാൽ അതു പിന്നെക്കൂടി വർദ്ധിക്കും. അതു സാധാരണ പതിവാണ്. ഇതു കുറച്ചു ദിവസംമുമ്പു വേണ്ടതായിരുന്നു. കാര്യമെല്ലാം കഴിഞ്ഞതിന്നു ശേഷം പരിഭ്രമിച്ചിട്ടും വ്യസനിച്ചിട്ടും പ്രയോജനമില്ല. വണ്ടിയിൽകിടന്നോടിയാൽ കരയ്ക്കണയുമോ!

ബാരിസ്റ്റർ—ഞാൻ കുററക്കാരനാണെന്നു സമ്മതിക്കുന്നു. എന്നാൽ എന്റെ കുററം ക്ഷമിക്കത്തക്കതാണെന്നു ഞാൻ തെളിയിക്കാം.

സൂപ്രണ്ട്—നിങ്ങൾക്കു തെളിവ് എന്താണുള്ളത്? പറയൂ. കേൾക്കട്ടെ.

ബാരിസ്റ്റർ—ഞാൻ സ്വകാര്യമായി പറയാം.

എന്നു പറഞ്ഞതിൻപുറം സൂപ്രണ്ടു ബാരിസ്റ്ററെ തന്റെ സ്വകാര്യമുറിയിലേക്കു കൂട്ടിക്കൊണ്ടു പോയി. കുറച്ചു കഴിഞ്ഞപ്പുറം തിരിച്ചുവന്നു. ബാരിസ്റ്റർ തന്റെ വിഷാദമൊക്കെ കുറയുന്നതിനായി ചെയ്ത ശ്രമം തീരെ വ്യർത്ഥമായില്ല. സൂപ്രണ്ട് അവർകളുടെ മുഖത്തു ജ്വലിച്ചിരുന്ന ക്രോധത്തിന്നു കുറച്ചു ശമനമുണ്ടായതായി

ഞാനറിയും എറിക്ക രാമൻ എന്ന പേരായ ഒരു ശിഷ്യനുണ്ടായിരുന്നു. ഇദ്ദേഹത്തെ കണ്ടാൽ അവനെ കാണേണ്ട. രണ്ടാളും ഒരു ഛായയാണ്.

ഭാനു—ആ രാമൻ ഞാൻ തന്നെയാണ്.

സൂപ്രണ്ട്—എന്നാൽ നിങ്ങളുടെ രാമന്റെ കൈയ്യിലാണു നിങ്ങളുടെ തലയുടെ ഇരിപ്പ്. ഈ രാമൻ ആരെന്നു നിങ്ങൾ ധരിച്ചിട്ടില്ലെന്നു തോന്നുന്നു. അയാൾ ഒരു സി. ഐ. ഡി. ഉദ്യോഗസ്ഥനാണ്. കൊലപാതകക്കേസ്സും ആൾമോഷണക്കേസ്സും അന്വേഷിച്ചു തുമ്പുണ്ടാക്കുവാൻ ചെയ്ത ശ്രമങ്ങളിൽ അയാൾ പലരേയും തോല്പിച്ചു കൂട്ടത്തിൽ നിങ്ങളും പെട്ടുപോയി.

പ്രകൃത്യാ ചലചിത്തനായ ബാരിസ്റ്റർ സി. ഐ. ഡി. ഉദ്യോഗസ്ഥനെന്ന ശബ്ദം കേട്ടപ്പോൾ അദ്ദേഹത്തിന്റെ മനസ്സു തകർന്നു. താൻ ചെയ്ത തെറ്റുകളെക്കുറിച്ച് ആലോചിച്ചു വ്യസനിച്ചു. അദ്ദേഹത്തിനു സംസാരിപ്പാൻ ആഗ്രഹമുണ്ടായിരുന്നു എങ്കിലും വാക്കുകൾ പുറത്തേക്കു പുറപ്പെടാതെ തൊണ്ടയിൽ വന്നടഞ്ഞു. അവ വിയർപ്പുതുള്ളികളായും ബാഷ്പരൂപമായും പുറത്തേക്കു പ്രകാശിച്ചു. കണ്ണാൽ ഭയം തോന്നിക്കുന്ന മുഖത്തോടും പരവശമായ ഭാവത്തോടുംകൂടി ഭാനുവിന്റെയും സൂപ്രണ്ടവർകളുടേയും മുഖത്ത് അദ്ദേഹം മാറിമാറി നോക്കി.

വിജയഭാനു—(ബാരിസ്റ്ററുടെ ദയനീയാവസ്ഥകണ്ട് ആർദ്രചിത്തനായിഭവിച്ച്) സാർ! ഞാൻ മുമ്പു പറഞ്ഞിട്ടുള്ള വാക്കുകളെ മിഥ്യയാക്കുന്നതല്ല. കേളുണ്ണിമൂപ്പിൽനായർ മരിക്കയാൽ നിങ്ങളുടെ ഉദ്ദേശ്യം ഫലിച്ചില്ല. അയാൾ നിങ്ങളുടെ കഴുത്തിലിട്ടുമുറുക്കിയിരുന്ന കുരുക്ക് അയാളുടെ മരണത്താലറ്റുപോയിരിക്കുന്നു.

ബാരിസ്റ്റർ—എന്റെ എഴുത്ത്.........

ഭാനു—നിങ്ങളുടെ എഴുത്തിതാ. ഇതല്ലേ നിങ്ങളെ

പിടിപ്പിക്കുന്നതു്. ഇതു് നിങ്ങൾ എന്റെ അപ്പൂന്റെ പേരിൽ അയച്ച ഒരു കത്തിന്റെ ലക്കോട്ടാണു്. (വേറെ ഒരു ലക്കോട്ടും ബാരിസ്റ്ററുടെ എഴുത്തും എടുത്തുകാണിച്ചു്) ഈ എഴുത്തു് ആദ്യം കാണിച്ച ലക്കോട്ടിൽ അടക്കം ചെയ്താൽ കൊലപാതകക്കേസ്സിനു് അപ്പൂനും നിങ്ങളും ഉത്തരവാദികളായിത്തീരുമെന്നും അതുമൂലം അപ്പൂനെയും ആവശ്യമുള്ളപക്ഷം നിങ്ങളെയും ഉപദ്രവിക്കാമെന്നുമാണു ഗോപ്പിനായർ ഉദ്ദേശിച്ചിരുന്നതു്. ഇതു നിങ്ങളെ കാണിച്ചിട്ടുവേണം നശിപ്പിച്ചുകളയുവാനെന്നു ഞാൻ വിചാരിച്ചിട്ടുണ്ടായിരുന്നു. ഇതാ നോക്കുവിൻ. എന്നു പറഞ്ഞു് എഴുത്തു ബാരിസ്റ്ററുടെ വക്കൽ കൊടുത്തു.

ബാരിസ്റ്റർ—(നല്ലപോലെ നോക്കി ബോദ്ധ്യപ്പെട്ടതിനുശേഷം) ഇതുതന്നെ സംശയമില്ല. (തപാൽമുദ്രകൾ പരിശോധിച്ചു്) ഈ ലക്കോട്ടുകളുടെ തപാൽമുദ്ര സൂചിപ്പിക്കുന്ന തിയ്യതിയും സമയവും ഒന്നുതന്നെയാണു്. എഴുത്തിലെ തിയ്യതിയും മുദ്രയിലെ തിയ്യതിക്കടുത്ത തിയ്യതിയാണു്. ഇതു കേസ്സിലേക്കു് ഒരു നല്ല തെളിവായിത്തീരാവുന്നതാണു്. എന്നു പറഞ്ഞു രണ്ടും കൊടുക്കുകയും ഭാനു അതു കത്തിച്ചുകളയുകയും ചെയ്തു.

ബാരിസ്റ്റർ (ബാധയൊഴിഞ്ഞ രോഗിയെപ്പോലെ ആശ്വസിച്ചു്) നിങ്ങൾ ആരെന്നു ഞാനറിഞ്ഞില്ലല്ലോ.

ഭാനു—ഞാൻ കേരളമംഗലത്തു ഗോപാലപ്പണിക്കരുടെ മകനാണു്. എന്റെ പേർ വിജയഭാനുവെന്നാണു്.

ബാരിസ്റ്റർ—നിങ്ങൾ എനിക്കുവേണ്ടി ചെയ്തതും ഇനി ചെയ്യാനുള്ളതുമായ ഉപകാരങ്ങൾ വിലമതിക്കത്തക്കവയല്ല. അവയെക്കുറിച്ചു് ഞാൻ മനഃപൂർവ്വമായി നന്ദിപറയുകയും നിങ്ങളുടെ സഹായത്തെയും സ്നേഹത്തെയും ആഗ്രഹിക്കുകയും ചെയ്യുന്നു. ഇനിമേലിൽ നാം അന്യോന്യം ഏകോദരസഹോദരന്മാരെപ്പോലെ വർത്തിക്കേണ്ടതാകുന്നു. നിങ്ങൾ

സമ്പൽസമൃദ്ധിയോടുകൂടി ചിരകാലം ജീവിച്ചിരുന്ന് അദ്ദേഹത്തിന്റെ ജീവശേഷം ലോകോപകാരപ്രദമായി പരിലസിക്കുവാൻ ജഗദീശ്വരൻ കടാക്ഷിക്കട്ടെ എന്ന് അത്യുച്ചത്തിൽ അനുഗ്രഹിച്ച് ഭോജനാനന്തരം അവർ എല്ലാവരും അവരവരുടെ വീടുകളിലേക്കു പോയി. നേരം 4 മണിയാകുന്നുവരെ സദ്യയുടെ തിരക്കൊഴിഞ്ഞിട്ടുണ്ടായിരുന്നില്ല. സത്യപ്രമാണിയും നമ്പിയാരേയും ശാരദയേയും കാണ്മാൻ വേണ്ടിയും അന്ന് അവിടെ വന്ന ജനങ്ങൾക്ക് ഒരു കയ്യും കണക്കുമുണ്ടായിരുന്നില്ല. ആ തിരക്കൊഴിഞ്ഞതോടുകൂടി നേരം 5 മണിയായി. വൈകുന്നേരവും അമ്പലത്തിൽ ഘോഷമായ നിറമാലയും വിശേഷവിധിയായ പൂജാദിവേലകളുമുണ്ടായിരുന്നു.

പൊല്ലീസ്സ സൂപ്രേഡണ്ടും പത്മനാഭമേനവനും ബാരിസ്റ്ററെയുംകൂട്ടി അവരുടെ വാഗ്ദത്തമനുസരിച്ച് സന്ധ്യക്കു മുമ്പ് അവിടെ എത്തി. സൂപ്രേഡണ്ടു കണ്ടാൽ സുന്ദരനായ നായർ വടക്കേ മലയാളത്തുകാരനും ഒരു വലിയ ധനവാനുമാണ്. അദ്ദേഹം ഗവൎമ്മെണ്ടുദ്യോഗത്തിൽ പ്രവേശിച്ചതു പണത്തിനുള്ള ആൎത്തി നിമിത്തമല്ല. അഭിമാനത്തിനു വേണ്ടിയായിരുന്നു. പ്രായം ഉദ്ദേശം 45 വയസ്സായിരിക്കും. അദ്ദേഹത്തിന്റെ ഭാൎയ്യ നന്നേ ചെറുപ്പത്തിൽത്തന്നെ മരിച്ചുപോയി. അന്നു മുതൽ അദ്ദേഹത്തിന്റെ ഐശ്വൎയ്യങ്ങൾക്കും ഇടിവുതട്ടി. ഭാൎയ്യയുടെ അകാലമരണത്താൽ വീട്ടുകാൎയ്യങ്ങളെല്ലാം താൻതന്നെ ഏറ്റെടുക്കേണ്ടതായി വന്നതിനു പുറമെ 3 വയസ്സു പ്രായമുള്ള തന്റെ പുത്രി സരളയെ സദാനേരവും തന്റെകൂടെ കൊണ്ടുനടക്കേണ്ടതായും വന്നു. ആ കുട്ടിക്ക് ഇപ്പോൾ 16 വയസ്സായി. അനുരൂപനായ ഒരു ഭൎത്താവിനെ ഏല്പിക്കേണ്ട കാലം സമീപിച്ചു. പത്മനാഭമേനോൻ എല്ലാംകൊണ്ടും തന്റെ പുത്രിക്കനുരൂപനായ ഭൎത്താവായിത്തീരുമെന്ന് അദ്ദേ

ഹം വിചാരിക്കയും ഒരു പ്രകാരം സംഭവിച്ചു കാണ്മാൻ ആഗ്രഹിക്കയും ചെയ്തു. ഈ സംഗതി അദ്ദേഹം ഗോപാലപ്പണിക്കരെ അറിയിച്ചു. പത്മാവതിയമ്മയുടെ അനന്തരം മനസ്സിലാക്കുവാൻ ഗോപാലപ്പണിക്കർ ഭാനുവിനെ ക്ഷണിച്ചു. ഭാനുവിന്റെ ഇഷ്ടാനുസരണം പുത്രിയെ തന്നു തനിക്കു സന്തോഷവും അഭിമാനവുമാണെന്നു പറയു താമെന്നവൻ പറഞ്ഞതിനാൽ വൃദ്ധന്നു അത്യന്തം സന്തോഷിച്ചു വിവാഹത്തിന്നു വേണ്ട ഒരുക്കങ്ങളെല്ലാം ഉടനെതന്നെ ചെയ്യാൻ തീർച്ചപ്പെടുത്തി.

തങ്കമ്മിയമ്മ, ജാനകിയമ്മ മുതലായവർ വളരെ കാലമായി പ്രതീക്ഷിച്ചുകൊണ്ടിരുന്ന ഭാനുവിന്റെയും ശാരദയുടെയും വിവാഹം ഇനി നീട്ടാതെ കഴിച്ചാൽ കൊള്ളാമെന്നു കരുതി വിവരം നമ്പ്യാർ വഴിയായി ഗോപാലപ്പണിക്കരെ അറിയിച്ചു. അദ്ദേഹം പൂർണ്ണമനസ്സോടുകൂടി സമ്മതിക്കുകയും മംഗല്യധാരണം മംഗളമായി കലാശിപ്പാൻ വേണ്ടതായ സകല ഒരുക്കങ്ങളും ചെയ്യുകയും ചെയ്തു. അവരുടെ വിവാഹോത്സവം അതേ അവസരത്തിൽ തന്നെ നടത്തുവാൻ തീർച്ചപ്പെടുത്തി. വിവാഹദിവസം ഭാനുവിന്റെ ഇഷ്ടനായ പാറ്റേർസൺസായ്പും മേലധികാരി സ്മിത്ത് സർസായ്പും യുവതി സമേതരായി കാലേകൂട്ടി സന്നിഹിതരായിരുന്നു. വിശേഷതരങ്ങളായ സമ്മാനങ്ങളോടുകൂടി സുകുമാരനും ഹാജർകൊടുത്തിട്ടുണ്ടായിരുന്നു. ക്ഷണമനുസരിച്ചു വന്നിട്ടുണ്ടായിരുന്ന ബന്ധുക്കളും നാട്ടുകാരും മുഹൂർത്തസമയത്തിന്നു മുമ്പുതന്നെ കല്യാണപന്തലിൽ സ്ഥലം പിടിച്ചു. പലവിധ വാദ്യഘോഷങ്ങളുടെയും ആർപ്പുവിളിയുടെയും ശബ്ദം മുഴങ്ങിക്കൊണ്ടിരിക്കെ ഗുരുജനങ്ങളുടെയും ബന്ധുക്കളുടെയും ബ്രാഹ്മണശ്രേഷ്ഠന്മാരുടെയും ആശീർവ്വാദത്തോടും മംഗളാശംസകളോടുംകൂടിയ ശുഭമുഹൂർത്തത്തിൽ ഭാനു ശാരദയെ പാണിഗ്രഹണം ചെയ്തു. മുഹൂർത്തദിവസം

പോലീസ്സ് സൂപ്രഡെണ്ട് അവർകളോടും പ്രത്യേകിച്ച് വിജയരാഘവനോടും നന്ദിയുള്ളവനായി തീൎന്നു. ബാരിസ്റ്റർ തന്റെ രക്ഷയെ ഉദ്ദേശിച്ച് ഒരു സംഗതി അവരിൽനിന്ന മറച്ചുവെച്ചിട്ടുണ്ടായിരുന്നു. കേസ്സുകൾ അവസാനിച്ചതിന്നശേഷം ആ സംഗതിയും അദ്ദേഹം പുറത്തേക്കു വിട്ടു. അമ്പ്ളൂറംകാരനും സ്വാമിമഠാനും ദാമോദരമേനോനും ചേൎന്നു കൊല്ലുവാൻ ശ്രമിച്ചപ്പോൾ ബാരിസ്റ്റർ അവരെ പിടിച്ചു കെട്ടിയതും അമ്പ്ളൂറംകാരനോടു ചെയ്ത ചോദ്യങ്ങൾക്കുത്തരമായി അവൻ അദ്ദേഹത്തിന്റെ ചെവിയിൽ മന്ത്രിച്ചതുമായ വൃത്താന്തം അവർ തെളിപ്പറഞ്ഞു പരമേശ്വരൻനമ്പൂരിയെ കലപ്പെടുത്തി ദ്രവ്യം അപഹരിച്ചു എന്നുള്ള കുററസമ്മതമായിരുന്നു. ഈ സംഗതിയാണ് അദ്ദേഹം കേസ്സിന്റെ പര്യവസാനംവരെ ഒളിച്ചുവെച്ചിരുന്നത്. ഇതു കേട്ടപ്പോൾ സൂപ്രഡെണ്ട് അവർകൾക്കും രാഘവനും ബാരിസ്റ്റരുടെ മേൽ അതൃപ്തിക്കു കാരണമുണ്ടായിരുന്നു എങ്കിലും അവർ അദ്ദേഹത്തെ കുററപ്പെടുത്തിയില്ല. ആ പ്രകൃതിവിശേഷമായ ഒരു വീഴ്ചയാകുന്നു എന്ന് അവർ വ്യവഹരിച്ചില്ല. യോഗ്യനായ ഒരു മനുഷ്യന്നു വേണ്ടതായ സകല ഗുണങ്ങളും ബാരിസ്റ്റൎക്കുണ്ടായിരുന്നു. പക്ഷെ ചില ദോഷങ്ങളുണ്ടായിരുന്നു. ദോഷങ്ങളിൽ പ്രധാനമായതു ധനകാംക്ഷയായിരുന്നു. ആ ദോഷമാണ ബാരിസ്റ്റൎക്ക സംഭവിച്ച മനോവേദനകൾക്കു മുഖ്യകാരണം. എങ്കിലും നിവൃത്തിയുള്ളേടത്തോളം അധൎമ്മത്തെ വർജ്ജിച്ചും പരദ്രോഹം കൂടാതെയും കാലം കഴിച്ചിരുന്നതിനാൽ ദോഷഫലം അദ്ദേഹത്തെ കഠിനമായി ഉപദ്രവിച്ചില്ല. ഹിന്തുമതാചാരങ്ങൾ അന്ധവിശ്വാസത്തിൽ ലയിച്ചിട്ടുള്ളവയാകയാൽ അവ ത്യാജ്യങ്ങളാണെന്ന് ആലോചന കൂടാതെ തീൎച്ചപ്പെടുത്തി തന്റെ മനസ്സിന്റെ പോക്കനുസരിച്ചു പ്രവൎത്തിക്കയാലാണു താൻ അപകടത്തിൽ ചാടിയതെന്നു ബാരിസ്റ്റർ

നിശ്ചയിച്ചു് ഹിന്തുമതാചാരങ്ങളെ അതികൎക്കശമായി അനുഷ്ഠിപ്പാൻ തുടങ്ങി. കേസ്സുകൾ അവസാനിച്ചതോടുകൂടി ബാരിസ്റ്റരുടെ സ്വഭാവത്തിന്നും സ്ഥിതിക്കും ഒരു വലിയ മാററമുണ്ടായി. കൎത്തൃഭക്തിയുണ്ടായപ്പോൾ ഈശ്വരാനുഗ്രഹവുമുണ്ടായി. ഈ മാററം വിജയഭാനുവിനെ അത്യന്തം സന്തോഷിപ്പിക്കുകയും ആയതു പ്രത്യേകതാല്പൎയ്യത്തിന്നും ബഹുമാനത്തിന്നും കാരണഭൂതമാവുകയും ചെയ്തു. ബാരിസ്റ്റർ നിത്യബ്രഹ്മചാരിയായി കാലം കഴിക്കുന്നതു കണ്ടു മാധവിക്കുട്ടിയെ സംബന്ധം ചെയ്വാൻ ഭാനു ആഗ്രഹത്തോടെ അപേക്ഷിക്കുകയും അപ്രകാരം ചെയ്യാമെന്നു് അദ്ദേഹം സമ്മതിക്കുകയും ചെയ്തു. ഭാനുവിന്റെ ഉപദേശം മാധവിക്കുട്ടിയും സസന്തോഷം കൈക്കൊണ്ടു. അധികതാമസംകൂടാതെ അവർ രണ്ടുപേരും ഭാൎയ്യാഭൎത്താക്കന്മാരായിത്തീൎന്നു. ഈ ബന്ധം നാനാപ്രകാരേണ ബാരിസ്റ്റൎക്കു ഗുണകരമായി പരിണമിച്ചു. അദ്ദേഹത്തിന്റെ ഗൃഹം ഐശ്വൎയ്യലക്ഷ്മിയുടെ കേളീരംഗമായി. സമ്പാദ്യം ക്രമേണ വൎദ്ധിച്ചു. അല്പകാലംകൊണ്ടു ധനികനായി തീൎന്നു. പലപ്രകാരത്തിലുള്ള യോഗ്യതകൾ തന്നെത്താൻ വന്നു ചേൎന്നുതുടങ്ങി. മാധവിക്കുട്ടി ഭൎത്തൃശുശ്രൂഷയിൽ അധികതാല്പൎയ്യം കാണിക്കുകയാൽ ബാരിസ്റ്റൎക്കു് അവളിൽ സ്നേഹവും വിശ്വാസവും പ്രതിദിനം വൎദ്ധിച്ചു.

ഗോപാലപ്പണിക്കർ, നമ്പിയാർ മുതലായവർ ഈശ്വരധ്യാനതല്പരരായും സൽകൎമ്മനിരതരായും കാലംകഴിച്ചു. വിജയഭാനുവും പത്മനാഭമേനോനും വിവാഹാനന്തരം പത്നീസമേതരായി മദ്രാസ്സിലേക്കുതന്നെ പോയി. അവർ ക്രമേണ ഉപരിസ്ഥാനാൎഹന്മാരായിത്തീരുകയും അവർ തങ്ങളുടെ ഉദ്യോഗസംബന്ധമായി ചെയ്ത അനശ്വരമായ സൽപ്രവൃത്തികളേയും രാജഭക്തിയേയും കണ്ടു ഗവൎമ്മെണ്ടിൽനിന്നു മഹത്തരങ്ങളായ ബഹുമതികളും കീൎത്തിമുദ്രകളും കല്പിച്ചു

കൊടുത്തതിന്നു പുറമെ അവരും അവരുടെ സന്താനങ്ങളും ആചന്ദ്രതാരം അനുഭവിപ്പാനായി കുറെ ഭൂമികളൊഴിവായി അവരുടെ പേരിൽ പതിച്ചുകൊടുക്കുകയും ചെയ്തു

അവർ ഈവക യോഗ്യതകൾക്കും ബുദ്ധിമതികൾക്കും അർഹന്മാരായി ഉന്നതപദവിയെ പ്രാപിച്ചു എന്നിട്ടും അവരുടെ ജീവിതാദർശമായ പരോപകാരവ്യഗ്രതയ്ക്ക് യാതൊരിടിവ്വുമുണ്ടായില്ല. മഹത്തുക്കൾ ഉൽകർഷത്തെ പ്രാപിക്കുംതോറും പരോപകാരം ചെയ്യുന്നതിൽ ഉത്സുകന്മാരായി തീരുന്നതാണല്ലൊ. അതു് എന്തുപോലെ എന്നാൽ:

ഭവന്തിനമ്രാസ്തരവഃഫലോൽഗമൈ-
ർന്നവാംബുഭിർഭൂരിവിലംബിനോഘനാഃ
അനുദ്ധതാസ്സൽപുരുഷാസ്സമൃദ്ധിഭിഃ
സ്വഭാവഏവൈഷപരോപകാരിണാം.

പരോപകാരികളായ സജ്ജനങ്ങളും പുത്രമിത്രകളത്രാദിബന്ധുക്കളോടും ആയുരാരോഗ്യസമ്പൽസമൃദ്ധിയോടുംകൂടി ലോകോപകാരാർത്ഥം ചിരകാലം ജീവിച്ചിരിക്കുമാറാകട്ടെ എന്നുള്ള പ്രാർത്ഥനയോടുകൂടി ഈ ഗ്രന്ഥത്തെ ഇവിടെ അവസാനിപ്പിച്ചു സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

സമാപ്തം.

